

# തൃക്കരുവായുടെ രക്തതിലകം

## സ്വാതന്ത്ര്യസമരസേനാനി പ്രാക്കുളം പി.കെ.പത്മനാഭപിള്ള

(1900–1942)

ടി.ഡി. സദാശിവൻ





ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# തൃക്കരുവായുടെ രക്തതിലകം

## സ്വാതന്ത്ര്യസമര സേനാനി പ്രാക്കുളം പി.കെ.പത്മനാഭപിള്ള

(1900–1942)

 റ്റി.ഡി. സദാശിവൻ

# ഗ്രന്ഥകർത്താവ്



**കൊ**ല്ലം-പരവൂർ കൂനയിൽ തൊടിയിൽ വീട്ടിൽ ടി.എൻ. ദാമോദരന്റെയും പ്രാക്കുളത്ത് ആനന്ദാലയത്തിൽ കെ.ലക്ഷ്മിക്കുട്ടിയുടെയും മകൻ. ജനനം 1938 ഏപ്രിൽ 24. പ്രാക്കുളം ഗവ.എൽ.പി. സ്കൂൾ പ്രാക്കുളം എൻ.എസ്.എസ്. ഹൈസ്കൂൾ എന്നീ വിദ്യാലയങ്ങളിലൂടെ സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി. കൊല്ലം എസ്.എൻ.കോളേജിൽ നിന്ന് 1957ൽ ഇന്റർമീഡിയറ്റു പരീക്ഷ പാസ്സായി. 1959ൽ അതേ കോളേജിൽ നിന്ന് പൊളിറ്റിക്കൽ സയൻസിൽ സെക്കന്റ് ക്ലാസോടുകൂടി ബി.എ.പരീക്ഷ പാസ്സായി. 1960ൽ കെ.എസ്.ഇ.ബിയിൽ ക്ലാർക്കായി. 1960ൽ ഹൈസ്കൂൾ അസിസ്റ്റന്റായി. 1961ൽ തിരുവനന്തപുരം ഗവ.ട്രെയിനിംഗ് കോളേജിൽ നിന്ന് ബി.എഡ് പരീക്ഷ പാസായി. രണ്ടു വർഷം വീതം യു.പി.സ്കൂൾ ഹെഡ്മാസ്റ്ററായും ഹൈസ്കൂൾ ഹെഡ്മാസ്റ്ററായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. 1993ൽ റിട്ടയർ ചെയ്തു.

കവിയും ചരിത്ര ഗവേഷകനും സാംസ്കാരിക പ്രവർത്തകനുമാണ്. 1985ൽ കാവ്യപുഷ്പാഞ്ജലി എന്ന കവിതാസമാഹാരവും 1995ൽ ശ്രീ കുമാരമംഗലം ക്ഷേത്ര ചരിത്രം എന്ന ഗ്രന്ഥവും 2005ൽ "തിരുവിതാംകൂർ ചരിത്രത്തിൽ തൃക്കരുവാ പഞ്ചായത്തിന്റെ സാംസ്കാരിക പൈതൃകം" എന്ന ബൃഹദ് ഗ്രന്ഥവും പ്രസിദ്ധീകരിച്ചു. നീണ്ടകര 'ഭരത'കലാസാംസ്കാരിക വേദിയുടെ കാവ്യമാലിക (2003) കാവ്യാമൃതം (2004) കാവ്യതീർത്ഥം (2005) എന്നീ കൂട്ടായ്മക്കവിതാ സമാഹാരങ്ങളിൽ 5 കവിതകൾ വീതം പ്രസിദ്ധീകരിച്ചിട്ടുണ്ട്. കഴിഞ്ഞ എട്ടു വർഷമായി ഗുരുദേവൻ മാസികയിൽ 'ഗുരുദേവന്റെ ഗൃഹസ്ഥ ശിഷ്യന്മാർ' എന്നൊരു ലേഖന പരമ്പര എഴുതിവരികയാണ്. ഇതിനകം 100 ലേഖനങ്ങൾ പ്രസിദ്ധീകരിച്ചു കഴിഞ്ഞിട്ടുണ്ട്.

കൊല്ലം ഗുരുദേവ കലാവേദിയുടെ വൈസ് പേട്രനായും ശ്രീ സത്യസായി സേവാസംഘടനയുടെ ഡിസ്ട്രിക്ട് കോ-ഓർഡിനേറ്ററായും പ്രവർത്തിച്ചു വരുന്നു. സാഹിത്യ പ്രവർത്തക സഹകരണ സംഘത്തിൽ അംഗമാണ്. റിട്ടയേർഡ് A.E.O കെ.സുമാംഗിയാണ് ഭാര്യ. എസ്.വിധുകുമാർ, എസ്.ഇന്ദുലാൽ (late) എസ്.സായിശ്രീ എന്നിവർ മക്കളും എസ്.ഗിരിലാൽ, എസ്.സീമ എന്നിവർ മരുമക്കളുമാണ്. വൈശാഖ്, വൈഷ്ണവ്, ഗൗരി എന്നിവരത്രേ കൊച്ചുമക്കൾ.

**റ്റി.ഡി.സദാശിവൻ**
**ആനന്ദാലയം, പ്രാക്കുളം പി.ഒ**
**കൊല്ലം. ഫോൺ - 0474-2703542**

# മുഖക്കുറിപ്പ്

ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിലും ഉത്തരവാദ ഭരണ പ്രക്ഷോഭണ ത്തിലും ആദ്യന്തം അടിയുറച്ചു നിന്ന ഒരു ധീരദേശാഭിമാനിയായിരുന്നു പ്രാക്കുളം പി.കെ.പത്മനാഭപിള്ള, കൊല്ലം-പെരിനാടു ദേശത്തുനിന്ന് ആദ്യമായി ബി.എൽ.പരീക്ഷ പാസ്സായി, സന്നതെടുത്ത് കൊല്ലം ബാറിൽ പ്രാക്ടീസ് ചെയ്തിരുന്ന അദ്ദേഹം സ്വന്തം തൊഴിൽ പോലും നഷ്ടപ്പെടുത്തിക്കൊണ്ടാണ് സ്വാതന്ത്ര്യത്തിനു വേണ്ടി പോരാടിയത്. ഗാന്ധിത്തൊപ്പിയും ധരിച്ച് സമരമുഖങ്ങളിലെ മുന്നണിപ്പടയാളിയായിരുന്ന അദ്ദേഹത്തെ ജനങ്ങൾ 'തിരുവിതാംകൂറിലെ ജവഹർലാൽ' എന്നാണ് വിളിച്ചിരുന്നത്.

1930ൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ് ആരംഭിച്ച മദ്യവർജ്ജന പ്രക്ഷോഭണത്തിലൂടെ ദേശീയ പ്രസ്ഥാനത്തിലേക്കു ആകൃഷ്ടനായിത്തീർന്ന പി.കെ.തിരുവിതാംകൂറിലെ ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെയും സ്റ്റേറ്റ് കോൺഗ്രസിന്റെയും സമുന്നത നേതാവും സമരമുഖങ്ങളിലെ മുന്നണിപ്പടയാളിയുമായിരുന്നു. ജീവിതത്തിലെ അഗ്നിപഥങ്ങളെ മുഴുവൻ അമൃതവീഥികളാക്കി മാറ്റിയ കർമ്മധീരനായിരുന്നു അദ്ദേഹം. കേവലം ഒരു വ്യാഴവട്ടക്കാലമേ ആ ശുക്രനക്ഷത്രം നമ്മുടെ രാഷ്ട്രീയ നഭോമണ്ഡലത്തിൽ ജ്വലിച്ചു നിന്നുള്ളു. 'ഗുണികൾ ഊഴിയിൽ നീണ്ടു വാഴാ' എന്ന കവി വാക്യം സാർത്ഥകമാക്കിക്കൊണ്ടു 43-ാമത്തെ വയസ്സിൽ ആ മേഘജ്യോതിസ്സ് അനന്തതയിൽ വിലയം പ്രാപിച്ചു. പി.കെ.യുടെ അകാലദേഹവിയോഗം കേരളത്തെ മുഴുവൻ കണ്ണുനീരിൽ ആഴ്ത്തിയ ഒരു ദുരന്ത കഥയാണ്.

താൻ ജീവിച്ചിരുന്ന കാലഘട്ടത്തിന്റെ ഹൃദയവ്യഥകളായ അസമത്വങ്ങളും രാഷ്ട്രീയമായ അടിമത്തവും സ്വന്തം ഹൃദയവ്യഥകളായി ഏറ്റെടുക്കുകയും അവയ്ക്കു അന്ത്യം കുറിക്കുവാൻ വേണ്ടി അനവരതം അടരാടുകയും ചെയ്ത ധീരദേശാഭിമാനിയായിരുന്നു. പ്രാക്കുളം പി.കെ. സന്മാർഗ്ഗ നിഷ്ഠയോളം വലിയൊരു സിദ്ധിയില്ലെന്ന ശ്രീ ബുദ്ധന്റെ ഉപദേശത്തിൽ അടിയുറച്ചു വിശ്വസിച്ചിരുന്ന അദ്ദേഹം മാനുഷികമൂല്യങ്ങളുടെ വറ്റാത്ത നീരുറവയായിരുന്നു.

നിയമലംഘനപ്രസംഗം നടത്തിയതിനു മൂന്നു തവണ ജയിൽ ശിക്ഷ അനുഭവിക്കേണ്ടിവന്ന പി.കെ.ശിക്ഷാ കാലം തീരും മുമ്പേ രോഗബാധിതനായിത്തീർന്നു. ജയിലിൽ യാതൊരു വിധമായ ചികിത്സയോ പരിചരണമോ ലഭിക്കാതെ അത്യന്തം അവശനായിത്തീർന്ന അദ്ദേഹത്തെ ഒടുവിൽ തിരുവനന്തപുരം ജനറൽ ആശുപത്രിയിലേക്കു മാറ്റി. അവിടെക്കിടന്നു. 1942 നവംബർ 19-ാം തീയതി ആ സ്വാതന്ത്ര്യസമര സേനാനി രക്തസാക്ഷിയായി. സർവ്വസ്വവും രാജ്യത്തിനു വേണ്ടി സമർപ്പിച്ച ആ ധീരദേശാഭിമാനിയുടെ ജീവിതം നമ്മുടെ സ്വാതന്ത്ര്യ സമര ചരിത്രത്തിലെ ആവേശജനകമായ ഒരദ്ധ്യായമാണ്.

ഇത്രയും മഹോന്നതനായ സ്വാതന്ത്ര്യ സമര സേനാനിയുടെ ഹൃദയഭേദകമായ ജീവിതകഥ അടുത്ത കാലം വരെ വിസ്മൃതിയുടെ ഏതോ അഗാധഗർത്തത്തിൽ ആണ്ടു കിടക്കുകയായിരുന്നു. നാട്ടുകാർ പോലും അദ്ദേഹത്തെ മറന്നു കഴിഞ്ഞിരുന്നു. അങ്ങനെയിരിക്കവെ ജനകീയാസൂത്രണത്തിന്റെ പ്രാരംഭവർഷത്തിൽ തൃക്കരുവ പഞ്ചായത്തിലെ സാംസ്കാരിക വിഭാഗം കൺവീനർ എന്ന ചുമതല എനിക്ക് ഏല്ക്കേണ്ടി വന്നു. പഞ്ചായത്തിന്റെ സാംസ്കാരിക ചരിത്രം എഴുതേണ്ട ചുമതലയും എന്നിൽ നിക്ഷിപ്തമായി. അന്നു നടത്തിയ അന്വേഷണങ്ങൾക്കിടയിലാണ് വിസ്മൃതിയുടെ ചളിക്കുണ്ടിൽ ആണ്ടു കിടന്ന ഈ മാണിക്യം എന്റെ ശ്രദ്ധയിൽപ്പെട്ടത്.

പിന്നീട് ഈ ഗ്രന്ഥകാരൻ മുൻകൈ എടുത്ത് അദ്ദേഹത്തിന്റെ രക്തസാക്ഷി ദിനമായ നവംബർ 19ൽ നാട്ടിൽ അനുസ്മരണ സമ്മേളനങ്ങൾ സംഘടിപ്പിക്കാൻ തുടങ്ങി. ഈ സമ്മേളനങ്ങളിൽ പി.കെയുടെ മക്കളും ബന്ധുമിത്രാദികളും ധാരാളം നാട്ടുകാരും പങ്കെടുക്കാൻ തുടങ്ങിയതോടെയാണ് ദീർഘകാലം കുടത്തിലെ വിളക്കായി കഴിഞ്ഞിരുന്ന പി.കെയുടെ മഹത്വം ബാഹ്യലോകത്തിന്റെ ശ്രദ്ധയിൽപ്പെട്ടത്.

പി.കെയുടെ മകൾ പ്രൊഫ: ശാന്തകുമാരിയമ്മയുടെ അഭ്യർത്ഥന മാനിച്ചാണ് ഞാൻ അദ്ദേഹത്തിന്റെ ജീവിത ചരിത്രം എഴുതാമെന്ന് സമ്മതിച്ചത്. കൂടാതെ പി.കെയുടെ അനുസ്മരണ സമ്മേളനത്തിൽ പങ്കെടുക്കാൻ വന്നപ്പോൾ പ്രൊഫ.ജഗദി വേലായുധൻ നായർ എന്നോടു പറഞ്ഞു.

" സദാശിവൻസാർ, പത്മനാഭപിള്ള അദ്ദേഹത്തിന്റെ ജീവചരിത്രം സാർ എഴുതണം. നിങ്ങൾക്ക് നല്ലതു വരും". ആ മഹാത്മാവിന്റെ വാക്കുകളും ഈ ജീവചരിത്ര രചനയ്ക്ക് ഒരു പ്രേരണയും പ്രചോദനവുമാണ്. എന്നാൽ നിരവധി കടമ്പകൾ കടക്കേണ്ടതുണ്ടെന്ന് പിന്നീടാണ് മനസ്സിലായത്. എനിക്ക് കേവലം ആറു വയസ്സു പ്രായമുള്ളപ്പോഴാണ് പി.കെ. രക്തസാക്ഷിത്വം വരിച്ചത്. അദ്ദേഹത്തെ നേരിട്ടു കണ്ടിട്ടുള്ളവർ തന്നെ അധികം പേർ ഇപ്പോൾ ജീവിച്ചിരിപ്പില്ല. എങ്കിലും അതൊരു വെല്ലുവിളിയായി സ്വീകരിക്കുകയാണ് ഞാൻ ചെയ്തത്.

ഇത്രയും ത്യാഗധനനായ ഒരു ദേശീയ നേതാവിന്റെ ചരിത്രം എന്തുകൊണ്ടു തമസ്കരിക്കപ്പെട്ടു എന്നതായിരുന്നു എന്റെ ആദ്യത്തെ അന്വേഷണ വിഷയം. മുഖ്യമായി മൂന്നു കാരണങ്ങളാണ് ഞാൻ കണ്ടെത്തിയത്. പി.കെ.രക്തസാക്ഷിയായ സമയത്ത് തിരുവിതാംകൂറിലെ ദേശീയ വീക്ഷണമുള്ള മലയാളി, കേസരി, മനോരമ തുടങ്ങിയ പത്രങ്ങളെല്ലാം പത്രമാരണ നിയമ പ്രകാരം സി.പി.രാമസ്വാമി അയ്യർ നിരോധിച്ചുകഴിഞ്ഞിരുന്നുവെന്നതാണ് ഒന്നാമത്തെ കാരണം. 1937 ഏപ്രിൽ മേയ് മാസങ്ങളിൽ പ്രജാ സഭയിലേക്കു നടന്ന തെരഞ്ഞെടുപ്പിൽ എൻ.എസ്.എസ് പിന്തുണയുള്ള കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള എന്ന സ്ഥാനാർത്ഥിയ്ക്കെതിരെ കൊല്ലം നിയോജക മണ്ഡലത്തിൽ പി.കെ. സ്വതന്ത്ര

സ്ഥാനാർത്ഥിയായി നിന്നു മത്സരിക്കുകയുണ്ടായി. ഇതിന്റെ ഫലമോ? എൻ.എസ്.എസിന്റെ 'Who is who' യിൽ മനഃപൂർവ്വം പി.കെയുടെ പേര് ചേർക്കപ്പെട്ടില്ല. അതാണ് തമസ്കരണത്തിനുള്ള രണ്ടാമത്തെ കാരണം. 1932ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ കൊല്ലം നിയോജക മണ്ഡലത്തിലെ സ്ഥാനാർത്ഥികൾ സി.പി.പക്ഷപാതിയും മലയാള രാജ്യം പത്രത്തിന്റെ ഉടമസ്ഥനുമായ കെ.ജി.പരമേശ്വരൻ പിള്ളയും സ്വതന്ത്ര ചിന്തകനും ദേശീയവാദിയുമായ ജി.രാമൻമേനോനുമായിരുന്നു. ഇവരിൽ തന്റെ ഗുരുവും വിദ്യാസമ്പന്നനുമായ ജി.രാമൻ മേനോനു വേണ്ടിയാണ് പി.കെ.പ്രവർത്തിച്ചത്. അതോടു കൂടി കൊല്ലം പട്ടണത്തിലെ മുടിചൂടാമന്നനായ കെ.ജി.പരമേശ്വരൻപിള്ള പി.കെ.യുടെ ബദ്ധശത്രുവായി തീർന്നു. അതും തമസ്കരണത്തിനുള്ള മറ്റൊരു കാരണമാണ്.

അടുത്ത കാലത്ത് അന്തരിച്ച പി.കെയുടെ ശേഷക്കാരായ ജനാർദ്ദനൻ പിള്ളയും രാഘവൻ പിള്ളയും ഇപ്പോൾ ജീവിച്ചിരിപ്പുള്ള ശേഷക്കാരി ജാനകിയമ്മയും പി.കെ.യുടെ മകൾ പ്രൊഫ. ശാന്തകുമാരിയമ്മയും നൽകിയ വിവരങ്ങളും കുമ്പളത്ത് ശങ്കുപിള്ളയുടെ ആത്മകഥയിലെ പരാമർശങ്ങളും നാട്ടിലെ പ്രായം ചെന്നവരിൽ നിന്ന് ലഭിച്ച വിവരങ്ങളും ആധാരമാക്കിയാണ് ഈ ലഘു ജീവിതചരിത്രം തയ്യാറാക്കിയിരിക്കുന്നത്.

ഈ ജീവിതചരിത്രത്തിലെ മിക്കഭാഗങ്ങളും ഏകദേശം ഒരുവർഷം മുമ്പ് എഴുതിത്തീർന്നതാണ്. എന്നാൽ പി.കെ.യുടെ ജനനത്തീയതി എന്ന കീറാമുട്ടിയാണ് ഇതിന്റെ പ്രകാശനം ഇത്രയും വൈകിച്ചത്. ജനനത്തീയതിയെ സംബന്ധിച്ച് പലവിധ അന്വേഷണങ്ങളും നടത്തിനോക്കി. ഒരു ഫലവുമുണ്ടായില്ല. ഒടുവിൽ പി.കെ.യുടെ ചരമസംബന്ധമായ 'ജയിൽ എക്സ്ട്രാക്ടി"നെ ഒരു ആധാരിക രേഖയായി സ്വീകരിച്ചിരിക്കുകയാണ്. അതിൽ പി.കെയുടെ ചരമദിനം 1942 നവംബർ 19-നാണെന്നും അദ്ദേഹത്തിന് 43 വയസ്സ് പ്രായമുണ്ടെന്നും രേഖയിൽ ഉൾപ്പെടുത്തിക്കാണുന്നു. അതനുസരിച്ച് പി.കെ.യുടെ ജനനവർഷം 1900-മാണ്ടാണെന്ന് അനുമാനിക്കാം. അദ്ദേഹം ജനിച്ച തീയതിയോ മാസമോ അറിയാൻ ഒരു വഴിയുമില്ല.

പ്രാക്കുളം പി.കെ.യുടെ അന്ത്യദിനങ്ങൾ നിഗൂഢതകൾ നിറഞ്ഞതാണ്. ശ്രീചിത്തിര തിരുനാൾ മഹാരാജാവിന്റെ ആട്ടത്തിരുനാൾ ദിവസം പായസത്തിൽ വിഷം കലർത്തിക്കൊടുത്ത് പി.കെ.യെ ഇഞ്ചിഞ്ചായി വകവരുത്തുകയാണുണ്ടായത്. അങ്ങനെയാണ് അദ്ദേഹത്തിന്റെ ബന്ധുമിത്രാദികളിൽ പലരും വിശ്വസിച്ചുവരുന്നത്. എന്നാൽ സന്നിപാത ജ്വരം പിടിപ്പെട്ട് മാനസികവിഭ്രമം ബാധിച്ച നിലയിൽ മരണം പ്രാപിച്ചുവെന്നാണ് (died of typhoid with delirium) 'ജയിൽ എക്സ്ടാക്ടി' ൽ കാണുന്നത്. ഏതു വിധത്തിലായാലും അദ്ദേഹത്തിന്റെ അന്ത്യകാലം ദുരിതപൂർണ്ണമായിരുന്നു.

നമ്മുടെ സ്വാതന്ത്ര്യസമര ചരിത്രത്തിലെ കേവലം ഒരു വ്യാഴവട്ട

ക്കാലത്തെ സുപ്രധാന സംഭവങ്ങൾ മാത്രമേ ഈ ലഘു ജീവിത ചരിത്രത്തിൽ ചേർത്തിട്ടുള്ളൂ. 1930-ലാണ് പി.കെ. സ്വാതന്ത്ര്യ സമര രംഗത്ത് കാൽവച്ചത്. 1942-ൽ ആ ശുക്രനക്ഷത്രം അസ്തമിക്കുകയും ചെയ്തു. സ്വാതന്ത്ര്യത്തിന്റെ പൊൻപുലരി കണ്ടു ആഹ്ലാദിക്കുവാൻ ആ ദേശസ്നേഹിക്ക് ഭാഗ്യമുണ്ടായില്ല. എങ്കിലും സ്വാതന്ത്ര്യപ്രേമികൾക്ക് എക്കാലവും പി.കെ.യുടെ ജീവിതം ആവേശജനകവും ആത്മാഭിമാന പ്രചോദിതവുമായിരിക്കുമെന്നു കരുതാം.

ഈ ഗ്രന്ഥരചനക്ക് ആവശ്യമായ വിവരങ്ങൾ തന്ന് എന്നെ സഹായിച്ച ധാരാളം പേരുണ്ട്. അവരിൽ ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു.

തൃക്കരുവായുടെ ആത്മാഭിമാനത്തിനും ദേശസ്നേഹത്തിനും സ്വാതന്ത്ര്യബോധത്തിനും 'രക്തതിലകം' ചാർത്തിയ പ്രാക്കുളം പി. കെ. പത്മനാഭ പിള്ളയുടെ ആത്മാവിനു നിത്യശാന്തി നേർന്നുകൊണ്ട്, ഈ ലഘുജീവിതചരിത്രം ബഹുജന സമക്ഷം സമർപ്പിച്ചു കൊള്ളുന്നു.

**ഗ്രന്ഥകർത്താവ്,**
**റ്റി.ഡി. സദാശിവൻ.**

**പ്രാക്കുളം**
**22/2/2007.**

# പ്രസാധകക്കുറിപ്പ്

## സാദരം സാഭിമാനം സവിനയം

നമ്മുടെ നാടിന്റെ "ദേശീയ സ്വാതന്ത്ര്യ" ചരിത്രത്തിന് ഒരിക്കലും മറക്കാനാവാത്ത ഒരു വിശിഷ്ട നാമമാണ് അഡ്വ. ശ്രീ പ്രാക്കുളം പി.കെ.പത്മനാഭപിള്ളയുടേത്. കുടുംബവും വരുമാനമാർഗ്ഗമായ സ്വന്തം തൊഴിലുമുപേക്ഷിച്ച് നിസ്വാർത്ഥ ബുദ്ധിയോടെ സ്വാതന്ത്ര്യ സമരരംഗത്തേക്ക് എടുത്തുചാടിയ കർമ്മധീരനായിരുന്നു അദ്ദേഹം. നാടിനു വേണ്ടിയുള്ള ആ പോരാട്ടത്തിൽ അന്നത്തെ ദിവാൻജിയുടെ അധികാര ശക്തിയെ വെല്ലുവിളിക്കാൻ പോലും അദ്ദേഹം മടിച്ചില്ല. തിരുവിതാംകൂറിന്റെ സ്വാതന്ത്ര്യചരിത്രത്തിൽ ഒരു പ്രലോഭനത്തിനും മുമ്പിൽ മുട്ടു വളയ്ക്കാതെ അന്ത്യ ശ്വാസം വരേയും അഭിമാനപൂർവ്വം അടരാടിയ മറ്റൊരു വ്യക്തിയുണ്ടോ എന്നു സംശയമാണ്. ഒടുവിൽ അന്നത്തെ തിരുവിതാംകൂർ ഭരണകൂടത്തിന്റെ നിഷ്ഠുരതയ്ക്ക് വിധേയനായി മരണം ഏറ്റുവാങ്ങുന്ന സമയം വരെയും ആ ധീരതയും തിളങ്ങുന്ന ദേശപ്രേമവും അദ്ദേഹം കൈവിടാതെ സൂക്ഷിച്ചു. ആ കർമ്മധീരത എല്ലാ ദേശസ്നേഹികൾക്കും പ്രചോദനമരുളുമെന്ന് ഞാൻ വിശ്വസിക്കുന്നു.

64 വർഷത്തിനു മുമ്പു ജന്മദേശത്തിന്റെ സ്വാതന്ത്ര്യത്തിനു വേണ്ടി ഇരുമ്പഴികൾക്കുള്ളിൽക്കിടന്ന് അഭിമാനപൂർവ്വം വീരചരമമടഞ്ഞ ആ ദേശസ്നേഹിയെ മറക്കാതെ ഒരു ജീവചരിത്രം രചിക്കുവാൻ മുൻപോട്ടു വന്ന ഭാരതാംബയുടെ സൽപുത്രനായ എന്റെ അമ്മ പ്രസവിക്കാത്ത എന്റെ സഹോദരനായ ശ്രീ.ടി.ഡി. സദാശിവൻ അവർകളെ എത്ര ശ്ലാഘിച്ചാലും മതിവരില്ല. വ്യക്തമായ രേഖകളോ, ജീവചരിത്രക്കുറിപ്പുകളോ, വ്യക്തിവിവരങ്ങളോ ഒന്നുമില്ലാതെ അദ്ദേഹം നടത്തിയ "ഈ ഭഗീരഥ പ്രയത്നം" അനുമോദനാർഹമാണ്. അദ്ദേഹത്തിന്റെ ഗവേഷണത്വരയും , അക്ഷീണ പരിശ്രമവും , ആത്മാർത്ഥമായ സമീപനവും ആണ് ഇങ്ങനെയൊരു ജീവചരിത്രമുണ്ടാകാൻ കാരണം. അദ്ദേഹത്തോട് ഞങ്ങൾക്കെല്ലാം ഒരിക്കലുമവസാനിക്കാത്ത കൃതജ്ഞതയുണ്ട്. ആദരവുണ്ട്, സ്നേഹമുണ്ട്, കടപ്പാടുണ്ട്. വളരെക്കാലമായി ഈ ജീവചരിത്ര രചനയ്ക്കുള്ള സാമഗ്രികൾ കണ്ടെത്തുവാൻ അശ്രാന്തപരിശ്രമം ചെയ്ത അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ വിലയിരുത്തുവാൻ ആയിരം നാവുള്ള അനന്തനുപോലും കഴിയുകയില്ല. എന്റെ അഭിവന്ദ്യ ഭർത്താവ് പ്രൊഫ.ജഗദി വേലായുധൻ നായരും ശ്രീ. സദാശിവൻ അവർകളും കൂടി ഗ്രന്ഥരചനയ്ക്കുള്ള കാര്യങ്ങളെക്കുറിച്ച് നടത്തിയിട്ടുള്ള സംഭാഷണങ്ങളും കത്തുകളും എനിക്ക് നേരിട്ടറിയാവുന്നതാണ്. ശ്രീ.പ്രാക്കുളം പി.കെ.പത്മനാഭപിള്ള സ്മാരകവേദിയുടെ ആഭിമുഖ്യത്തിൽ ശ്രീ. സദാശിവൻ അവർകൾ ഉൾപ്പെടെയുള്ള അർപ്പണ മനോഭാവമുള്ള ദേശസ്നേഹികൾ രക്തസാക്ഷിത്വ വാർഷികാചരണം ആചരിച്ചതിനെപ്പറ്റി എന്റെ ഭർത്താവ് എന്നെന്നും അഭിനന്ദിച്ചു പറയുമായിരുന്നു. അവരാണ് നിസ്വാർത്ഥരായ ദേശ

സ്നേഹികൾ ചിരംജീവികൾ എന്ന്. ശ്രീ. പ്രാക്കുളം പി.കെ.യുടെ ബന്ധുക്കളോടും അനന്തരവരോടും മറ്റ് സുഹൃത്തുക്കളോടുമെല്ലാം ചോദിച്ചറിഞ്ഞ് പല വിവരങ്ങളും ഗ്രന്ഥകാരൻ നേരിട്ടു മനസ്സിലാക്കി. സ്വന്തം മക്കളോ, ബന്ധുക്കളോ, സംബന്ധക്കാരോ, രാഷ്ട്രീയക്കാരോ ആരും മുൻപോട്ടു വരാതെ ഇത്രയും മഹത്തും ബൃഹത്തുമായ ഒരു സംരംഭത്തിനിറങ്ങിത്തിരിച്ച ശ്രീ. ടി.ഡി.സദാശിവൻ അവർകൾ ചിരപ്രതിഷ്ഠ നേടിക്കഴിഞ്ഞു. എഴുതാൻ കൊള്ളാവുന്ന കാര്യങ്ങൾ പ്രവർത്തിക്കുന്നവരാണ് ചിരസ്മരണീയർ. "ഇങ്ങനെ ഒരാൾ ജീവിച്ചിരുന്നു" എന്ന് അത്ഭുതാദരങ്ങളോടെ സ്മരിക്കപ്പെടുന്നവരുടെ പട്ടികയിൽ ഗ്രന്ഥകർത്താവ് സ്ഥാനം നേടിക്കഴിഞ്ഞു.

ഒരു സംഭവം കൂടി പറഞ്ഞുകൊള്ളട്ടെ. ശ്രീ. വിദ്യാധിരാജ ചട്ടമ്പി സ്വാമികളെക്കുറിച്ച് ഞാൻ എഴുതിയ "പൂജാപുഷ്പങ്ങൾ" എന്ന പുസ്തകം കൊടുക്കാനായി എന്റെ അഭിവന്ദ്യ ഗുരുനാഥനായ തിരുനല്ലൂർ സാറിനെ കാണാൻ പോയി. അപ്പോൾ സന്തോഷബാഷ്പങ്ങളോടെ എന്നെ അനുഗ്രഹിച്ചിട്ട് ഒരു കാര്യം എന്നോടു പറഞ്ഞു. "ശാന്തകുമാരി, അച്ഛന്റെ ജീവചരിത്രമെഴുതണം. ഞാനും കുറേക്കാര്യങ്ങൾ പറഞ്ഞുതരാം" എന്ന്. "ഞാൻ പറഞ്ഞു അച്ഛന്റെ ജീവചരിത്രം എഴുതിക്കൊണ്ടിരിക്കുകയാണ്." ഉടനെ താല്പര്യപൂർവ്വം സാർ ചോദിച്ചു ആരാണ് എഴുതുന്നത്." പ്രാക്കുളം സദാശിവൻ സാർ ആണ്". തിരുനല്ലൂർ സാർ സന്തോഷത്തോടു കൂടി പറഞ്ഞു." അദ്ദേഹം ഈ ഗ്രന്ഥ രചനയ്ക്ക് സർവ്വഥാ യോഗ്യനാണ്. ഇവിടെ വരാറുണ്ട്. എന്റെ സുഹൃത്താണ്. സന്തോഷമായി." അങ്ങനെ എന്റെ ഗുരുനാഥന്റെ ആഗ്രഹവും എന്റെ ആഗ്രഹവും പ്രാവർത്തികമാക്കിത്തന്ന സദാശിവൻ സാറിനെ മരണപര്യന്തം ഓർക്കുക തന്നെ ചെയ്യും.

അഭിവന്ദ്യനായ ശ്രീ സദാശിവൻ സാർ രചിച്ച ഈ ജീവചരിത്രം വായനക്കാർക്ക് വിലപ്പെട്ടതായിരിക്കും. കാരണം ഇത് ഒരു വ്യക്തിയുടെ ജീവിതചരിത്രമല്ല, മറിച്ച് ഇത് ഒരു ദേശത്തിന്റെ ചരിത്രമാണ്. ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ ചരിത്രമാണ്. അന്നത്തെ സാമുദായിക സാമൂഹിക ചരിത്രത്തിന്റെ ചരിത്രമാണ്. അനുമോദനാർഹവും അനുകരണീയവുമായ ഇങ്ങനെയൊരു സാഹസത്തിന് ഒരുമ്പെട്ട, അദ്ധ്യാപകനും, വാഗ്മിയും, കവിയും ഗവേഷകനും ചരിത്രകാരനുമായ ശ്രീ. ടി.ഡി.സദാശിവൻ അവർകളെ എത്ര അഭിനന്ദിച്ചാലും അധികമാകുകയില്ല. ഇങ്ങനെയൊരു പുസ്തകം രചിച്ച് ഞങ്ങളെ അനുഗ്രഹിച്ച അദ്ദേഹത്തിന് എല്ലാ മംഗളങ്ങളും നേരുന്നു. ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണവുമായി ബന്ധപ്പെട്ട് പ്രവർത്തിച്ച എല്ലാവർക്കും സതേൺസ്റ്റാർ പബ്ലിക്കേഷനും നന്ദി പറഞ്ഞു കൊള്ളുന്നു. ആത്മാർത്ഥമായി അർപ്പണമനോഭാവത്തോടെ രചിച്ച "തൃക്കരുവായുടെ രക്തതിലകം" സാദരം സാഭിമാനം സവിനയം സഹൃദയർക്കായി സമർപ്പിക്കുന്നു.

വിനയപൂർവ്വം
പ്രൊഫ.കുമ്പളത്തു ശാന്തകുമാരി അമ്മ



“........കരിനിയമങ്ങൾക്കു നടുവിലായ്
ഒരു ശരശയ്യയാമൊരു രോഗശയ്യമേൽ
മരണം മുരളുന്നൊരാശുപത്രിക്കുള്ളിൽ,
ഒടുക്കത്തെ ശ്വാസം വലിയ്ക്കുന്ന നിർണ്ണായ
നിമിഷത്തിലും യമപാശം കുരുങ്ങിയ
കരമുയർത്തി ക്ഷീണതരമാട്ടി ദുർണയ-
ക്കെടുതികൾക്കടിമയായ് വിടുതൽ വേണ്ടെന്നന്ത്യ
കരമുദ്ര കാട്ടി, യുടനാട്ട വിളക്കിന്റെ
തിരിതല്ലിയകലാശത്തിലും ആയിടാം
അവിടുന്നു കുടികൊള്ളുവാനിടയുള്ളതാ-
മിടമെന്നറിവുഞാൻ.







ഭർത്താവിന്റെ രാഷ്ട്രീയ പ്രവർത്തനങ്ങൾക്ക്
പ്രോത്സാഹനം നൽകിയ സർവംസഹയും
വിനീതയുമായ ശ്രീമതി കുമ്പളത്ത് തങ്കമ്മ.



# ഉള്ളടക്കം


കുടുംബവും ജനനവും 19

കൊല്ലം ബാറിലെ
പ്രഗത്ഭനായ അഭിഭാഷകൻ 25

നിഷ്ഫലമായ
ഒരു പ്രേമബന്ധത്തിന്റെ കഥ 31

വിവാഹവും കുടുംബജീവിതവും 35

മദ്യവർജ്ജന പ്രക്ഷോഭണവും
ഒരു സ്വാതന്ത്ര്യ സമര സേനാനിയുടെ രംഗപ്രവേശനവും 39

തിരുവിതാംകൂർ ദേശീയ പ്രസ്ഥാനത്തിന്റെ ഉത്ഭവം 41

സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ആവിർഭാവവും
ഉത്തരവാദ ഭരണപ്രക്ഷോഭണവും 47

തിരുവിതാംകൂർ നിയമനിർമ്മാണസഭയും
പത്മനാഭപിള്ളയുടെ സ്ഥാനാർത്ഥിത്വവും 53

ഉത്തരവാദ ഭരണപ്രക്ഷോഭണവും സർ. സി.പി. യുടെ
കുതന്ത്രങ്ങളും 59

സ്റ്റേറ്റ് കോൺഗ്രസിന്റെ
നേതൃത്വത്തിൽ ഉത്തരവാദ ഭരണ പ്രക്ഷോഭണം 63

മിസ്സിസ് പ്രാക്കുളം പി.കെ പത്മനാഭപിള്ള സമരരംഗത്ത് 71

സമരം ആളിപ്പടരുന്നു
ജയിലറകൾ നിറഞ്ഞു കവിയുന്നു 73

പി.കെ. പത്മനാഭപിള്ളയുടെ നിയമലംഘന പ്രസംഗങ്ങളും ജയിൽവാസവും 77

കടയ്ക്കൽ വിപ്ലവവും കല്ലറ- പാങ്ങോട്ട് സമരങ്ങളും 81

പി.കെ. എന്ന അനുഗ്രഹീത സാഹിത്യകാരൻ 87

പി.കെയുടെ അന്ത്യനാളുകൾ 91

പി.കെ.യുടെ വ്യക്തിമാഹാത്മ്യം 95

അദ്ധ്യായം-1

# കുടുംബവും ജനനവും

തിരുവിതാംകൂറിന്റെ സ്വാതന്ത്ര്യസമര ചരിത്രത്തിൽ തൃക്കരുവായുടെ രക്തതിലകമായി എന്നെന്നും തിളങ്ങി നിൽക്കേണ്ട നാമധേയമാണ് പ്രാക്കുളം പി.കെ.പത്മനാഭപിള്ളയുടേത്. ആദർശധീരതയുടെയും നിശ്ചയദാർഢ്യത്തിന്റെയും നിസ്തുല നിദർശനമായിരുന്ന പി.കെ. 'ക്വിറ്റിന്ത്യാ' പ്രക്ഷോഭണകാലത്ത് നിയമലംഘന പ്രസംഗം നടത്തിയതിന് ശിക്ഷിക്കപ്പെട്ട് പൂജപ്പുര സെൻട്രൽ ജയിലിൽ കിടന്ന് രക്തസാക്ഷിത്വം വരിച്ച സ്വാതന്ത്ര്യ സമരസേനാനിയാണ്. ആ ധീര ദേശാഭിമാനിയുടെ ജീവിതകഥ ആരുടെയും കരളലിയിക്കുന്നതാണ്.

1900ലാണ് പ്രാക്കുളം പി.കെ.ജനിച്ചത്. അച്ഛനമ്മമാർ കൊല്ലം ജില്ലയിൽപ്പെട്ട തൃക്കരുവാ പഞ്ചായത്തുകാരാണ്. അമ്മയുടെ പേര് നാണിയമ്മ എന്നാണ്. പ്രാക്കുളത്ത് മാമ്പുഴ തറവാട്ടിലാണ് അവർ ജനിച്ചത്. പ്രാക്കുളത്തെ മാമ്പുഴക്കളരിക്ക് വടക്കു പടിഞ്ഞാറു ഭാഗത്ത് നാലുകെട്ടോടു കൂടിയ ഒരു നിരപ്പുരയുണ്ടായിരുന്നു. അതാണ് മാമ്പുഴത്തറവാട്. പി.കെ.യുടെ ജനനവും ആ വീട്ടിലായിരുന്നു. ചിരപുരാതനമായ ഗോസ്തിലഴികത്തു കുടുംബത്തിന്റെ ഒരുപ ശാഖയാണ് മാമ്പുഴത്തറവാട്. സാംസ്കാരിക കേരളത്തിന്റെ സൃഷ്ടികർത്താക്കളായ വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമികളും ശ്രീ നാരായണഗുരുവും അവസാനമായി കണ്ടുമുട്ടിപ്പിരിഞ്ഞ തോട്ടുവയലിൽ തറവാട്ടിലേക്ക് മാമ്പുഴ വീട്ടിൽ നിന്ന് കഷ്ടിച്ച് ഒരു വിളിപ്പാട് അകലമേയുള്ളു. അമ്മയുടെ നാടും ജനനസ്ഥലവും പ്രാക്കുളമായതു കൊണ്ടാണ് നമ്മുടെ കഥാപുരുഷൻ പ്രാക്കുളം പി.കെ.പത്മനാഭപിള്ള എന്ന് അറിയപ്പെടുന്നത്.

പി.കെ.ജനിച്ചത് പ്രാക്കുളത്താണെങ്കിലും ജീവിതത്തിന്റെ സിംഹ ഭാഗവും ചെലവഴിച്ച്, തെക്കേച്ചേരിയിലുള്ള കോട്ടൂർ വടക്കതിൽ വീട്ടി ലാണ്. അതാണ് അച്ഛൻ തെന്നേറ്റിൽ കൃഷ്ണപിള്ളയുടെ വീട്. ഈ വീട്ടുവളപ്പിലാണ് പത്മനാഭപിള്ളയുടെ അന്ത്യവിശ്രമസ്ഥാനം. കൊല്ലം -പ്രാക്കുളം ബസ്സിൽ കയറി കൊന്നമുക്കിൽ ഇറങ്ങിയാൽ അവിടെ എത്താം.

പി.കെ.യുടെ അച്ഛൻ കൃഷ്ണപിള്ളയുടെ മൂലത്തറവാട് തെന്നേറ്റിൽ എന്നാണ് അറിയപ്പെട്ടിരുന്നത്. കോട്ടൂർ വടക്കതിൽ വീട്ടിന് അല്പം വടക്കു കിഴക്കു മാറിയാണ് തെന്നേററിൽത്തറവാട്. പ്രസിദ്ധനായ കവി യൂർ സ്വാമികൾ ഈ തറവാട്ടിലെ ഒരംഗമായിരുന്നു.

പത്മനാഭപിള്ളയുടെ അച്ഛൻ പരമസാത്ത്വികനും നീതിമാനും ജാത്യാചാരങ്ങൾക്ക് കാര്യമായ വില കല്പിക്കാത്തവനുമായ ഒരു മനു ഷ്യസ്നേഹിയായിരുന്നു. ഈഴവരാദി അധഃസ്ഥിത സമുദായങ്ങളിൽപ്പെ ട്ടവരുടെ സ്നേഹാദരങ്ങൾ പിടിച്ചു പറ്റാൻ കഴിഞ്ഞ ആ പുണ്യശ്ലോ കൻ നാട്ടിലുണ്ടാകുന്ന കേസ്സുകൾ പറഞ്ഞൊതുക്കുന്ന ഒരു ന്യായാധി പൻ കൂടിയായിരുന്നു. കക്ഷികൾ പാരിതോഷികമായി കാണിയ്ക്ക വയ്ക്കുന്ന പണക്കിഴികൾ ഒന്നും തന്നെ ആ മഹാശയൻ പ്രതിഫല മായി സ്വീകരിച്ചിരുന്നില്ല എന്നാണ് പഴമക്കാർ പറഞ്ഞു കേട്ടിട്ടുള്ളത്. ഒരിക്കൽ കാഞ്ഞാവെളിയിൽ നായർ-ഈഴവ സമുദായങ്ങൾ തമ്മിൽ ഏറ്റുമുട്ടലുകൾ ഉണ്ടായപ്പോൾ അനുരഞ്ജനശ്രമം നടത്തി സമുദായ സൗഹാർദ്ദം നിലനിർത്തുവാൻ ശ്രമിച്ചവരിൽ തെന്നേറ്റിൽ കൃഷ്ണപി ള്ളയുടെ നാമധേയം പ്രത്യേകം പ്രസ്താവ്യമാണ്. സ്വപിതാവിന്റെ മഹാ മനസ്കതയും സർവ്വ സമുദായ മൈത്രീഭാവവും പ്രാക്കുളം പി.കെ യുടെ വ്യക്തിത്വത്തിലും നിഴലിച്ചിരുന്നു. ഒരനീതിക്കും കൂട്ടു നില്ക്കാ ത്തതും ആരുടെ മുമ്പിലും ശിരസ്സു നമിക്കാത്തതുമായ ഒരു വ്യക്തിത്വ മായിരുന്നു പി.കെയുടേത് എന്നാണ് അദ്ദേഹത്തിന്റെ ഭാഗിനേയൻ കോട്ടൂർ വടക്കതിൽ രാഘവൻപിള്ള ഒരിക്കൽ ഈ ഗ്രന്ഥകാരനോടു പറഞ്ഞത്.

പി.കെ.പത്മനാഭ പിള്ളയ്ക്കു രണ്ടു സഹോദരിമാരും രണ്ടു സഹോ ദരന്മാരുമാണുണ്ടായിരുന്നത്. സഹോദരന്മാർ രണ്ടും വളരെ ചെറുപ്പ ത്തിലേ മരിച്ചു പോയി. ലക്ഷ്മിയമ്മയും കൊച്ചു കുഞ്ഞമ്മയുമായി രുന്നു സഹോദരിമാർ.

അച്ഛനമ്മമാരുടെയും സഹോദരിമാരുടെയും കണ്ണിലുണ്ണിയായി പത്മ നാഭപിള്ള വളർന്നുവന്നു.

**ബാല്യകാലവും വിദ്യാഭ്യാസവും**

തികച്ചും ഭക്തിനിർഭരമായ ഗൃഹാന്തരീക്ഷത്തിലാണ് പത്മനാഭപിള്ള വളർന്നുവന്നത്. അച്ഛനമ്മമാർ ധർമ്മനിഷ്ഠരും തികഞ്ഞ ഈശ്വര വിശ്വാസികളുമായിരുന്നു. അച്ഛൻ തെന്നേറ്റിൽ കൃഷ്ണപിള്ള ഒരു വലിയ അയ്യപ്പ ഭക്തനായിരുന്നു. അതിനാൽ ആണ്ടോടാണ്ട് കോട്ടൂർ വടക്കതിൽ വീട്ടിൽ ആഴിയും പടുക്കയും അയ്യപ്പഭജനയും നടത്തിയിരുന്നു. അച്ഛന്റെ കാലടികളെ പിൻതുടർന്നിരുന്ന പി.കെയും ക്രമേണ ഒരയ്യപ്പ ഭക്തനായി മാറി. പി.കെ.അഞ്ചു തവണ ശബരിമലയിൽ തീർത്ഥാടനം നടത്തിയിട്ടുള്ളതായി അദ്ദേഹത്തിന്റെ അനന്തരവൻ പ്രാക്കുളം ജനാർദ്ദനൻ പിള്ളയിൽ നിന്ന് അറിയാൻ കഴിഞ്ഞിട്ടുണ്ട്.

പത്മനാഭപിള്ളയുടെ ബാല്യകാലത്തെക്കുറിച്ചുള്ള വിവരങ്ങൾ തുലോം ദുർലഭമാണ്. അദ്ദേഹത്തിന്റെ ബാല്യകാല സുഹൃത്തുക്കൾ വെള്ളാശ്ശേരിൽ പത്മനാഭപിള്ളയും മേനാക്കിൽ ഫിലിപ്പുമായിരുന്നു. ആ ത്രിമൂർത്തികളുടെ സൗഹൃദബന്ധം നാൾക്കുനാൾ പുഷ്ടിപ്പെട്ടു കൊണ്ടിരുന്നു. എന്നാൽ പിൽക്കാലത്ത് ആ സൗഹൃദത്തിൽ വന്ന വിള്ളൽ വേർപാടായി മാറി. പി.കെയും ഫിലിപ്പും ആത്മമിത്രങ്ങളായിത്തന്നെ തുടർന്നു. വെള്ളാശ്ശേരിയും ഫിലിപ്പും ബദ്ധശത്രുക്കളായിത്തീർന്നു. ആ ശത്രുതയുടെ കാരണവും രൂപ പരിണാമങ്ങളും അന്യത്ര വിവരിക്കുന്നതാണ്.

പി.കെയുടെയും കൂട്ടുകാരുടെയും ബാല്യകാല വിനോദങ്ങൾ ഗുസ്തി പിടിത്തവും നീന്തിക്കളിയും ആയിരുന്നു. അക്കാലത്തെ ജനങ്ങൾ ഗുസ്തിഭ്രാന്തരായിരുന്നു. ഗുസ്തി പിടിക്കുകയും ഗുസ്തി മത്സരങ്ങൾ കാണുകയും ചെയ്യാത്ത ആളുകൾ ആരും തന്നെ ഉണ്ടായിരുന്നില്ല. ഫിലിപ്പിന്റെ അതിവിശാലമായ മേനാക്കിൽ പുരയിടത്തിൽ ഗുസ്തിമത്സരങ്ങൾ നടത്തുവാൻ ഒരു സ്ഥിരം ഗോദാ (ഗുസ്തി പിടിക്കാൻ വേണ്ടിയുള്ള ഉയർന്ന തറ) നിർമ്മിച്ചിരുന്നു. അവിടെ പ്രസിദ്ധരായ വല്ലാടൻ ഫയൽമാനും മറ്റും വന്നു ഗുസ്തി പിടിച്ചിട്ടുള്ളതായി പറയപ്പെടുന്നു. പി.കെ.പ്രഭൃതികൾ ഗുസ്തിയഭ്യസിച്ചത് ആ ഗോദായിലാണ്. വെള്ളാശ്ശേരി പത്മനാഭപിള്ള ഒരു നല്ല ഗുസ്തിക്കാരനായിരുന്നു.

പി.കെയും കൂട്ടരും നീന്തൽ അഭ്യസിച്ചതും നീന്തിക്കളിച്ചതും അഷ്ടമുടിക്കായലിന്റെ വിരിമാറിലൂടെയാണ്. കാഞ്ഞാവെളി ചന്തയ്ക്കു സമീപമുള്ള മണലിൽക്കടവിലാണ് അവർ നീന്തിക്കളിച്ചതും മത്സരിച്ചതും. ഈ നീന്തൽ ഭ്രമം ഗൃഹസ്ഥാശ്രമ ജീവിതത്തിൽ പ്രവേശിച്ചതിനു ശേഷവും അവരെ വിട്ടു പിരിഞ്ഞിരുന്നില്ല. അപ്പനും കൂട്ടുകാരും നീന്തി

ക്കളിക്കുന്നതു കാണാൻ താനും ഒരിക്കൽ മണലിക്കടക്കടവിൽ പോയിരുന്നതായി ഫിലിപ്പിന്റെ മകൻ പി.ഏലിയാസ് ഇന്നും ഓർക്കുന്നുണ്ട്. തന്നെ അവർ ഒരു ജോലി ഏല്പിച്ചിരുന്നു. നീന്താൻ പോകുന്നവർ , കരയ്ക്ക് അഴിച്ചു വച്ചിട്ടുള്ള വസ്ത്രങ്ങൾ കാറ്റത്തു പറന്നു പോകാതിരിക്കാൻ അതിന്റെ പുറത്തു കയറി ഇരിക്കണം. അതായിരുന്നു തന്നെ അവർ ഏല്പിച്ച ജോലി. പ്രസിദ്ധ നീന്തൽ വിദഗ്ധന്മാരായ കസ്മൽ, പി.കെ.വർഗീസ് എന്നിവരുടെ അഭ്യാസ പ്രകടനങ്ങൾ കാണാൻ അന്ന് ധാരാളം നാട്ടുകാർ മണലിൽക്കട കായലോരത്ത് തടിച്ചു കൂടുമായിരുന്നുവെന്നാണ് ഏലിയാസിന്റെ ഓർമ്മ.

വിദ്യാഭ്യാസ സ്ഥാപനങ്ങൾ വളരെ ദുർലഭമായിരുന്ന അക്കാലത്ത് പ്രാക്കുളം പ്രൈമറി സ്കൂളിൽ നിന്ന് പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയ പത്മനാഭപിള്ള, കൊല്ലം ഗവൺമെന്റ് ഹൈസ്ക്കൂളിൽ ചേർന്നു. ഹൈസ്കൂൾ പഠനകാലത്ത് പി.കെ.പത്മനാഭപിള്ളയിൽ ഏറ്റവും കൂടുതൽ സ്വാധീനം ചെലുത്തിയ ഒരദ്ധ്യാപകൻ ഉണ്ടായിരുന്നു. ജീ.രാമൻമേനോൻ. രാഷ്ട്രീയ പ്രബുദ്ധതയും ദേശീയ ബോധവുമുള്ള ആദർശ ധീരനായ ഒരദ്ധ്യാപകനായിരുന്നു അദ്ദേഹം. എം.എ. ബി.എൽ. ബിരുദധാരിയായിരുന്ന അദ്ദേഹം സ്വതന്ത്രഭാരതം സ്വപ്നം കണ്ടു കഴിഞ്ഞിരുന്ന ഒരദ്ധ്യാപകശ്രേഷ്ഠനായിരുന്നു. സ്വന്തം സാമർത്ഥ്യം കൊണ്ടും വിദ്യാഭ്യാസ യോഗ്യത കൊണ്ടും സ്കൂൾ ഇൻസ്പെക്ടർ സ്ഥാനം വരെ എത്തിയെങ്കിലും സ്വതന്ത്രമായ രാഷ്ട്രീയ പ്രവർത്തനത്തിന് സർക്കാർ ഉദ്യോഗം ഒരു വിലങ്ങുതടിയാണെന്ന് തോന്നുകയാൽ അത് പുല്ലുപോലെ വലിച്ചെറിഞ്ഞ് വക്കീൽപ്പണി സ്വീകരിച്ച മേനോൻ കേരള രാഷ്ട്രീയത്തിലെ ഒരു വലിയ കടംകഥയാണെന്നാണ് സി.കേശവൻ തന്റെ ആത്മകഥയിൽ രേഖപ്പെടുത്തിയിട്ടുള്ളത്. ആ ആദർശധീരന്റെ രാഷ്ട്രീയ പ്രബുദ്ധതയും ദേശീയ ബോധവുമുള്ള ശിഷ്യനായിത്തന്നെ പി.കെ.വളർന്നു വന്നു. മറ്റൊരു തരത്തിൽ പറഞ്ഞാൽ പി.കെയുടെ ദേശീയ പ്രബുദ്ധതയ്ക്കും സ്വാതന്ത്ര്യ ബോധത്തിനും മുഖ്യകാരണക്കാരൻ പുതുപ്പള്ളി സ്വദേശിയായ രാമൻമേനോൻ എന്ന അദ്ധ്യാപകവരേണ്യനാണ്.

ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ പി.കെ.മധുര 'അമേരിക്കൻ കോളേജിൽ നിന്ന് ഇന്റർമീഡിയറ്റ് പരീക്ഷയും തിരുവനന്തപുരം മഹാരാജാസ് കോളേജിൽ നിന്ന് ബി.എ പരീക്ഷയും പാസ്സായി. പിന്നീടു തിരുവനന്തപുരം ഗവൺമെന്റ് ലാ കോളേജിൽചേർന്നു ബി.എൽ.പരീക്ഷയും പാസ്സായി.

ലാ കോളേജ് വിദ്യാർത്ഥികളായി മൂന്നു പി.കെമാർ ഉണ്ടായിരുന്നുവത്രെ. പ്രാക്കുളം പി.കെ. പത്മനാഭപിള്ള, മാന്നാർ പി.കെ.ഗോപാലൻ നായർ, ആട്ടറ പി.കെ. ഗോപാലപിള്ള. ഈ മൂന്നു പി.കെ.മാരും ചേർന്നെടുത്ത ഒരു ഗ്രൂപ്പ് ഫോട്ടോ വീട്ടിൽ ഉണ്ടായിരുന്നതായും അടുത്ത കാലത്ത് അത് നശിച്ചു പോയതായും പി.കെയുടെ മകൾ പ്രൊഫ.ശാന്തകുമാരിയമ്മയിൽ നിന്ന് അറിയാൻ കഴിഞ്ഞിട്ടുണ്ട്.

നിയമ വിദ്യാർത്ഥിയായിരുന്ന കാലത്ത് പി.കെ. പല ധീര കൃത്യങ്ങളും ചെയ്തിട്ടുള്ളതായി പറഞ്ഞു കേട്ടിട്ടുണ്ട്.

കൊല്ലം- പെരിനാടു പ്രദേശത്തു നിന്ന് ആദ്യമായി ബി.എൽ പരീക്ഷ പാസ്സായ വ്യക്തി എന്ന നിലയിൽ വളരെ ആവേശകരമായ ഒരു സ്വീകരണമാണ് നാട്ടുകാർ പി.കെയ്ക്കു നൽകിയത്. പി.കെയെ ഇളമ്പള്ളൂർ ക്ഷേത്ര പരിസരത്തു നിന്ന് വാദ്യഘോഷയാത്രയായി പ്രാക്കുളം എൻ.എസ്.എസ് ഹൈസ്കൂളിലേക്ക് ആനയിക്കുകയും അവിടെ വച്ച് അനുമോദന സമ്മേളനം കൂടുകയും ചെയ്തു.

## അദ്ധ്യായം – 2

# കൊല്ലം ബാറിലെ പ്രഗത്ഭനായ അഭിഭാഷകൻ

അഭിഭാഷക വൃത്തിയിൽ ഏർപ്പെടും മുമ്പ് ഏകദേശം രണ്ടു വർഷക്കാലം പത്മനാഭപിള്ള പ്രാക്കുളം എൻ.എസ്.എസ് ഹൈസ്കൂളിലെ ഇംഗ്ലീഷ് അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അന്ന് അദ്ദേഹത്തിന്റെ ശിഷ്യയായിരുന്നു ഈ ഗ്രന്ഥകാരന്റെ മാതാവ് കെ.ലക്ഷ്മിക്കുട്ടി. അതിസമർത്ഥനായ ഒരദ്ധ്യാപകനായിരുന്നു പി.കെ.യെന്നാണ് അമ്മയുടെ അഭിപ്രായം. പെൺകുട്ടികൾ അത്യപൂർവ്വമായി മാത്രം വിദ്യാഭ്യാസം ചെയ്തിരുന്ന അക്കാലത്ത് പത്മനാഭപിള്ളസാർ, തന്നെ 'Butterfly' എന്നാണ് വിളിച്ചിരുന്നതെന്നും അമ്മ പറയാറുണ്ടായിരുന്നു. പി.കെയുടെ മറ്റൊരു ശിഷ്യനാണ് ഐ.എൻ.എ പരമേശ്വരൻപിള്ള. അമ്മയുടെ സഹപാഠിയും ഈ ഗ്രന്ഥകാരന്റെ ബഹുമാന്യ ഗുരുനാഥനുമായ അദ്ദേഹം ഒരിക്കൽ പറഞ്ഞത്, പി.കെ.അതിസമർത്ഥനായ ഒരദ്ധ്യാപകനും ഒരു 'gentleman'-ഉംആയിരുന്നുവെന്നാണ്. അക്കാലത്ത് പ്രാക്കുളം എൻ.എസ്.എസ് ഹൈസ്കൂളിലെ ഹെഡ്മാസ്റ്ററായിരുന്ന കട്ടിയാട്ടു ശിവരാമപ്പണിക്കാരുമായുണ്ടായ അഭിപ്രായ വ്യത്യാസം മൂലമാണ് പി.കെ.അദ്ധ്യാപകവൃത്തി രാജി വച്ച് പിരിഞ്ഞത്.

1929 ൽ പി.കെയെ തീവ്രദു:ഖത്തിലാഴ്ത്തിയ ഒരു സംഭവമുണ്ടായി. അച്ഛൻ തെന്നേറ്റിൽ കൃഷ്ണപിള്ളയുടെ ദേഹവിയോഗം സംഭവിച്ചത് ആ വർഷമാണ്. അച്ഛന്റെ ആകസ്മികമായ വേർപാട് പി.കെ.യെ ആകെ തളർത്തിക്കളഞ്ഞു. സാമ്പത്തികമായി തകർന്നുകൊണ്ടിരുന്ന ആ വലിയ തറവാടിന്റെ ഭരണഭാരം ചെന്നു പതിച്ചത് പി.കെയുടെ ചുമലി

ലായിരുന്നു. അദ്ദേഹം ധീരമായി അത് ഏറ്റെടുത്തു.

ഏതാണ്ട് ഈ കാലത്തു തന്നെയായിരുന്നു പ്രാക്കുളം പി.കെ. കൊല്ലം ബാറിലെ ഒരഭിഭാഷകനായി പ്രാക്ടീസ് തുടങ്ങിയത്. അന്ന് അഭിഭാഷകരെ വക്കീലന്മാർ എന്നാണ് വിളിച്ചിരുന്നത്. അഭിഭാഷകരുടെ കൂട്ടത്തിൽ 'പ്ലീഡർ'മാരും ഉണ്ടായിരുന്നു. 'മെട്രിക്കുലേഷൻ' (ഇപ്പോഴത്തെ എസ്.എസ്.എൽ.സിയ്ക്കു തുല്യം) പരീക്ഷ പാസായവർക്ക് എഴുതാമായിരുന്ന ഒരു പരീക്ഷയായിരുന്നു 'പ്ലീഡർഷിപ്പ് പരീക്ഷ' .അതു പാസ്സായാൽ കോടതിയിൽ പോയി കേസ്സു വാദിക്കാൻ അനുവാദം ഉണ്ടായിരുന്നു. എന്നാൽ അവർക്ക് കീഴ്ക്കോടതിയിലെ കേസ്സുകൾ വാദിക്കാനേ അനുവാദം നൽകിയിരുന്നുള്ളു. ജില്ലാക്കോടതിയിലെ കേസ്സുകൾ വാദിക്കുവാനുള്ള യോഗ്യത ബി.എൽ.ബിരുദം തന്നെയായിരുന്നു. ബി.എൽ.ബിരുദധാരിയായ പി.കെ. അതിവേഗത്തിൽ പ്രാക്ടീസുള്ള ഒരഭിഭാഷകനായി മാറി.

ഒരഭിഭാഷകൻ എന്ന നിലയിൽ പത്മനാഭപിള്ളയുടെ ജീവിതം അന്യാദൃശമാണ്. കേസ്സുകൾ അനാവശ്യമായി നീട്ടിക്കൊണ്ടു പോയി കക്ഷികളെ ഞെക്കിപ്പിഴിയുന്ന, പണം കുന്നുകൂട്ടുന്ന ഒരു വക്കീലായിരുന്നില്ല അദ്ദേഹം. വക്കീൽപ്പണി ജനങ്ങളിൽ നീതിബോധം വളർത്തുന്നതിനും ജനസേവനത്തിനുമുള്ള ഒരുപാധിയായി മാത്രമേ അദ്ദേഹം കരുതിയിരുന്നുള്ളു. വാദിയേയും പ്രതിയേയും ഒരുമിച്ചിരുത്തി ന്യായാന്യായങ്ങൾ വിശദീകരിച്ചശേഷം കേസ്സുകൾ പറഞ്ഞൊതുക്കുന്ന ഒരുമാനുഷിക തന്ത്രമാണ് അദ്ദേഹം പലപ്പോഴും സ്വീകരിച്ചിരുന്നത്. വാദിയും പ്രതിയും തമ്മിലുള്ള അകലം കൂട്ടുകയല്ല കുറയ്ക്കുകയാണ് മനുഷ്യസ്നേഹിയായ ഒരു വക്കീലിന്റെ ധർമ്മം എന്ന് പി.കെ.വിശ്വസിച്ചിരുന്നുവെന്ന് കരുതാം. സത്യത്തിനും നീതിക്കും നിരക്കാത്ത ഒരു കേസ്സിന്റെയും വക്കാലത്ത് അദ്ദേഹം ഏറ്റെടുത്തിരുന്നില്ല എന്നതും ഇത്തരുണത്തിൽ സ്മരണീയമാണ്. കക്ഷികളോടു നിർദ്ദയമായി കണക്കു പറഞ്ഞ് വക്കീൽഫീസ് വാങ്ങുന്ന ഏർപ്പാടും പി.കെയ്ക്ക് അന്യമായിരുന്നു. കക്ഷികൾ സന്തോഷപൂർവ്വം നൽകിയിരുന്ന വക്കീൽഫീസ് കൊണ്ട് തികച്ചും സംതൃപ്തനായിരുന്നു. പി.കെ. നിർദ്ധനരായ കക്ഷികളിൽ നിന്ന് അദ്ദേഹം ഒരിക്കലും വക്കീൽ ഫീസ് വാങ്ങിയിരുന്നില്ല എന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

അഭിഭാഷക വൃത്തിയിൽ എത്രയോ ഉദാത്തമായ ഒരു വീക്ഷണമാണ് പി.കെ.യ്ക്കുണ്ടായിരുന്നത് എന്നു വെളിപ്പെടുത്തുന്ന ഒരു സംഭവം പറയാം. ഒരു ദിവസം തൃക്കരുവാ കണ്ണമത്തു വീട്ടിൽ എ.മുഹമ്മദു

കുഞ്ഞു ബാപ്പായുടെ ഒരു കേസു കാര്യത്തിന് കൊല്ലം ബാർ കൗൺസിൽ ഓഫീസിൽ പോയിരുന്നു. അവിടെ വച്ച് പി.കെ.യെ കണ്ടു മുട്ടാൻ ഇടയായി. തന്റെ നാട്ടുകാരനായ ആ യുവാവിനെ അടുത്തു വിളിച്ച് പി.കെ. നൽകിയ ഉപദേശം ഇങ്ങനെയായിരുന്നു. "ഇപ്പോൾ വളരെ കടത്തിലും കഷ്ടത്തിലുമാണെന്ന് എനിക്കറിയാം. എല്ലാ കേസ്സു കളും പറഞ്ഞൊതുക്കി രക്ഷാമാർഗ്ഗം തേടണം. വ്യവഹാരത്തിൽ മുഴുകി ജീവിതം തുലയ്ക്കരുത്. പഠിച്ചു മുന്നേറുകയായിരിക്കണം ജീവിതല ക്ഷ്യം." അന്ന് പി.കെ. നൽകിയ ഉപദേശം സ്വീകരിച്ചതുകൊണ്ടാണ് തനിക്ക് ഒരു ഉദ്യോഗസ്ഥനായിത്തീരാൻ കഴിഞ്ഞതെന്നാണ് മുഹമ്മദു കുഞ്ഞിന്റെ വിശ്വാസം. Regional Labour Inspector ആയി പെൻഷൻ പറ്റിപ്പിരിഞ്ഞ അദ്ദേഹം ഇപ്പോൾ വിശ്രമ ജീവിതം നയിച്ചുവരുന്നു.

കേസ്സുകളുടെ എണ്ണം കൂടുകയും ജോലിഭാരം വർദ്ധിക്കുകയും ചെയ്തതിനാൽ പത്മനാഭപിള്ളവക്കീൽ ഭാര്യാസമേതം താമസം കൊല്ല ത്തേയ്ക്കു മാറ്റി. മാറി മാറി കൊല്ലത്ത് പല വീടുകളിലും അദ്ദേഹം താമസിച്ചിട്ടുണ്ട്. ആദ്യം താമസിച്ചിരുന്നത് തോപ്പിൽക്കടവിൽ എന്നൊരു വീട്ടിലാണ്. കൊല്ലം ബോയിസ് ഹൈസ്കൂളിനും രാമവർമ്മ ക്ലബ്ബിനും മദ്ധ്യേയുള്ള റോഡിലൂടെ പടിഞ്ഞാറോട്ടു ചെന്നാൽ ഒരു മുക്കവലയു ണ്ട്. അവിടെ നിന്ന് വലത്തോട്ടു തിരിയുമ്പോൾ റോഡിന് ഇടതുവ ശത്ത് ഒരു വീടുണ്ടായിരുന്നു. അതാണ് തോപ്പിൽക്കടവു ഭവനം. കുറെ ക്കാലം കഴിഞ്ഞ്, അദ്ദേഹം മറ്റൊരു വീട്ടിലേക്ക് താമസം മാറി. വൈശ്യ നഴികത്ത് വേലപ്പൻ പിള്ള വക്കീലിന്റെ വീട്ടിന് അല്പം പടിഞ്ഞാറു മാറിയുള്ള ഒരിരുനില കെട്ടിടമായിരുന്നു അത്. അവിടെ നിന്ന് താമസം മാറിയത് പഴയ പി.എസ്.സി ഓഫീസ് കെട്ടിടത്തിന് തെക്കു വശത്തുള്ള ഒരു വീട്ടിലേക്കായിരുന്നു. ഒടുവിൽ അദ്ദേഹം താമസിച്ചിരുന്നത് മല യാളി സഭ സ്കൂളിന് കിഴക്കു ഭാഗത്തുണ്ടായിരുന്ന 'മരാമത്ത്' എന്ന വീടുകളിലാണ്. അവിടെ രണ്ടു വീടുകൾ ഉണ്ടായിരുന്നു; പടിഞ്ഞാറേ മരാമത്തും കിഴക്കെ മരാമത്തും. ആദ്യം പടിഞ്ഞാറെ മരാമത്തു വീട്ടിലും പിന്നീട് കിഴക്കെ മരാമത്തു വീട്ടിലും അദ്ദേഹം താമസിച്ചിട്ടുണ്ട്.

കിഴക്കെ മരാമത്തു വീട്ടിൽ താമസിച്ചിരുന്ന കാലത്ത് ഒരു ദിവസം സി.കേശവനും അനുയായികളും പി.കെ.യെ ചെന്നു കണ്ടു. അപ്പോൾ പി.കെയുടെ ശേഷക്കാരൻ രാഘവൻ പിള്ള അവിടെ ഉണ്ടായിരുന്നു. നിവർത്തന പ്രക്ഷോഭണത്തിന് പിന്തുണ തേടാനാണ് അവർ അവിടെ ചെന്നത്. നായർ സമുദായത്തിലെ അപൂർവ്വം ചിലരേ നിവർത്തനാനു കൂലികളായിരുന്നുള്ളു. അവരിൽ ഒരാളത്രേ വിശാലഹൃദയനായ

പ്രാക്കുളം പി.കെ. പത്മനാഭപിള്ള.

കൊല്ലം ബാറിൽ പി.കെ. പത്മനാഭപിള്ളയ്ക്ക് ഒരെതിരാളി ഉണ്ടായിരുന്നു.തന്റെ അയൽവാസിയും ബാല്യകാല സുഹൃത്തുമായിരുന്ന വെള്ളാശ്ശേരിൽ പത്മനാഭപിള്ള. വെള്ളാശ്ശേരിയും ഫിലിപ്പും പി. കെയും ബാല്യകാല സുഹൃത്തുക്കളായിരുന്നുവെങ്കിലും പിൽക്കാലത്ത് വെള്ളാശ്ശേരിയും ഫിലിപ്പും ബദ്ധശത്രുക്കളായി തീർന്നുവെന്ന കാര്യം മുമ്പൊരദ്ധ്യായത്തിൽ വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. എന്തായിരുന്നു ഈ ശത്രുതയ്ക്കു കാരണം?

വെള്ളാശ്ശേരിയും ഫിലിപ്പും ആലുവാ യു.സി.കോളേജിൽ പഠിക്കുന്ന കാലം. ഫിലിപ്പിനും വെള്ളാശ്ശേരിയ്ക്കും ഗുസ്തിമുറകൾ അറിയാമായിരുന്നുവെന്ന് സഹപാഠികൾ എങ്ങനെയോ മനസ്സിലാക്കിയിരുന്നു. ഒരു ദിവസം അവർ ഗുസ്തി പിടിക്കാൻ ഇരുവരേയും പ്രേരിപ്പിച്ചു. സഹപാഠികൾ വാശികയറ്റിയപ്പോൾ വെള്ളാശ്ശേരിയും ഫിലിപ്പും ഗുസ്തി പിടിക്കാമെന്ന് സമ്മതിച്ചു. അങ്ങനെ ആ ഗുസ്തി മത്സരം കാണാൻ യു.സി. കോളേജിലെ വിദ്യാർത്ഥികൾ മുഴുവൻ തടിച്ചുകൂടി. ആവേശഭരിതരായി ആ യുവ മല്ലന്മാർ പരസ്പരം ഏറ്റുമുട്ടി. അല്പനിമിഷങ്ങൾക്കുള്ളിൽ ഫിലിപ്പ്, വെള്ളാശ്ശേരി പത്മനാഭപിള്ളയെ അടിച്ചു മലർത്തിക്കളഞ്ഞു. അപമാനിതനായ വെള്ളാശ്ശേരി പിന്നീടു പലപ്പോഴും ഗുസ്തി പിടിക്കുവാൻ ഫിലിപ്പിനെ വെല്ലുവിളിച്ചിട്ടുണ്ട്. തന്നെക്കാൾ തടിമിടുക്കും അഭ്യാസ പാടവവമുള്ള വെള്ളാശ്ശേരിയെ നേരിടാൻ ഫിലിപ്പ് തയ്യാറായില്ല. അപമാനിതനായ വെള്ളാശ്ശേരിയിൽ പ്രതികാരഭാവം ജ്വലിച്ചു തന്നെ നിന്നു.

ഫിലിപ്പും പ്രാക്കുളം പി.കെയും തമ്മിലുള്ള സൗഹൃദം ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചു കൊണ്ടിരുന്നു. അവരുടെ സന്തത സഹവാസത്തിൽ വെള്ളാശ്ശേരി തികച്ചും അസന്തുഷ്ടനായിരുന്നു.

ഒരു ദിവസം ഫിലിപ്പും പി.കെയും അഞ്ചാലുംമൂട് ചന്തക്കടവിലേയ്ക്കുള്ള ഇറക്കം ഇറങ്ങി വരികയായിരുന്നു. പി.കെ. അല്പം മുമ്പിലും ഫിലിപ്പ് പുറകിലുമായിരുന്നു. പുറകിൽ പതുങ്ങിപ്പതുങ്ങി വന്ന വെള്ളാശ്ശേരി പെട്ടെന്ന് മുമ്പിൽ ചാടി വീണ്, ഫിലിപ്പിന്റെ വയറ്റത്ത് ആഞ്ഞ് ഒരിടി വച്ചു കൊടുത്തു. ഓർക്കാപ്പുറത്തുണ്ടായ ഇടിയേറ്റ് ഫിലിപ്പ് മലർന്നടിച്ച് വീണുപോയി. പെട്ടെന്ന് ചാടിയെഴുന്നേറ്റ് പ്രത്യാക്രമണത്തിനു മുതിർന്നെങ്കിലും ഫിലിപ്പിനെ തടഞ്ഞുകൊണ്ട്, പി.കെ.ഒരു വലിയ സംഘട്ടനം ഒഴിവാക്കി. "നമുക്ക് കേസ്സു കൊടുക്കാം." പി.കെ. ഫിലിപ്പിനെ സമാധാനിപ്പിച്ചു. "താങ്കൾ സാക്ഷി പറയാമോ?" ഫിലിപ്പ്

ചോദിച്ചു. "തീർച്ചയായും" പി.കെ.ഉറപ്പു കൊടുത്തു.

അരോഗദൃഢഗാത്രനും അഭ്യാസ ചതുരനുമായ വെള്ളാശ്ശേരിയുമായി ഏറ്റുമുട്ടിയാൽ ഫിലിപ്പിന് വലിയ പീഡനം ഏൽക്കേണ്ടി വരുമെന്ന് അറിയാമായിരുന്നതു കൊണ്ടാണ് പി.കെ.ഫിലിപ്പിന്റെ പ്രത്യാക്രമണ ശ്രമം തടഞ്ഞത്.

അങ്ങനെ ഫിലിപ്പ് വെള്ളാശ്ശേരിയെ പ്രതിയാക്കി കേസ്സ് ഫയൽ ചെയ്തു. ഫിലിപ്പിനു വേണ്ടി പി.കെ.സാക്ഷി പറയുകയും ചെയ്തു. ആ കേസിൽ വെള്ളാശ്ശേരിയ്ക്കു കോടതി ഒരു മാസത്തെ തടവുശിക്ഷ വിധിച്ചു. വെള്ളാശ്ശേരി ജാമ്യമെടുത്ത് തടവുശിക്ഷയിൽ നിന്ന് ഒഴിവായെങ്കിലും ആ സാക്ഷി പറച്ചിൽമൂലം പി.കെ.ജീവിതാന്ത്യം വരെ വെള്ളാശ്ശേരിയുടെ ബദ്ധവൈരിയായിരുന്നു.

ഒരിക്കൽ ഫിലിപ്പ് ചീട്ടു കളിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ തൃക്കരുവാക്കാരൻ വടക്കെ ചാഴിയത്ത് ഗോപാലപിള്ള, എന്തോ കാരണത്താൽ പുറകിൽ കൂടി പതുങ്ങിപ്പതുങ്ങി വന്ന് ഫിലിപ്പിനെ തല്ലിയിട്ട് ഓടിക്കളഞ്ഞു. ഗോപാലപിള്ളയെ പ്രതിയാക്കി ഫിലിപ്പ് കൊല്ലം കോടതിയിൽ ഒരു കേസ് ഫയൽ ചെയ്തു. കേസിന്റെ വക്കാലത്ത് ഏറ്റെടുത്തത് പി.കെയായിരുന്നു. വിവരമറിഞ്ഞ് വെള്ളാശ്ശേരി പ്രതിഭാഗം വക്കീലായി കോടതിയിൽ ഹാജരായി. കൊല്ലം മുൻസിഫ് കോടതിയിൽ നടന്ന ആ കേസിലും ഫിലിപ്പിന് അനുകൂലമായ വിധിയാണുണ്ടായത്. ഗോപാലപിള്ളയെ മൂന്നുമാസം തടവിനും 100 രൂപ പിഴയടയ്ക്കാനുമായിരുന്നു വിധി.

പരാജിതനായ വെള്ളാശ്ശേരി, ഗോപാലപിള്ളയെക്കൊണ്ട് ജില്ലാക്കോടതിയിൽ അപ്പീൽ കൊടുപ്പിച്ചു. ഏതു വിധേനയും പത്മനാഭപിള്ളയെ കൊമ്പു കുത്തിയ്ക്കണമെന്നു വാശിയായിരുന്നു വെള്ളാശ്ശേരിക്ക്. ഗോപാലപിള്ളയ്ക്കു വേണ്ടി വാദിയ്ക്കാൻ വെള്ളാശ്ശേരി ആലപ്പുഴ നിന്ന് സീനിയർ വക്കീലായിരുന്നു അന്നാച്ചാണ്ടിയെ കൊല്ലത്തു കൊണ്ടുവന്നു. പി.കെ. ആദ്യമായൊന്നു പരുങ്ങിയെങ്കിലും സഹപ്രവർത്തകനായ ടി.എം.വർഗ്ഗീസിന്റെ ഉപദേശപ്രകാരം ഫിലിപ്പിന്റെ വക്കാലത്ത് പി.കെ.തന്നെ ഏറ്റെടുത്തു. കൊല്ലം ബാറിൽ കോളിളക്കം സൃഷ്ടിച്ച ഒരു കേസായിരുന്നു അത്. ഗോപാലപിള്ളയ്ക്കു വേണ്ടി അന്നാച്ചാണ്ടി അതിസമർത്ഥമായി വാദിച്ചുവെങ്കിലും കുറിയ്ക്കു കൊള്ളുന്ന പി.കെ.യുടെ പ്രതിവാദമുഖങ്ങൾ കണക്കിലെടുത്ത് ജില്ലാ കോടതി കീഴ്ക്കോടതി വിധി ശരിവയ്ക്കുകയാണുണ്ടായത്. അഭിഭാഷക വൃത്തിയിൽ പി.കെയുടെ പ്രാഗത്ഭ്യം തെളിയിച്ച ഒരു കേസായിരുന്നു അത്.

അധ്യായം – 3

# നിഷ്ഫലമായ ഒരു പ്രേമബന്ധത്തിന്റെ കഥ

**കൊ**ല്ലം കോടതിയിൽ ശങ്കരപ്പിള്ള എന്നൊരു മുൻസിഫ് ഉണ്ടായിരുന്നു. അദ്ദേഹം താമസിച്ചിരുന്നത് തെന്നേറ്റിൽ കൃഷ്ണപിള്ളയുടെ വക തേവള്ളിപ്പാലത്തിന് തെക്ക് പടിഞ്ഞാറ് ഭാഗത്തുള്ള ഓടുമേഞ്ഞ ഒരു കെട്ടിടത്തിലായിരുന്നു. അദ്ദേഹത്തിൽ നിന്ന് കൃഷ്ണപിള്ള വാടകയൊന്നും വാങ്ങിയിരുന്നില്ല. മാത്രമല്ല, കൂടെക്കൂടെ തേങ്ങയും കൊതുമ്പും ചൂട്ടുമൊക്കെ സൗജന്യമായി കൊടുത്തയയ്ക്കുകയും പതിവായിരുന്നു. മുൻസിഫിന് രണ്ടു . സന്താനങ്ങൾ ഉണ്ടായിരുന്നു. ഒരു മകനും ഒരു മകളും കാലക്രമേണ മുൻസിഫിന്റെ മകനും പത്മനാഭപിള്ളയും തമ്മിൽസുഹൃത്തുക്കളായി. ആ സുഹൃദ്ബന്ധം നാൾക്കുനാൾ അഭിവൃദ്ധിപ്പെട്ടുകൊണ്ടേയിരുന്നു.

പത്മനാഭപിള്ളയുടെ പോക്കുവരവുകൾ സൂക്ഷ്മമായി നിരീക്ഷിക്കുന്ന ഒരാൾ ആ വീട്ടിൽ ഉണ്ടായിരുന്നു-മുൻസിഫിന്റെ മകൾ ഭായിക്കുട്ടി. അവൾക്ക് പി.കെ.യെ ഇഷ്ടമായി. ആരുമാരുമറിയാതെ പി.കെ.യുടെ രൂപം ആ നിഷ്ക്കളങ്കയായ പെൺകുട്ടി തന്റെ ഹൃദയസിംഹാസനത്തിൽ വച്ചാരാധിയ്ക്കുകയായിരുന്നു. പാവം! നമ്മുടെ കഥാപുരുഷൻ ഇതൊന്നും അറിഞ്ഞതേയില്ല.

കാലം അതിവേഗത്തിൽ കടന്നുപോയി. ശങ്കരപ്പിള്ളക്ക് പ്രമോഷൻ കിട്ടി. അദ്ദേഹം ഹൈക്കോടതി ജഡ്ജിയായി തിരുവനന്തപുരത്തേക്ക് സ്ഥലം മാറിപ്പോയി (അന്ന് ഹൈക്കോടതിയുടെ ആസ്ഥാനം

തിരുവനന്തരപുരത്തായിരുന്നു.)ആ സ്ഥലം മാറ്റത്തിൽ ഏറ്റവുമധികം ദു:ഖിച്ചത് ഭായിക്കുട്ടിയായിരിക്കണം.

പി.കെ. ബി.എൽന് പഠിക്കാൻ തിരുവനന്തപുരം ലോകോളേജിൽ ചേർന്നതോടെ, ആ പഴയ സൗഹൃദം പുന:സ്ഥാപിക്കാനും കൂടുതൽ ശക്തിപ്പെടുവാനും ഇടയായി.

ഒരു ദിവസം പത്മനാഭപിള്ള , ജഡ്ജിയുടെ വീട്ടിൽ പോയി, അന്ന് പി.കെ.യുടെ ഹൃദയ തന്ത്രികളെ ചലിപ്പിച്ച ഒരു സംഭവമുണ്ടായി. ജഡ്ജിയുടെ മകൾഒരു ട്രേയിൽ ചായ കൊണ്ടു വന്നു വച്ചു. ട്രേയുടെ അറ്റത്ത് രണ്ടു പൂമാലകളും വച്ചിരുന്നു. എന്തായിരിയ്ക്കും ഇതിന്റെ പൊരുൾ? പി.കെ. ചിന്താക്രാന്തനായി കുറെ സമയം അവിടെത്ത തന്നെ ഇരുന്നുപോയി. ട്രേ തിരച്ചെടുക്കാൻ ചെന്ന ഭായിക്കുട്ടിയുടെ മുഖം മെല്ലെയുയർന്നു. ആ മുഖമാകെ തുടുത്തുചുമന്നിരിയ്ക്കുകയാണ്.കണ്ണുകൾക്കെന്തൊരു തിളക്കം! ആ നാലു കണ്ണുകൾ പരസ്പരം കൂട്ടിമുട്ടി. വികാരവിവശയായ ഭായിക്കുട്ടി പി.കെ യുടെ നേർക്ക്, ചരിഞ്ഞ ഒരുനോട്ടമിട്ടെറിഞ്ഞിട്ട്, വലിഞ്ഞു കളഞ്ഞു.

ആ പെൺകുട്ടി " കോരകത്തിൽ മധുവെന്നപോലെ യുൾത്താരിൽ" തന്നോടു ' പ്രണയമാർന്നിരുന്നുവെന്ന് ' പി.കെ യ്ക്ക് മനസിലായത് അന്നാണ്. താനറിയാതെ തന്റെ ജീവിതത്തിലേക്ക് കടന്നുകയറി വന്ന ആ പെൺകുട്ടിയെ പി.കെയ്ക്കും ഇഷ്ടമായി.

ഇതിനിടിയിൽ ജഡ്ജി ശങ്കരപ്പിള്ളയ്ക്ക് ഒരാഗ്രഹംതോന്നി, തന്റെ മകളെ പത്മനാഭപിള്ളയ്ക്ക് വിവാഹം കഴിച്ചു കൊടുക്കണമെന്ന്, ധാരാളം ഭൂസ്വത്തുക്കളും കുലീനത്വവുമുള്ള ഒരു കുടുംബമായിരുന്നു ശങ്കരപിള്ളയുടേത്.-എന്നാൽ, സാമ്പത്തികമായി തകർന്നു കൊണ്ടിരുന്ന ഒരു തറവാടായിരുന്നു. കോട്ടൂർ വടക്കതിലേത്. കുടുംബത്തിന്റെ കുലീനത്വവും പി.കെ യുടെ വിദ്യാഭ്യാസയോഗ്യതയും പരിഗണിച്ചായിരിക്കണം,ശങ്കരപ്പിള്ളയ്ക്ക് അങ്ങനെ തോന്നിയത്.

ജഡ്ജി തന്റെഇംഗിതം, തെന്നേറ്റിൽ കൃഷ്ണപിള്ളയെ അറിയിച്ചു. അദ്ദേഹം ആ വിവാഹബന്ധത്തിന് സമ്മതംമൂളുകയും ചെയ്തു. പി.കെ.യുടെയും ഭായിക്കുട്ടിയുടെയും മനസ്സുകളിൽ ആയിരമായിരം സ്വപ്നങ്ങൾ പൊട്ടി വിരിയുകയായിരുന്നു.പക്ഷെ വിധി അതനുവദിച്ചില്ല.

" ഈടാർന്നു വായ്ക്കുമനുരാഗ നദിയ്ക്കു വിഘ്നം
കൂടാത്തൊഴുക്കനുവദിക്കുകയില്ല ദൈവം'

എന്നു മഹാകവി പാടിയതുപോലെയായി പി.കെ യുടെ അമ്മാ

വൻ ആ വിവാഹബന്ധത്തിന് വിലങ്ങു തടിയായി നിന്നു. " അവൻ ജഡ്ജിയുടെ മകളെ വിവാഹം കഴിച്ചാൽ പിന്നെ തിരുവനന്തപുരത്തു പോകും. അവനെപ്പിന്നെ നോക്കേണ്ട." അളിയൻ പറഞ്ഞതു ശരിയാണെന്ന് കൃഷ്ണപിള്ളയ്ക്കും ബോധ്യംവന്നു. അങ്ങനെ അദ്ദേഹം പി.കെ യെ ആളയച്ചു വിളിപ്പിച്ചു. താൻ തന്റെ തീരുമാനത്തിൽ നിന്ന് പിന്മാറുകയാണെന്ന് അച്ഛൻ പി.കെ .യെ അറിയിച്ചു. അച്ഛനും അമ്മാവനും തീരുമാനത്തിൽ ഉറച്ചു തന്നെ നിന്നു.

ധർമ്മസങ്കടത്തിൽപ്പെട്ട്, വികാരവിവശനായ പത്മനാഭപിള്ള, വീട്ടിനുള്ളിൽക്കയറി കട്ടിലിൽ കമഴ്ന്നു കിടപ്പായി. താൻ കെട്ടിപ്പൊക്കിയ സങ്കല്പ സൗധം തകർന്നു നിലം പരിശായിക്കിടക്കുന്നതോർത്തു അദ്ദേഹം ദീർഘ നിശ്വാസങ്ങൾ വിട്ടുകൊണ്ട്, ദിവസങ്ങൾ തള്ളി നീക്കി.

അങ്ങനെ ആ അനുരാഗനദി വറ്റി വരണ്ടു പോയി.

അദ്ധ്യായം 4

# വിവാഹവും കുടുംബജീവിതവും

**പ**ത്മനാഭപിള്ളയുടെ വിവാഹം എത്രയും പെട്ടെന്ന് നടത്താൻ വേണ്ടി അച്ഛനമ്മമാരും ബന്ധുക്കളും വട്ടം കൂട്ടി. അവർ വധുവിനെ കണ്ടെത്തുകയും ചെയ്തു. കേരള രാഷ്ട്രീയത്തിലെ ഭീഷ്മാചാര്യ നായി അറിയപ്പെടുന്ന കുമ്പളത്തു ശങ്കരപ്പിള്ളയുടെ അനന്തരവളും പന്മനഗ്രാമത്തിലെ ഏറ്റവും വലിയ ഭൂവുടമയുമായിരുന്ന വടക്കേടത്ത് വേലായുധൻ പിള്ളയുടെ മകളുമായ തങ്കമ്മപ്പിള്ളയായിരുന്നു വധു. കേവലം പതിമൂന്നു വയസുകാരിയായ എട്ടും പൊട്ടും തിരിയാത്ത പെൺകുട്ടി. അച്ഛനമ്മാവന്മാർ തന്റെ ഇംഗിതത്തിന് വഴങ്ങുകയില്ലെന്ന് ബോധ്യമായതോടെ, പി.കെ വിവാഹത്തിന് സമ്മതം മൂളി. വധൂവരന്മാർ തമ്മിൽ പതിനൊന്നു വയസ്സിന്റെ പ്രായവ്യത്യാസമുണ്ടായിരുന്നു. അക്കാലത്ത് ഈ പ്രായവ്യത്യാസം ഒരു സാധാരണ സംഭവമായിരുന്നുവത്രെ.

പത്മനാഭപിള്ളയും തങ്കമ്മപ്പിള്ളയും തമ്മിലുള്ള വിവാഹം നടന്നത് 1927 -ലാണ്. പ്രാക്കുളത്ത് തോട്ടുവയലിൽ വീട്ടിൽ വച്ചാണ് വിവാഹം നടന്നത്. വിവാഹത്തിനുള്ള ചട്ടവട്ടങ്ങളൊക്കെ അതിഗംഭീരമായിരുന്നു. എന്നാൽ മുഹൂർത്തം അടുക്കുന്തോറും വധൂവരന്മാരുടെ ബന്ധുമിത്രാദികൾ കൂടുതൽ കൂടുതൽ ഉത്ക്കണഠാകുലരായിക്കൊണ്ടിരുന്നു. തിരുവനന്തപുരത്ത് സന്നതെടുക്കാൻ പോയിരുന്ന പത്മനാഭപിള്ള മടങ്ങിയെത്തിയിട്ടില്ലായിരുന്നു. വിവാഹതീയതി മുൻകൂട്ടി നിശ്ചയിക്കപ്പെട്ടിരുന്നതാണെങ്കിലും സന്നതെടുക്കാൻ തീരുമാനിക്കപ്പെട്ടതും അതേ ദിവസംതന്നെയായിരുന്നു.

വിവാഹമൂഹൂർത്തം അടുത്തടത്തു വന്നു. പി.കെയുടെ ബന്ധുമിത്രാദികളുടെ മനസ്സിൽ പല തരത്തിലുള്ള ഭയാശങ്കകളും തലയുയർത്തി എല്ലാ കണ്ണുകളും പി.കെ യുടെ പ്രത്യാഗമനം ഉറ്റുനോക്കുകയായിരുന്നു.

ആ സമയത്ത് മാതൃവഴിയിൽ പി.കെ യുടെ സഹോദരസ്ഥാനീയനായ നെല്ലിപ്പുഴ കേശവപിള്ളയും കൂട്ടുകാരും പല തമാശകളും പറഞ്ഞ്, രസിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവരിൽ ഒരു രസികൻ കേശവ പിള്ളയെ നോക്കി ഒരു തമാശ പൊട്ടിച്ചു: " എടോ കേശവ പിള്ളേ! തന്റെ ചേട്ടനെ കാണുന്നില്ലല്ലോ, വധുവിന്റെ മുമ്പിൽ ചിലപ്പോൾ താൻ കഴുത്തു കാണിച്ചു കൊടുക്കേണ്ടിവരും. വേഗം തയ്യാറായിക്കൊള്ളൂ." കേശവപിള്ള ആകെ വെളുത്തുപോയി.

പെട്ടെന്ന് എല്ലാ ഭയാശങ്കകളും അസ്തമിച്ചു, വിവാഹമുഹൂർത്തത്തിന് അല്പം മുമ്പ് പി.കെ തിരിച്ചെത്തി. വിവാഹം കൃത്യസമയത്തു തന്നെ നടക്കുകയും ചെയ്തു.

വിവാഹാനന്തരം പി.കെയുടെ താമസം കോട്ടൂർ വടക്കതിൽത്തന്നെയായി. മധുവിധു കാലത്ത് പി.കെ ഒരു കുസൃതിത്തരം കാട്ടി. തന്റെ പ്രാണപ്രേയസിയാകേണ്ടിയിരുന്ന ജഡ്ജിയുടെ മകളെക്കുറിച്ച് ഒരു കവിതഎഴുതി തങ്കമ്മപ്പിള്ളയുടെ കൈയ്യിൽക്കൊടുത്തു. അവർ അത് വായിച്ചു നോക്കി. നല്ല കവിത, ഒരു ദിവസം ആ കവിത കുടുംബസദസ്സൽ വച്ച് ഉറക്കെ വായിക്കാൻ പി.കെ, തങ്കമ്മപ്പിള്ളയോടു പറഞ്ഞു. പാവം പെൺകുട്ടി! അവൾ കവിത വായിച്ചു തുടങ്ങിയതോടെ, പലരും ഊറിച്ചിരിയ്ക്കാൻ തുടങ്ങി. കവിതയിൽ എന്തോ പന്തികേടുണ്ടെന്ന് അവർക്ക് മനസ്സിലായി. കോപാവിഷ്ടയായ അവർകവിത പീച്ചിച്ചീന്തി തീയിലിട്ടു. അന്ന് നിരാഹാരവ്രതം അനുഷ്ഠിക്കുകയും ചെയ്തു. സാവധാനം ആ ദാമ്പത്യ ജീവിതത്തിലെ കാറ്റും കോളുമൊക്കെ പെയ്തടങ്ങി.

തങ്കമ്മപപിള്ള-പത്മനാഭപ്പിള്ള ദമ്പതികൾക്ക് അഞ്ചുമക്കൾ പിറന്നു: നാല് പെൺമക്കളും ഒരാൺകുഞ്ഞും. ഏകമകൻ പത്മകുമാറിനെ ഒരു നോക്കു കാണുവാൻ പോലും ആ സ്വാതന്ത്ര്യസമരസേനായിക്ക് ഭാഗ്യം സിദ്ധിച്ചില്ല. ക്വിറ്റിന്ത്യാ സമരകാലത്ത് കൊല്ലം ജില്ലയുടെ മാനം കാക്കാൻവേണ്ടി, പി.കെ കൊല്ലം പീരങ്കിമൈതാനത്ത് നിയമലംഘന പ്രസംഗം നടത്തി അറസ്റ്റു വരിയ്ക്കുമ്പോൾ, പത്മകുമാർ കേവലം മൂന്നു മാസം മാത്രം പ്രായമുള്ള ഗർഭസ്ഥശിശുവായിരുന്നു. മൂത്ത മകൾ സരോജിനിയമ്മക്ക് 12 വയസ്സും, രണ്ടാമത്തെ മകൾ ഗോമതി

അമ്മയ്ക്ക് 10 വയസ്സും മൂന്നാമത്തെ മകൾ ശാന്തകുമാരിയമ്മക്ക് 7 വയസും കനിഷ്ഠ പുത്രി രാജമ്മയമ്മയ്ക്ക് 4 വയസ്സും മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ. തിരുവനന്തപുരം സെൻട്രൽജയിലിലെ കൽത്തുറുങ്കിൽ ക്കിടന്ന് രോഗഗ്രസ്തനായ ആ വത്സലപിതാവ് തന്റെ മക്കളുടെ ഭാവിയോർത്ത് നീറി നീറിപ്പിടഞ്ഞാണ് അന്ത്യശ്വാസം വലിച്ചത്.

പിന്നീട് ആ അനാഥകുടുംബത്തെ പോറ്റി വളർത്തിയതും, പി.കെയുടെ പെൺമക്കളെ നാലുപേരേയും വിദ്യാഭ്യാസം ചെയ്യിച്ചതും, വിവാഹം കഴിപ്പിച്ച് മാന്യമായ നിലയിൽ എത്തിച്ചതും തങ്കമ്മപ്പിള്ളയുടെ അമ്മാവൻ കുമ്പളത്തു ശങ്കുപ്പിള്ളയാണ്. കുമ്പളത്തിന്റെ സ്നേഹവാത്സല്യങ്ങളാലും ത്യാഗസന്നദ്ധതയാലും ആ കുടുംബം രക്ഷപ്പെട്ടു എന്നേ പറയേണ്ടൂ.

സരോജിനിയമ്മയെ തേവലക്കരക്കാരൻ തോട്ടുവാ ശങ്കരപ്പിള്ളയും, ഗോമതിയമ്മയെ വള്ളിക്കോട് ഇരട്ടിയാണിക്കൽ എൻ. നാണുപിള്ളയും(എൻജിനീയർ), പ്രൊഫ. ശാന്തകുമാരിഅമ്മയെ പ്രൊഫസർ. ജഗദിവേലായുധൻ നായരും രാജമ്മയമ്മയെ പെരിനാട് തെക്കേക്കരവീട്ടിൽ ശിവശങ്കരപ്പിള്ളയുമാണ് വിവാഹം കഴിച്ചത്.ഏകമകൻ കുമ്പളത്തു പത്മകുമാർ F A C Tകൊച്ചിൻ ഡിവിഷനിലെഅസിസ്റ്റന്റ് മെറ്റീരിയൽ ആഫീസറായി റിട്ടയർ ചെയ്തു.പത്മകുമാറിന്റെ സഹധർമ്മിണി വി.കെ ശാന്തകുമാരി ഫിനാൻഷ്യൽ എന്റർപ്രൈസസിൽ മാനേജരായി ജോലി ചെയ്തു വരുന്നു.

അദ്ധ്യായം 5

# മദ്യവർജ്ജന പ്രക്ഷോഭണവും ഒരു സ്വാതന്ത്ര്യ സമര സേനാനിയുടെ രംഗപ്രവേശനവും

മദ്യവർജ്ജന പ്രക്ഷോഭണത്തിലൂടെ ഒരു സ്വാതന്ത്ര്യ സമര സേനാനിയായി രംഗപ്രവേശനം ചെയ്ത പ്രാക്കുളം പി.കെ പത്മനാഭപിള്ള തിരുവിതാംകൂറിന്റെ രാഷ്ട്രീയ നഭോമണ്ഡലത്തിൽ ഒരു വ്യാഴവട്ടക്കാലം ജ്വലിച്ചുനിന്ന ശുക്രനക്ഷത്രമായിരുന്നു. ജീവിത മധ്യാഹ്നത്തിലെത്തും മുമ്പേ എരിഞ്ഞടങ്ങിയ ആ തേജോഗോളം, ഇന്നാടിന്റെ ആത്മാഭിമാനത്തിന്റെയും സ്വാതന്ത്ര്യബോധത്തിന്റെയുംഉജ്ജ്വല പ്രതീകമാണ്. അടിമത്തത്തിനും അസമത്വങ്ങൾക്കും അനീതിയ്ക്കുമെതിരെ പടവാളിളക്കിയ ധീരയോദ്ധാവായിരുന്നു അദ്ദേഹം.

1930 മാർച്ചു മാസത്തിൽ ഗാന്ധിജിയുടെ നേതൃത്വത്തിൽ ആരംഭിച്ച ഉപ്പുസത്യാഗ്രഹം ഇന്ത്യയെ മുഴുവൻ ഇളക്കിമറിച്ച ഒരു മഹാപ്രക്ഷോഭണമായിരുന്നു. അതിന്റെ അലകൾ കേരളത്തിലും ഉണ്ടായി. കെ.കേളപ്പൻ, മുഹമ്മദ് അബ്ദുൾ റഹ്മാൻ, കെ. മാധവൻനായർ തുടങ്ങിയനേതാക്കന്മാരാണ് ഉപ്പു സത്യാഗ്രഹത്തിന് നേതൃത്വം നൽകിയത്. മലബാർ പ്രദേശത്തെ പയ്യന്നൂരായിരുന്നു കേരളത്തിലെഉപ്പുസത്യാഗ്രഹകേന്ദ്രം. പോലീസുകാർ സത്യാഗ്രഹികളെ ക്രൂരമായി മർദ്ദിയ്ക്കുകയും അറസ്റ്റു ചെയ്ത്, തുറുങ്കിലടയ്ക്കുകയും ചെയ്തു. തിരുവിതാംകൂറിലാകട്ടെ, ഉപ്പുസത്യാഗ്രഹത്തിന്റെ ഭാഗമായി കള്ളുഷാപ്പുകൾ പിക്കറ്റു ചെയ്യുകയും വിദേശവസ്ത്രങ്ങൾ ബഹിഷ്ക്കരിക്കുകയും ചെയ്യുക എന്നതായിരുന്നു സമരമുറ.

കൊല്ലം ജില്ലയിൽ മദ്യവർജ്ജന പ്രക്ഷോഭണത്തിന് ഗണ്യമായ നേതൃത്വം നൽകിയത് പ്രാക്കുളം പി.കെയായിരുന്നു. പ്രാക്കുളം, കണ്ടച്ചിറ, കുണ്ടറ, കുപ്പണ തുടങ്ങിയ പല സ്ഥലങ്ങളിലും മദ്യവിരുദ്ധ പ്രകനങ്ങളും പ്രചാരണയോഗങ്ങളും പിക്കറ്റിംഗുകളുംആസൂത്രണം ചെയ്ത്, പ്രാവർത്തികമാക്കിയത് അദ്ദേഹമാണ്. അതേക്കുറിച്ച് കുമ്പളത്തു ശങ്കരപിള്ള തന്റെ ആത്മകഥയിൽ അനുസ്മരിച്ചിരിയ്ക്കുന്നത്. ഇങ്ങനെയാണ് " സ്റ്റേറ്റ് കോൺഗ്രസിന്റെഉത്ഭവത്തിന്ഏതാനും കൊല്ലങ്ങൾക്കു മുമ്പ്, തിരുവിതാംകൂറിലുണ്ടായ മദ്യവർജ്ജന പ്രോക്ഷോഭണത്തിന് കൊല്ലം താലൂക്കിൽ നടത്തിയിട്ടുള്ള പ്രചരണ പ്രവർത്തനങ്ങളിൽഗണ്യമായ നേതൃത്വം പി.കെ പത്മനാഭപിള്ളയ്ക്കുണ്ടായിരുന്നു...."

( എന്റെകഴിഞ്ഞ കാല സ്മരണകൾ
പേജ്-396)

മധുവർജ്ജന പ്രക്ഷോഭണകാലത്ത് അത്യന്തം രസകരമായ ഒരു സംഭവം ഉണ്ടായി. പ്രാക്കുളം ഗോസ്തിലഴികത്ത് പുരയിടത്തിന്റെ തെക്കേയറ്റത്ത്, റോഡരുകിൽഒരു കള്ളുഷാപ്പുണ്ടായിരുന്നു. മണുവേലി (Manuel) എന്ന ഒരു ക്രിസ്ത്യാനിയായിരുന്നു ഷാപ്പുടമ. പി.കെയുടെ നേതൃത്വത്തിൽ കോൺഗ്രസ് വോളന്റിയർ കള്ളുഷോപ്പ്പിക്കറ്റ് ചെയ്തു. ഷോപ്പ് പൊളിച്ച് അഗ്നിയ്ക്കിരയാക്കുന്നതിന്, കത്തോലിക്കാ നേതാവായിരുന്ന ഫ്രാൻസിസ് ആറാഡനുംഒപ്പം ഉണ്ടായിരുന്നു. പിന്നീട് സന്നദ്ധഭടന്മാർ ഒരു ജാഥയായി കാഞ്ഞാവെളി ചന്തയിലേക്ക് നീങ്ങി. ജാഥയുടെ മുമ്പിൽ ഒരാൾ കള്ളുകുടവും പിടിച്ചാണ് മുന്നോട്ടു നീങ്ങിയത്. കാഞ്ഞാവെളിക്കവലയിൽ എത്തിയ സമരഭടന്മാർ അഞ്ചൽക്കുറ്റിയെ (ഇപ്പോഴത്തെ പോസ്റ്റു ബോക്സ്) കള്ളുകൊണ്ട് അഭിഷേകം ചെയ്തു. പിന്നീട് നടന്ന മഹാസമ്മേളനത്തിൽ പി.കെ പത്മനാഭപിള്ള, ഏറത്തുകൃഷ്ണനാശാൻ, ഫ്രാൻസിസ് ആറാഡൻ എന്നിവർ മദ്യവിരുദ്ധ പ്രസംഗങ്ങൾ നടത്തി. " തിരുവിതാംകൂറിന്റെ ഹതവിധിയുടെ ദുരധികാര പ്രമത്തത....."എന്നു തുടങ്ങിയ പി.കെയുട വചോവിലാസം അന്ന് നേരിട്ടനുഭവിക്കാൻ കഴിഞ്ഞ സ്വാതന്ത്ര്യ സമരസേനാനി ഏ.പി പിള്ളയും ഇന്ന് ജീവിച്ചിരിപ്പില്ല.

തൃക്കരുവാ പഞ്ചായത്തിന് സമീപത്തുള്ള വെട്ടത്തുകാവിൽ ക്ഷേത്ര(അമ്മൂമ്മ നട) പരിസരത്തു വച്ച് മറ്റൊരു മദ്യവിരുദ്ധ സമ്മേളനവും പി.കെ മുൻകൈയെടുത്ത് നടത്തിയിരുന്നു. ആ യോഗത്തിൽ ഏറത്തുകൃഷ്ണനാശാന്റെ പ്രസംഗം അത്യന്തം രസകരമായിരുന്നുവെന്നാണ്പി.കെ യുടെ അനന്തരവൻ രാഘവൻപിള്ള പറഞ്ഞു കേട്ടിട്ടുള്ളത്.

## അദ്ധ്യായം 6

# തിരുവിതാംകൂറിൽ ദേശീയ പ്രസ്ഥാനത്തിന്റെ ഉത്ഭവം

ചരിത്രപരമായ കാരണങ്ങളാൽ മൂന്ന് കഷ്ണങ്ങളായിക്കിടന്ന തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്ന് പ്രദേശങ്ങളുടെയും സംയുക്ത ചരിത്രമാണ് കേരളത്തിന്റെ സ്വാതന്ത്ര്യസമര ചരിത്രം. തിരുവിതാംകൂറും കൊച്ചിയും ബ്രിട്ടീഷ് മേൽക്കോയ്മ സ്വീകരിച്ച നാട്ടുരാജ്യങ്ങളും, മലബാർ ബ്രിട്ടീഷുകാർ നേരിട്ട് ഭരണം നടത്തിയിരുന്ന മദ്രാസ് പ്രോവിൻസിന്റെ ഭാഗവുമായിരുന്നു. ഈ മൂന്ന് പ്രദേശങ്ങളിലും ദേശീയപ്രസ്ഥാനം ആവിർഭവിച്ചതും ശക്തിപ്രാപിച്ചതും വ്യത്യസ്ത സാഹചര്യങ്ങളിലും കാലഘട്ടങ്ങളിലുമാണ്. ഭാരതത്തിന്റെ സ്വാതന്ത്ര്യോദയത്തിലും കേരളം മൂന്ന് കഷ്ണങ്ങളായിത്തന്നെ കിടന്നു. 1949 ജൂലൈ ഒന്നാം തീയതിയാണ് തിരുവിതാംകൂറും കൊച്ചിയും ചേർന്ന് തിരു-കൊച്ചി സംസ്ഥാനം നിലവിൽ വന്നത്. പിന്നീട് 'സംസ്ഥാന പുന:സംഘടനാ കമ്മിഷ' ന്റെ നിർദ്ദേശപ്രകാരം, ഭാഷയുടെ അടിസ്ഥാനത്തിൽ സംസ്ഥാനങ്ങൾ പുന:സംഘടിപ്പിച്ചതിന്റെ ഫലമായി തിരുവിതാംകൂറും, കൊച്ചിയും മലബാറും ചേർന്നുള്ള കേരളം 1956 നവംബർ ഒന്നാം തീയതി നിലവിൽ വന്നു.

ഇന്ത്യൻ ദേശീയ പ്രസ്ഥാനത്തിന്റെ മുഖ്യധാരയായ ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ അലയടികൾ ആദ്യമായി ഉയർന്നുവന്നത് മലബാറിലാണ്. 1903-ൽ സി. വിജയരാഘവാചാരിയുടെ അദ്ധ്യക്ഷതയിൽ കോഴിക്കോട് നടന്ന രാഷ്ട്രീയ സമ്മേളനവും 1916-ൽ കോഴിക്കോട്ട് ഠൗൺഹാളിൽക്കൂടിയ ചരിത്രപ്രസിദ്ധമായ പൊതുയോഗവും മലബാ

റിലെ ദേശീയ പ്രസ്ഥാനത്തിന്റെ ആദ്യത്തെ കാൽവയ്പുകളായിരുന്നു വെന്നു പറയാം. കൊച്ചിയിലാകട്ടെ 1919-ൽ തൃശ്ശൂരിൽ ഇന്ത്യൻ നാഷ ണൽ കോൺഗ്രസ്സിന്റെ ഒരു കമ്മിറ്റി രൂപീകൃതമായതോടെയാണ് അവിടെ ദേശീയ പ്രസ്ഥാനം ആരംഭിച്ചത്.

തിരുവിതാംകൂറിൽ ദേശീയബോധത്തിന്റെയും രാഷ്ട്രീയ പ്രബു ദ്ധതയുടെയും പ്രാരംഭം കുറിച്ച രണ്ടു മഹാ സംഭവങ്ങളാണ് മലയാളി മെമ്മോറിയലും ഈഴവ മെമ്മോറിയലും. രാമയ്യൻ ദളവായുടെ കാലം മുതൽ തിരുവിതാംകൂറിലെ സർക്കാർ ലാവണങ്ങളിൽ തമിഴ് ബ്രാഹ്മ ണരെ ഇറക്കുമതി ചെയ്യുന്ന ഒരു നയമാണ് തിരുവിതാംകൂർ രാജാക്ക ന്മാർ അനുവർത്തിച്ചു വന്നത്. ഈ നയത്തിനെതിരെ വിദ്യാസമ്പന്ന രായ നാനാജാതി മതസ്ഥരിൽപ്പെട്ട പതിനായിരം പേർ ഒപ്പിട്ട് 1891-ൽ മഹാരാജാവിന് ഒരു മെമ്മോറിയൽ സമർപ്പിക്കുകയുണ്ടായി. ഇതാണ് മലയാളി മെമ്മോറിയൽ. ഉയർന്ന സർക്കാർ ഉദ്യോഗങ്ങളിൽ വിദ്യാസ മ്പന്നരായ തദ്ദേശീയരെത്തന്നെ നിയമിക്കണമെന്നും സർക്കാർ നിയമ നങ്ങളിൽ ഉചിതമായ ഒരു വിഹിതം അവർക്ക് നൽകാൻ വേണ്ട ചട്ട ങ്ങൾ നടപ്പിലാക്കണമെന്നും ഇതിൽ അപേക്ഷിച്ചിരുന്നു. കൊല്ലം സ്വദേ ശിയായ ബാരിസ്റ്റർ ജി.പി. പിള്ളയാണ് 'മലയാളി മെമ്മോറിയലിന്റെ പിതാവ്' എന്നറിയപ്പെടുന്നത്. മഹാത്മജി ഇന്ത്യൻ രാഷ്ട്രീയത്തിൽ പ്രവേശിക്കുന്നതിനു മുമ്പ് കോൺഗ്രസ്സ് നേതാവായിക്കഴിഞ്ഞിരുന്ന സ്വദേശാഭിമാനിയത്രേ ജി.പി. പിള്ള.

മലയാളി മെമ്മോറിയലിന്റെ മാതൃകയിൽ മഹാരാജാവിന് സമർപ്പി ക്കപ്പെട്ട മറ്റൊരു മെമ്മോറിയലാണ് ഈഴവ മെമ്മോറിയൽ. ഡോക്ടർ പൽപ്പുവിന്റെ നേതൃത്വത്തിൽ 13,176 ഈഴവർ ഒപ്പിട്ട് 1896- സെപ്തം ബർ 3-ാം തീയതിയാണ് ഇത് സമർപ്പിച്ചത്. അക്കാലത്ത് അധ:സ്ഥിത രെന്ന് മുദ്രയടിക്കപ്പെട്ടിരുന്ന ഈഴവരാദി പിന്നോക്ക സമുദായക്കാർക്ക് സ്കൂളുകളിലും സർക്കാരുദ്യോഗങ്ങളിലും പ്രവേശനം നിഷേധിക്കപ്പെ ട്ടിരുന്നു. ഈ വിവേചനങ്ങൾ അവസാനിപ്പിക്കണമെന്നതായിരുന്നു 'മെ മ്മോറിയലി' ലെ ഉള്ളടക്കം. തിരുവിതാംകൂർ മെഡിക്കൽ വകുപ്പിൽ ഉദ്യോഗം നിഷേധിക്കയാൽ, മൈസൂർ മെഡിക്കൽ വകുപ്പിൽ ഉദ്യോഗം തേടേണ്ടി വന്ന ഹതഭാഗ്യനാണ് ഡോ. പൽപ്പു.

രണ്ടു മെമ്മോറിയലുകളും തിരുവിതാംകൂറിലെ രാഷ്ട്രീയ പ്രബു ദ്ധതയുടെ ബാലപാഠങ്ങളായിരുന്നുവെന്നു കരുതാം.

തിരുവിതാംകൂറിലെ വിവിധ ജനവിഭാഗങ്ങളിൽ രാഷ്ട്രീയ പ്രബു ദ്ധതയും ദേശീയ ബോധവും വളർത്തുവാൻ വളരെയേറെ സഹായിച്ച

രണ്ടു ദേശാഭിമാനികളായിരുന്നു വക്കം അബ്ദുൽ ഖാദർ മൗലവിയും സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയും, മൗലവിയുടെ ഉടമസ്ഥതയിൽ ആരംഭിച്ച 'സ്വദേശാഭിമാനി' യുടെ പത്രാധിപരായിരുന്നു രാമകൃഷ്ണ പിള്ള. അന്നത്തെ ദിവാൻ പി. രാജഗോപാലാചാരിയുടെ ജനദ്രോഹപര മായ പ്രവർത്തനങ്ങളെ നിശിതമായി വിമർശിച്ചുകൊണ്ട്, രാമകൃഷ്ണ പിള്ള സ്വദേശാഭിമാനിയിൽ ഒരു ലേഖനപരമ്പര തന്നെ പ്രസിദ്ധീകരി ച്ചുകൊണ്ടിരുന്നു. ഇതിൽ കുപിതനായ ദിവാൻ രാജദ്രോഹകുറ്റം ചുമത്തി 1911 സെപ്തംബറിൽ രാമകൃഷ്ണപിള്ളയെ തമിഴ്നാട്ടിലേക്ക് (അന്നത്തെ മദ്രാസ് പ്രോവിൻസിലേക്ക്) നാടുകടത്തി. സ്വദേശാഭിമാനി പ്രസ്സ് കണ്ടു കെട്ടി. രോഗഗ്രസ്ഥനായി, ദീർഘകാലം ശയ്യാവലംബിയായിത്തീർന്ന രാമ കൃഷ്ണപിള്ള 1916 ഏപ്രിൽ 26-ന് അന്തരിച്ചു. ആ ധീര ദേശാഭിമാനി യുടെ ഭൗതികശരീരം കണ്ണൂർ കടപ്പുറത്ത് സംസ്ക്കരിക്കപ്പെട്ടു.

രാമകൃഷ്ണപിള്ളയെപ്പോലെ ദിവാൻ രാജഗോപാലാചാരിയെ നിര ന്തരം വിമർശിച്ചുകൊണ്ട്, ജനങ്ങളിൽ ദേശീയബോധത്തിന്റെ വീര്യം പകർന്ന മറ്റൊരു പത്രപ്രവർത്തകനായിരുന്നു കേസരി ഏ.ബാലകൃ ഷ്ണപിള്ള. പത്രപ്രവർത്തനരംഗത്തെ പ്രകാശഗോപുരമായി തലയു യർത്തി നിൽക്കുന്ന ഈ അതികായൻ നമ്മുടെ ഭാഷയ്ക്കും സാഹി ത്യത്തിനും വലിയൊരു മുതൽക്കൂട്ടായിരുന്നു.

1919-ൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ് തിരുവിതാംകൂറിൽ പ്രവർത്തനം തുടങ്ങി. ഏ.കെ. പിള്ള, വി. അച്യുതമേനോൻ തുടങ്ങി കർമ്മോത്സുകരായ ഏതാനും യുവാക്കന്മാർ മുന്നിട്ടിറങ്ങി ഒരു കോൺഗ്രസ് കമ്മിറ്റി രൂപീകരിച്ചു. ഈ കമ്മിറ്റിയുടെ നേതൃത്വത്തിൽ സ്വദേശീയ പ്രസ്ഥാനത്തിന്റെ അന്ത:സത്ത ഉൾക്കൊണ്ടുകൊണ്ട്, തിരു വിതാംകൂറിലും വിദേശവസ്ത്ര ബഹിഷ്ക്കരണ സമരങ്ങൾ ആരംഭി ച്ചു. 1927-ൽ കുമ്പളത്തു ശങ്കുപ്പിള്ളയുടെ ശ്രമഫലമായി കൊല്ലം -ശാ സ്താംകോട്ടയിൽ വച്ചുനടന്ന വമ്പിച്ച കോൺഗ്രസ് സമ്മേളനത്തിൽ വിദേശവസ്ത്രങ്ങൾ ചുട്ടു ചാമ്പലാക്കുന്ന ഒരു പരിപാടിയും ആസൂ ത്രണം ചെയ്തിരുന്നു. കുമ്പളത്തു ശങ്കുപിള്ളയുടെ ആത്മകഥയിൽ ആ വിദേശവസ്ത്ര ദഹനരംഗം വിവരിച്ചിരിക്കുന്നത് ഇപ്രകാരമാണ്: " നേതാക്കന്മാരുടെ ആവേശഭരിതമായ പ്രസംഗങ്ങൾ തീർന്നയുടൻ വിദേശവസ്ത്രധാരിയായ അദ്ധ്യക്ഷൻ താൻ ധരിച്ചിരുന്ന കോട്ടും മുണ്ടും മറ്റും തീയിലിട്ട് ദഹിപ്പിക്കാൻ മുന്നോട്ട് വന്നു. അതേത്തുടർന്ന് മറ്റു നിരവധി ആളുകളും അവരവരുടെ വിദേശവസ്ത്രങ്ങൾ ഉപേക്ഷിക്കാൻ തിക്കും തിരക്കും കൂട്ടി. കുന്നുകുന്നായിട്ട് അന്ന് വിദേശവസ്ത്രങ്ങൾ

ചുട്ടുചാമ്പലാക്കുകയുണ്ടായി.

മേലാൽ ഖദർ മാത്രമേ ധരിക്കൂ എന്നുള്ള പ്രതിജ്ഞ അന്നവിടെ വച്ച് നിരവധിയാളുകൾ എടുക്കുകയും ചെയ്തു." (എന്റെ കഴിഞ്ഞകാല സ്മരണകൾ (P III))

1921-ലാണ് കൊല്ലത്ത് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ പ്രവർത്തനം തുടങ്ങിയത്. കൊല്ലം-തേവലക്കര സ്വദേശി ബാരിസ്റ്റർ ഏ.കെ. പിള്ളയും ഉണിച്ചക്കം വീട്ടിൽ കെ.ജി. ശങ്കറും മുൻകൈ എടുത്ത് തേവള്ളിയിൽ ഒരു കോൺഗ്രസ് ഓഫീസ് സ്ഥാപിച്ചു. അതോടെ കൊല്ലത്ത് വ്യവസ്ഥാപിതമായ രീതിയിൽ കോൺഗ്രസ് പ്രവർത്തനം ആരംഭിച്ചുവെന്നു പറയാം. ബി.സി.എൽ. എന്ന നിയമബിരുദം നേടാൻ ഇംഗ്ലണ്ടിൽപ്പോയ ഏ.കെ. പിള്ള ഗാന്ധിജിയുടെ ആഹ്വാനത്തിൽ ആവേശഭരിതനായാണ് നാട്ടിലെത്തിയത്. ബോംബെയിൽ വിദ്യാർത്ഥിയായിരിക്കെ, വാർദ്ധാ ആശ്രമത്തിൽച്ചെന്ന് ഗാന്ധിജിയുടെ ശിഷ്യത്വം സ്വീകരിച്ച് നാട്ടിൽ മടങ്ങിയെത്തിയ നേതാവാണ് കെ.ജി. ശങ്കർ. രണ്ടുപേരും കോൺഗ്രസ്സിന് ശക്തി പകർന്ന മഹാശയന്മാരാണ്.

1921- കൊല്ലത്തെ സംബന്ധിച്ചിടത്തോളം ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ രാഷ്ട്രീയ മുന്നേറ്റത്തിന്റെ വർഷമായിരുന്നു. കോൺഗ്രസ് സന്ദേശം ജനഹൃദയങ്ങളിൽ എത്തിക്കുവാൻ വേണ്ടി ഏ. കെ. പിള്ള 'സ്വരാട്' പത്രം തുടങ്ങിയതും; സി.വി. കുഞ്ഞുരാമൻ 'ധർമ്മകാഹളം' ആരംഭിച്ചതും ആ ആണ്ടിലാണ്. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ ആഹ്വാനമനുസരിച്ച്, ബ്രിട്ടീഷ് ചക്രവർത്തി 'വെയിൽസ്' രാജകുമാരന്റെ ഇന്ത്യാ സന്ദർശനത്തിൽ പ്രതിഷേധിച്ച് കൊല്ലത്തെ മുഴുവൻ വ്യാപാരികളും കടകമ്പോളങ്ങൾ അടച്ച് ഹർത്താൽ ആചരിച്ചതും പ്രതിഷേധ പ്രകടനം നടത്തിയതും ജനങ്ങളെ ആവേശഭരിതരാക്കിയ സംഭവങ്ങളാണ്. 1924-ൽ ഓലയിൽ വച്ചു കൂടിയ കോൺഗ്രസ് നേതൃസമ്മേളനം അയിത്തോച്ചാടനം കോൺഗ്രസ്സിന്റെ പ്രക്ഷോഭണ പരിപാടിയായി അംഗീകരിച്ചതോടെ, കോൺഗ്രസ് ഒരു ബഹുജന സംഘടനയായി രൂപാന്തരപ്പെടാൻ തുടങ്ങി. 1925 മാർച്ച് 12-ാം തീയതി ഗാന്ധിജി കൊല്ലം സന്ദർശിച്ചു. ഈ മഹനീയ സന്ദർശനം മൂലം കൊല്ലത്തെ കോൺഗ്രസ് പ്രവർത്തകർ പൂർവ്വാധികം ആത്മവിശ്വാസമുള്ളവരും കർമ്മോത്സുകരുമായിത്തീർന്നു. 1929 ഒക്ടോബറിൽ വീണ്ടും ഗാന്ധിജി കൊല്ലം സന്ദർശിച്ചു.

1922-ൽ തിരുവിതാംകൂറിൽ വമ്പിച്ച ഒരു വിദ്യാർത്ഥിപ്രക്ഷോഭണം നടന്നു. അന്ന് തിരുവിതാംകൂർ ദിവാനായിരുന്ന രാഘവയ്യാ കോളേജു

കളിൽ ഫീസ് വർദ്ധിപ്പിച്ചതിൽ പ്രതിഷേധിച്ചുകൊണ്ടുള്ളതായിരുന്നു പ്രക്ഷോഭണം. പ്രക്ഷോഭണത്തെ സർക്കാർ നിർദയം അടിച്ചമർത്തി.

സാമൂഹ്യമായ അസമത്വങ്ങൾ അവസാനിപ്പിക്കാൻവേണ്ടി നടന്ന പ്രക്ഷോഭണങ്ങളും നമ്മുടെ സ്വാതന്ത്ര്യ സമരത്തിന്റെ ഭാഗമാണ്. തിരുവിതാംകൂറിലെ മഹാക്ഷേത്രങ്ങളുടെ സമീപത്തുള്ള പൊതുനിരത്തുകളിൽക്കൂടി സഞ്ചരിക്കുവാൻ അയിത്തജാതിക്കാരെന്ന് മുദ്രകുത്തപ്പെട്ടിരുന്ന അധഃസ്ഥിതർക്ക് വിലക്ക് കൽപ്പിച്ചിരുന്നു. അയിത്തം എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഈ ദുരാചാരം ഉച്ചാടനം ചെയ്യാൻവേണ്ടി നടന്ന ആദ്യത്തെ ഐതിഹാസിക സമരമാണ് വൈക്കം സത്യാഗ്രഹം.

തിരുവിതാംകൂറിലെ സ്വാതന്ത്ര്യ സമരം അഖിലേന്ത്യാ ശ്രദ്ധ പിടിച്ചുപറ്റിയ ഒരു മഹാസമരമായി രൂപാന്തരപ്പെട്ടത് വൈക്കം സത്യാഗ്രഹകാലത്താണ്. ഹിന്ദു സമുദായത്തിലെ അധഃസ്ഥിതർക്കും വൈക്കം മഹാദേവർ ക്ഷേത്രപരിസരത്തുള്ള പൊതുനിരത്തിലൂടെ സഞ്ചാരസ്വാതന്ത്ര്യം അനുവദിക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ നടന്ന ധർമ്മസമരമാണ് വൈക്കം സത്യാഗ്രഹം. 1924- മാർച്ച് 30-ാം തീയതി ( കൊ.വ. 1099 മീനം 17-ാം തീയതി) ആരംഭിച്ച ഈ മഹാസമരം 20 മാസം നീണ്ടുനിന്നു. സമരത്തിലേർപ്പെട്ട സത്യാഗ്രഹികൾക്ക് അനുഭവിക്കേണ്ടി വന്ന കഷ്ടനഷ്ടങ്ങളും മർദ്ദനാദിപീഡനങ്ങളും വിവരണാതീതമാണ്. സമരത്തിനു നേതൃത്വം നൽകിയത് ടി.കെ. മാധവൻ, കെ.പി. കേശവ മേനോൻ, മന്നത്ത് പത്മനാഭൻ, കേളപ്പൻ, ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള, സി. വി. കുഞ്ഞുരാമൻ തുടങ്ങിയവരാണ്. എന്നാൽ ടി.കെ. മാധവനാണ് സമരത്തിന്റെ സൂത്രധാരനും പ്രമുഖസംഘാടകനും. 1923-ലെ 'കോകനദ' കോൺഗ്രസ്സിൽ അദ്ദേഹം നേരിട്ട് ഹാജരായി. പിന്നീട് അയിത്തോച്ചാടനം ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ കർമ്മ പരിപാടികളിൽ ഒന്നായി അംഗീകരിപ്പിച്ച് പ്രമേയം പാസ്സാക്കിച്ചു. സമരത്തിന് ഗാന്ധിജിയുടെ പിൻതുണ നേടാൻ മദ്രാസ്സിൽ പോയതും അദ്ദേഹമാണ്. ഈ ബഹുജന സമരം ശക്തിപ്പെടുത്തുന്നതിലും ഫലപ്രാപ്തിയിൽ എത്തിക്കുന്നതിലും, മന്നത്ത് പത്മനാഭന്റെ നേതൃത്വത്തിൽ നടന്ന 'സവർണ്ണജാഥ' യും നിർണ്ണായകമായ ഒരു പങ്കുവഹിച്ചിട്ടുണ്ട്. സർവ്വോപരി, ചട്ടമ്പിസ്വാമികളുടെയും ശ്രീ നാരാണഗുരുവിന്റെയും അനുഗ്രഹാശിസ്സുകളും ഈ സമരത്തിന് ലഭിച്ചിരുന്നു. 1925-ൽ മഹാത്മജി വൈക്കം സന്ദർശിച്ചു. അതോടെ, വൈക്കം ക്ഷേത്രത്തിലേക്കുള്ള പൊതുനിരത്തുകൾ ജാതിമതഭേദമന്യേ എല്ലാ ഹിന്ദുക്കൾക്കുമായി

തുറന്നു കൊടുക്കപ്പെട്ടു. വൈക്കം സത്യാഗ്രഹ മാതൃകയിലുള്ള സഹനസമരങ്ങൾ അമ്പലപ്പുഴ, തിരുവാർപ്പ്, ശുചീന്ദ്രം തുടങ്ങിയ ക്ഷേത്രനിരത്തുകളിലും അരങ്ങേറാൻ തുടങ്ങി. അങ്ങനെ ഗത്യന്തരമില്ലാതെ 1928-ൽ ഒരു വിളംബരം മൂലം സർക്കാർ എല്ലാ ക്ഷേത്രനിരത്തുകളും സമസ്ത ഹിന്ദുക്കൾക്കുമായി തുറന്നു കൊടുത്തു.

ഈ ചരിത്ര പശ്ചാത്തലത്തിലാണ് നമ്മുടെ ചരിത്രപുരുഷൻ പ്രാക്കുളം പി.കെ. പത്മനാഭപിള്ള സ്വാതന്ത്ര്യ സമരരംഗത്ത് ഇറങ്ങി പ്രവർത്തിക്കുവാൻ തുടങ്ങിയത്.

അദ്ധ്യായം – 7

# സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ആവിർഭാവവും ഉത്തരവാദ ഭരണപ്രക്ഷോഭണവും

തിരുവിതാംകൂറിലെ സ്വാതന്ത്ര്യ സമരത്തിലെ മുന്നണിപ്പടയാളിയെന്ന നിലയിൽ പ്രാക്കുളം പി.കെ. പത്മനാഭപിള്ളത വഹിച്ച പങ്കെന്തെന്ന് ശരിക്കും മനസ്സിലാകണമെങ്കിൽ, തിരുവിതാംകൂറിലെ വിമോചനപ്രസ്ഥാനമായ സ്റ്റേറ്റ് കോൺഗ്രസ്സിന്റെ സാമാന്യമായ ചരിത്രം അറിഞ്ഞേ മതിയാകൂ. പത്മനാഭപിള്ളയുടെ രാഷ്ട്രീയ പ്രവർത്തനങ്ങൾ സ്റ്റേറ്റ് കോൺഗ്രസ്സിന്റെ സമരചരിത്രവുമായി കെട്ടുപിണഞ്ഞു കിടക്കുകയാണ്.

1938–ൽ 'ഹരിപുര' യിൽ വച്ചുകൂടിയ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ വാർഷിക സമ്മേളനം ഒരു പ്രമേയം പാസ്സാക്കിയിരുന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസ് നാട്ടുരാജ്യങ്ങളുടെ ആഭ്യന്തര കാര്യങ്ങളിൽ ഇടപെടാൻ പാടില്ല എന്നതായിരുന്നു പ്രമേയത്തിലെ ഉള്ളടക്കം. ഈ സാഹചര്യത്തിൽ തിരുവിതാംകൂറിന്റെ രാഷ്ട്രീയ വിമോചനത്തിന് പുതിയൊരു പ്രക്ഷോഭണ പ്രസ്ഥാനം ആവശ്യമായി വന്നു. 1937–ലെ അസംബ്ലി തെരഞ്ഞെടുപ്പിൽ സംയുക്ത രാഷ്ട്രീയ കക്ഷി ഭൂരിപക്ഷം നേടുകയും അതിന്റെ നേതാവായ ടി.എം. വർഗ്ഗീസ് അസംബ്ലിയുടെ ഉപാദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തുവെങ്കിലും ജയിൽവിമോചിതനായ സി. കേശവനെ പരസ്യമായി സ്വാഗതം ചെയ്തുവെന്നതിന്റെ പേരിൽ ദിവാൻ സർ സി.പി. യുടെ കുതന്ത്രങ്ങളാൽ, ഒരവിശ്വാസ പ്രമേയത്തിലൂടെ അദ്ദേഹം ഉപാദ്ധ്യക്ഷപദവിയിൽ നിന്ന് പുറന്തള്ളപ്പെട്ടു.

അങ്ങനെ സംയുക്ത രാഷ്ട്രീയകക്ഷിയുടെ മുന്നണി നേതാക്കന്മാ

രായിരുന്ന സി. കേശവൻ ടി.എം. വർഗ്ഗീസ് എന്നിവരുടെ ഒത്താശകളോടെ, തിരുവിതാംകൂറിൽ ഉത്തരവാദഭരണം നേടിയെടുക്കാൻ വേണ്ടി ഉരുത്തിരിഞ്ഞു വന്ന സംഘടനയാണ് സ്റ്റേറ്റ് കോൺഗ്രസ്. 1938 ഫെബ്രുവരി 23-ാം തീയതി തിരുവനന്തപുരത്ത് പുളിമൂട്ടിലെ 'രാഷ്ട്രീയ ഹോട്ട' ലിന്റെ രണ്ടാം നിലയിലുള്ള ഏ. നാരായണപിള്ളയുടെ വക്കീലാഫീസിൽ വച്ചാണ് സ്റ്റേറ്റ് കോൺഗ്രസ്സിന് രൂപം കൊടുക്കാൻ വേണ്ടിയുള്ള ആദ്യസമ്മേളനം നടന്നത്. സി.വി. കുഞ്ഞുരാമന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം പട്ടം ഏ. താണുപിള്ളയെ പ്രസിഡന്റായും പി.എസ്. നടരാജപിള്ളയെ സെക്രട്ടറിയായും തെരഞ്ഞെടുത്തു. അവരുടെ നേതൃത്വത്തിൽ രൂപീകരിച്ച 'അഡ്ഹോക്ക് കമ്മിറ്റി' ക്ക് രണ്ടു ചുമതലകളാണ് നൽകപ്പെട്ടത്. സംഘടനയുടെ പ്രാരംഭ പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യുക, സംഘടനക്ക് ഒരു ഭരണഘടന എഴുതിയുണ്ടാക്കുക.

ഉത്തരവാദ ഭരണം സമ്പാദിക്കുവാൻ നിയമാനുസൃതവും സമാധാനപരവുമായ മാർഗ്ഗങ്ങളിൽക്കൂടി പ്രക്ഷോഭണങ്ങൾ നടത്തുക എന്നതായിരുന്നു സംഘടനയുടെ മുഖ്യോദ്ദേശം.

സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ആവിർഭാവം സി.പി. രാമസ്വാമി അയ്യർക്ക് വലിയ തലവേദനയായിത്തീർന്നു. ആ നവജാത ശിശുവിന്റെ കഥ കഴിക്കാൻ തന്നെ സി.പി. കരുക്കൾ നീക്കിക്കഴിഞ്ഞിരുന്നു. പതിനഞ്ചു ദിവസത്തിനകം സ്റ്റേറ്റ് കോൺഗ്രസ്സിനെ താൻ തകർത്തുകളയുമെന്നുവരെ സി.പി. വീമ്പിളക്കിയിരുന്നു.

സംയുക്ത രാഷ്ട്രീയ സഭയുടെ ആഫീസായിരുന്ന വാൻറോസ് ബംഗ്ലാവു തന്നെയായിരുന്നു സ്റ്റേറ്റ് കോൺഗ്രസ് ഓഫീസ്സായി തെരഞ്ഞെടുക്കപ്പെട്ടത്. ഓഫീസിനും ചുറ്റും സി.പി. വലിയൊരു സി.ഐ.ഡി. നിരതന്നെ ഏർപ്പെടുത്തുകയുണ്ടായി.

സ്റ്റേറ്റ് കോൺഗ്രസ്സിന്റെ രൂപീകരണത്തെക്കുറിച്ച് 1938 ഫെബ്രുവരി 25-ാം തീയതിയിലെ ഹിന്ദുപത്രത്തിൽ ഒരു വാർത്ത പ്രസിദ്ധീകരിച്ചിരുന്നു:

തിരുവനന്തപുരം-ഫെബ്രുവരി 24:

'തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ് എന്ന പേരിലുള്ള ഒരു പുതിയ സംഘടനയിലെ അംഗങ്ങൾ ഇന്നലെ സി.വി. കുഞ്ഞുരാമന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ വച്ച് അതിന്റെ ഭരണഘടന അംഗീകരിക്കുകയുണ്ടായി. പ്രായപൂർത്തി വോട്ടവകാശത്തോടും ന്യൂനപക്ഷ താൽപ്പര്യങ്ങളുടെ സംരക്ഷണത്തിനാവശ്യമായ രക്ഷാവ്യവസ്ഥകളോടുകൂടി ഉത്തരവാദഭരണം സമ്പാദിക്കുവാൻ നിയമാനുസൃതവും സമാധാനപരവുമായ മാർഗ്ഗങ്ങളിൽക്കൂടി പ്രക്ഷോഭണം നടത്തുകയെന്നുള്ള

ളതാണ് സംഘടനയുടെ മുഖ്യലക്ഷ്യം. താലൂക്ക് കമ്മിറ്റികളുടെയും പ്രൈമറി സൊസൈറ്റികളുടെയും പ്രതിനിധികളടങ്ങിയ 8 ഡിവിഷൻ കമ്മിറ്റികൾ സംഘടിപ്പിക്കുന്നതാണ്."

ഇപ്പറഞ്ഞ 8 ഡിവിഷൻ കമ്മിറ്റികളിൽ കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, മാവേലിക്കര താലൂക്കുകൾ ഉൾപ്പെട്ട കായംകുളം ഡിവിഷൻ കമ്മിറ്റിയിലെ സജീവ പ്രവർത്തകനായിരുന്നു പ്രാക്കുളം പി.കെ. കായംകുളം ഡിവിഷൻ കമ്മിറ്റി രൂപീകരിക്കുവാൻ വേണ്ടി അദ്ദേഹം ആത്മാർത്ഥമായി പരിശ്രമിച്ചിട്ടുണ്ട്. കമ്മിറ്റിയുടെ ആവിർഭാവം മുതൽ ആയുരന്തം വരെ (ഏകദേശം 4 വർഷം; 7 മാസം) സമസ്തവും ബലിയർപ്പിച്ച് രക്തസാക്ഷിത്വം വരിച്ച ആ വീരചരിതൻ ദീർഘകാലം ജീവിച്ചിരുന്നുവെങ്കിൽ സ്വതന്ത്ര തിരുവിതാംകൂറിന്റെ (കേരളത്തിന്റെ) മുഖ്യമന്ത്രി പദം വരെ എത്തുവാൻ സർവ്വഥാ യോഗ്യനായിരുന്നുവെന്നാണ് ബന്ധുമിത്രാദികൾ പറഞ്ഞുകേട്ടിട്ടുള്ളത്. പ്രാക്കുളത്തിന്റെ ഹതഭാഗധേയം എന്നേ പറയേണ്ടു!

കായംകുളം ഡിവിഷൻ കമ്മിറ്റിയിലെ ഇപ്പോൾ ജീവിച്ചിരിപ്പുള്ള ഒരേയൊരംഗം മരങ്ങാട്ടു പത്മനാഭൻ മാത്രമാണ്. അദ്ദേഹം പി.കെ. യെപ്പറ്റി എഴുതി അയച്ചിരുന്ന അഭിപ്രായം അത്യന്തം ശ്രദ്ധേയമാണ്. 'സ്വാതന്ത്ര്യസമരത്തിൽ പ്രാക്കുളം പത്മനാഭപിള്ള അവർകൾ വഹിച്ച പങ്ക് നിസ്തുലമാണ്. തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ് കമ്മിറ്റി, കോൺഗ്രസ്സിന്റെ കൊല്ലം-കരുനാഗപ്പള്ളി താലൂക്ക് കമ്മിറ്റി എന്നിവയിൽ അംഗമായിരുന്നു. കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, മാവേലിക്കര എന്നീ താലൂക്കുകൾ ഉൾപ്പെടുത്തിക്കൊണ്ട്, കോൺഗ്രസ്സിന്റെ കായംകുളം ഡിവിഷൻ കമ്മിറ്റി രൂപീകരിക്കുന്നതിൽ അദ്ദേഹത്തിന്റെ ഭാഗഭാഗിത്വം ഉണ്ടായിരുന്നു. 21 അംഗങ്ങൾ ഉള്ള കായംകുളം ഡിവിഷൻ കമ്മിറ്റിയുടെ പ്രസിഡന്റ് ശ്രീ. ജി.പി. നീലകണ്ഠപിള്ളയും സെക്രട്ടറി ശ്രീ. കാമ്പിശ്ശേരി കരുണാകരനുമായിരുന്നു. ഒരുപക്ഷെ അന്നത്തെ ഡിവിഷൻ കമ്മിറ്റിയിൽ ഇന്ന് ജീവിച്ചിരിക്കുന്ന ഏക അംഗം ഞാനായിരിയ്ക്കും."

സ്റ്റേറ്റ് കോൺഗ്രസ് രൂപീകരണം കഴിഞ്ഞ്, ഏകദേശം അഞ്ച് ആഴ്ചക്കുള്ളിൽ തിരുവിതാംകൂറിനെ മുഴുവൻ ഞെട്ടിച്ച ഒരു ദാരുണ സംഭവമുണ്ടായി. സ്റ്റേറ്റ് കോൺഗ്രസ്സിന്റെ അണിയറ നീക്കങ്ങളുടെ മുഴുവൻ സൂത്രധാരനും ഫലിതസമ്രാട്ടുമായ ഈ.വി. കൃഷ്ണപിള്ള 1938 മാർച്ച് 30-ാം തീയതി സംശയാസ്പദമായ സാഹചര്യങ്ങളിൽ തിരുവനന്തപുരം ജനറൽ ആശുപത്രിയിൽക്കിടന്ന് അന്ത്യശ്വാസം വലിച്ചു. സി.പി. യുടെ ഒന്നാംനമ്പർ ശത്രുവായിരുന്ന ഈ.വി.യുടെ മരണം ഇന്നും നിഗൂ

ഢമായിത്തന്നെ അവശേഷിക്കുകയാണ്. ഈ.വി.യുടെ ആത്മാർത്ഥമായ പരിശ്രമം കൊണ്ടാണ്, നിവർത്തനക്കാരോടൊപ്പം സവർണ്ണ സമുദായത്തിലെ നായർ പ്രമാണിമാരെ സ്റ്റേറ്റ് കോൺഗ്രസ് കൊടിക്കീഴിൽ അണിനിരത്താൻ കഴിഞ്ഞത്, എന്ന വസ്തുത ഒരിക്കലും മറക്കാൻ പാടുള്ളതല്ല.

സ്റ്റേറ്റ് കോൺഗ്രസ് പട്ടം താണുപിള്ളയുടെ നേതൃത്വത്തിൽ 1938 മാർച്ച് ഏഴാം തീയതി കോൺഗ്രസ്സിന്റെ ആദ്യത്തെ പ്രചരണ പര്യടനം ആരംഭിക്കാൻ തീരുമാനിച്ചുവെങ്കിലും പര്യടനം യഥാസമയം തുടങ്ങാൻ കഴിഞ്ഞില്ല. തിരുവനന്തപുരം, കൊല്ലം, കോട്ടയം ജില്ലകളിലെ ഡിസ്ട്രിക്റ്റ് മജിസ്ട്രേട്ടുമാർ ക്രിമിനൽ പ്രൊസീഡിയർ കോഡ് 22-ാം വകുപ്പനുസരിച്ച് രണ്ടു മാസത്തേയ്ക്ക് കോൺഗ്രസ് യോഗങ്ങൾ കൂടാൻ പാടില്ല എന്ന് നിരോധന ഉത്തരവുകൾ പുറപ്പെടുവിച്ചതുമൂലം പര്യടനം മാറ്റിവയ്ക്കേണ്ടി വന്നു.

**യൂത്ത് ലീഗും ആദ്യത്തെ നിരോധനാജ്ഞാ ലംഘനയോഗവും**

സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ആവിർഭാവത്തിന് ഏതാനും വർഷങ്ങൾക്കു മുമ്പ്, നെടുമങ്ങാട് കോടതിയിലെ ഒരു ക്രിമിനൽ വക്കീലായിരുന്ന പൊന്നറ ശ്രീധർ മുൻകൈ എടുത്ത് രൂപീകരിച്ച ഒരു യുവജന സംഘടനയാണ് യൂത്ത് ലീഗ്. എൻ.പി. കുരുക്കൾ, എൻ.സി. ശേഖർ എന്നിവരും അതിന്റെ ആദ്യകാല നേതാക്കന്മാരായിരുന്നു. ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനോട് അടുത്ത ബന്ധമുണ്ടായിരുന്ന യൂത്ത്ലീഗുകാർ പൊന്നറ ശ്രീധറിന്റെ നേതൃത്വത്തിൽ പയ്യന്നൂർ ഉപ്പു സത്യാഗ്രഹത്തിൽ പങ്കെടുക്കുവാൻ ജാഥയായി കോഴിക്കോട്ട് വരെ എത്തിയെങ്കിലും പോലീസ് ജാഥാംഗങ്ങളെ അറസ്റ്റ് ചെയ്ത് ശിക്ഷിക്കുകയാൽ ഉദ്ദേശം നടന്നില്ല. ശ്രീധർ പോലീസിന് പിടികൊടുക്കാതെ ബോംബയിലെത്തി അവിടുത്തെ സത്യാഗ്രഹത്തിൽ പങ്കെടുക്കുകയാണുണ്ടായത്.

തിരുവിതാംകൂറിൽ ആദ്യമായി സർ. സി.പി.യുടെ നിരോധനാജ്ഞ ലംഘിച്ച് പൊതുയോഗം നടത്തിയത് യൂത്ത്ലീഗുകാരാണ്. 1938 ആഗസ്റ്റ് 12-ാം തീയതി വൈകിട്ട് 5 മണിക്ക് തമ്പാനൂർ റെയിൽവേസ്റ്റേഷൻ മൈതാനമാകെ ആവേശഭരിതരായ ജനസഹസ്രങ്ങളെക്കൊണ്ട് നിറഞ്ഞുകവിഞ്ഞിരുന്നു. നിരോധനാജ്ഞാ ലംഘന പ്രസംഗം നടത്താൻ നിശ്ചയിച്ചിരുന്നത് എൻ.സി. ശേഖറാണ്. അദ്ദേഹം എത്തിച്ചേരാൻ വൈകിയതിനാൽ പുതുപ്പള്ളി രാഘവന്റെ അദ്ധ്യക്ഷതയിൽ യോഗം ആരംഭിച്ചു. അദ്ധ്യക്ഷപ്രസംഗം ഇങ്ങനെയായിരുന്നു: 'നമ്മൾ ഇന്ന് സി. പി. ഗവൺമെന്റിന്റെ വെല്ലുവിളി സ്വീകരിക്കുന്നു. ധീരമായിത്തന്നെ

അതിനെ നേരിടുന്നു. ഇത് മൈലാപ്പൂരല്ല, തിരുവിതാംകൂറാണ്. അശ്രീകർക്ക് വാഴാനുള്ള ഇടമല്ലിവിടം. നിരോധനാജ്ഞകളെന്ന ഓലപ്പാമ്പുകളെക്കണ്ട് ഭയന്നോടിയൊളിക്കുന്നവരല്ല തിരുവിതാംകൂർകാർ......പിന്നീടെത്തിച്ചേർന്ന എൻ.സി. ശേഖർ പ്രസംഗം തുടങ്ങിയത് ഇങ്ങനെയാണ്. 'ഭരണകൂടത്തിന്റെ നീതികേട് അവസാനിപ്പിക്കാൻ അരയും തലയും മുറുക്കി അണി നിരക്കേണ്ടത് യുവജനങ്ങളുടെ കടമയാണ്. എനിക്ക് തന്ന നിരോധനം ഒരിക്കലും നീതീകരിക്കാവുന്നതല്ല. അതുകൊണ്ടു തന്നെ ഞാനതിനെ നിഷേധിക്കുന്നു. സ്റ്റേറ്റ് കോൺഗ്രസ്സിനെ വിജയിപ്പിക്കേണ്ടത് യുവജനങ്ങളുടെ കടമയാണ്, ആവശ്യമാണ്. ദിവാൻഭരണം അവസാനിപ്പിക്കുന്നതിന്, നമ്മുടെ നാട്ടിനും നാട്ടാർക്കും നല്ലൊരു നാളെ സൃഷ്ടിക്കുന്നതിന്, ഇന്നത്തെ അടിയന്തിര കടമ സ്റ്റേറ്റ് കോൺഗ്രസ്സിനെ ശക്തിപ്പെടുത്തുകയും, സമരത്തിലൂടെ വിജയിപ്പിക്കുകയുമാണ്." (പുതുപ്പള്ളി രാഘവന്റെ വിപ്ലവസ്മരണകൾ-രണ്ടാംഭാഗം) (P-70)

പ്രസംഗം തീർന്നയുടൻ എൻ.സി. ശേഖറിനെ അറസ്റ്റു ചെയ്തു കോടതിയിൽ ഹാജരാക്കി. കോടതി ശേഖറിനെ രണ്ടാഴ്ച തടവിനും, അമ്പതുരൂപ പിഴയും, പിഴകയാടുക്കാഞ്ഞാൽ ഒരാഴ്ചത്തെ കൂടുതൽ തടവിനും ശിക്ഷിച്ച്, സെൻട്രൽ ജയിലിലേക്കയച്ചു.

(1930-ൽ നിയമലംഘന സമരത്തിൽ പങ്കെടുക്കുന്നതിനും ചില വിദേശവസ്ത്ര ഷോപ്പുകൾ പിക്കറ്റ് ചെയ്തതിനും രണ്ടുതവണ അറസ്റ്റു ചെയ്യപ്പെട്ട്, കണ്ണൂർ ജയിലിലും പൂജപ്പുര സെൻട്രൽ ജയിലിലും ശിക്ഷ അനുഭവിക്കേണ്ടി വന്ന എൻ.സി. ശേഖർ വെങ്ങാനൂർ (നെയ്യാറ്റിൻകര) സ്വദേശിയാണ്. യൂത്ത്ലീഗിന്റെയും 1937-ൽ സ്ഥാപിതമായ ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെയും സ്ഥാപകാംഗങ്ങളിൽ ഒരാളാണദ്ദേഹം)

തിരുവനന്തപുരം ഡിസ്ട്രിക്റ്റിലെ നിരോധനാജ്ഞയുടെ കാലാവധി തീരുന്ന 1938 മേയ് എട്ടാംതീയതി നെയ്യാറ്റിൻകരവച്ച് സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ആദ്യസമ്മേളനം കൂടാൻ നിശ്ചയിച്ചിരുന്നുവെങ്കിലും ഡിസ്ട്രിക്റ്റ് മജിസ്ട്രേട്ടിന്റെ നിരോധനാജ്ഞ മൂലം യോഗം പിരിച്ചുവിടേണ്ടി വന്നു. എന്നാൽ കരകുളം നാരായണപിള്ളയുടെ വക സ്ഥലത്തുവച്ചു നടന്ന കോൺഗ്രസ് സമ്മേളനം ഒരു വലിയ വിജയമായിരുന്നു.

### സ്റ്റേറ്റ് കോൺഗ്രസ് മെമ്മോറിയൽ

സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ഉത്ഭവത്തിനുശേഷം,അതിന്റെ ആദ്യസമ്മേ

ളനം നടന്നത് ഇ. ജോൺ ഫിലിപ്പോസിന്റെ വീട്ടിൽ വച്ചാണ്. ഈ യോഗത്തിൽ വച്ച്,ഉത്തരവാദ ഭരണം അനുവദിച്ചു കൊടുക്കേണ്ട ആവശ്യകത വിശദീകരിച്ചുകൊണ്ട്, ഒരു മെമ്മോറിയൽ മഹാരാജാവിന് നേരിട്ട് സമർപ്പിക്കണമെന്ന് തീരുമാനിച്ചു. എന്നാൽ അതിന് അനുമതി ലഭിയ്ക്കായ്കയാൽ 1938 മെയ് 31-ാംതീയതി മെമ്മോറിയൽ മഹാരാജാവിന് നേരിട്ട് രജിസ്റ്റർ ചെയ്യുകയാണുണ്ടായത്. 'തിരുവിതാംകൂർ ഇന്ന്' ( Travancore Today) എന്ന പേരോടുകൂടി ഗ്രന്ഥരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയ മെമ്മോറിയലിന്റെ കോപ്പികൾ ഇംഗ്ലണ്ടിലെ പാർലമെന്റംഗങ്ങൾക്കുവരെ എത്തിച്ചു കൊടുത്തിരുന്നു. ഇതിന്റെ പ്രസിദ്ധീകരണം 15 ദിവസത്തേക്ക് നിരോധിച്ചുകൊണ്ട് സർക്കാർ ഉത്തരവ് പുറപ്പെടുവിക്കുകയുണ്ടായി.

അദ്ധ്യായം 8

# തിരുവിതാംകൂർ നിയമനിർമ്മാണസഭയും പത്മനാഭപിള്ളയുടെ സ്ഥാനാർത്ഥിത്വവും

**1888**ൽ ശ്രീമൂലം തിരുനാൾ തിരുവിതാംകൂറിൽ 'ലെജിസ്ലേറ്റീവ് കൗൺസിൽ' സ്ഥാപിച്ചതോടെ ഇന്ത്യയിൽ നിയമനിർമ്മാണ സഭയുള്ള ആദ്യത്തെ നാട്ടുരാജ്യം എന്ന മാന്യപദവി തിരുവിതാംകൂറിനു ലഭിച്ചു. തുടക്കത്തിൽ മൂന്നു അനൗദ്യോഗികാംഗങ്ങളോടു കൂടിയ ഒരെട്ടംഗ കൗൺസിലാണ് നിലവിൽ വന്നത്. 1898ൽ കൗൺസിലിന്റെ അംഗസംഖ്യ വീണ്ടും വർദ്ധിപ്പിച്ചു. ഏറ്റവും കുറഞ്ഞത് എട്ടും, കൂടിയത് പതിനഞ്ചും എന്ന് നിജപ്പെടുത്തി. 1922ൽ കൗൺസിലിന്റെ അംഗസംഖ്യ 50 ആയി വർദ്ധിപ്പിച്ചു. ഇവരിൽ 35 അനൗദ്യോഗികാംഗങ്ങളാണ് ഉണ്ടായിരുന്നത്. 28 പേർ തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു. എന്നാൽ അഞ്ചു രൂപാ കരം തീരുവയുള്ളവർക്കേ സമ്മതിദാനാവകാശം ഉണ്ടായിരുന്നുള്ളു.

തിരുവിതാംകൂറിലെ അവസാനത്തെ മഹാരാജാവായ ശ്രീ ചിത്തിര തിരുനാൾ ബാലരാമവർമ്മ മഹാരാജാവിന്റെ ഭരണകാലത്ത് 1932ലെ നിയമനിർമ്മാണ സഭാ പരിഷ്കരണ നിയമമനുസരിച്ച്, ശ്രീമൂലം അസംബ്ലിയെന്നും ശ്രീ ചിത്രാ സ്റ്റേറ്റ് കൗൺസിൽ എന്നും നിയമനിർമ്മാണ സഭയ്ക്ക് രണ്ടു മണ്ഡലങ്ങളുണ്ടായി. എന്നാൽ സമ്മതിദാനാവകാശത്തിന്റെ അടിസ്ഥാനം കരം തീരുവ തന്നെയായിരുന്നു. ഇത് സവർണ സമുദായങ്ങൾക്കേ, ഗുണം ചെയ്യുകയുള്ളുവെന്നും അതിനാൽ പ്രായപൂർത്തി വോട്ടവകാശം ഏർപ്പെടുത്തണമെന്നും നിയമസഭയിൽ ജനസംഖ്യാനുപാതിക പ്രാതിനിധ്യം അനുസരിച്ചു അസംബ്ലി സീറ്റുകൾ സംവരണം ചെയ്യണമെന്നും ഈഴവ-മുസ്ലീം-ക്രിസ്ത്യൻ സമുദായങ്ങൾ

സംയുക്തമായി സർക്കാരിനോട് നിവേദനം നടത്തി. എന്നാൽ ഒരു ഫലവുമുണ്ടായില്ല. ഒടുവിൽ പിന്നോക്ക സമുദായങ്ങൾ 1932ലെ അസംബ്ലി തെരഞ്ഞെടുപ്പ് ബഹിഷ്കരിച്ചു. അതായിരുന്നു നിവർത്തന പ്രക്ഷോഭണത്തിന്റെ തുടക്കം 'നിവർത്തനം' എന്നാൽ വിട്ടു നിൽക്കൽ (Abstention) എന്നാണർത്ഥം.

അങ്ങനെ 1932ലെ അസംബ്ലി തെരഞ്ഞെടുപ്പിലെ സ്ഥാനാർത്ഥികൾ മിക്കപേരും സർക്കാർ പക്ഷപാദികളായ യാഥാസ്ഥിതിക ഹിന്ദുക്കൾ ആയിരുന്നു. അവരെ ചെറുക്കാൻ സ്വതന്ത്ര ചിന്താഗതിക്കാരായ ചില ദേശീയവാദികൾ അവിടവിടെ സ്ഥാനാർത്ഥികളായി നിന്നു. അതിലൊരാളായിരുന്നു കൊല്ലം നിയോജക മണ്ഡലത്തിലെ സ്ഥാനാർത്ഥി ജി. രാമൻ മേനോൻ. കൊല്ലം പട്ടണത്തിലെ കിരീടം വയ്ക്കാത്ത രാജാവും മലയാള രാജ്യം ഉടമസ്ഥനുമായ കെ.ജി.പരമേശ്വരൻപിള്ളയ്ക്കെതിരായി സ്ഥാനാർത്ഥിയായി നിന്നു മത്സരിക്കാൻ അപാരമായ ചങ്കൂറ്റമുള്ള ഒരാളിനേ കഴിയുമായിരുന്നുള്ളു. അത്തരത്തിൽപ്പെട്ട ഒരു ധീരദേശാഭിമാനിയായിരുന്നു രാമൻ മേനോൻ.

1932 ലെ അസംബ്ലി തെരഞ്ഞെടുപ്പിൽ ആദർശധീരനായ തന്റെ ഗുരുനാഥൻ രാമൻമേനോനു വേണ്ടി പ്രവർത്തിക്കാൻ പി.കെ.തീരുമാനമെടുത്തു. പലരും പിൻതിരിപ്പിക്കുവാൻ ശ്രമിച്ചുവെങ്കിലും അദ്ദേഹം വഴങ്ങിയില്ല. ഒടുവിൽ ഉണിച്ചക്കം വീട്ടിൽ പരമേശ്വരൻപിള്ള നേരിൽക്കണ്ട് തനിക്കു വേണ്ടി പ്രവർത്തിക്കണമെന്ന് അഭ്യർത്ഥിച്ചു നോക്കി. ഫലമൊന്നുമുണ്ടായില്ല. പി.കെ. ഉണിച്ചക്കം വീടനോട് വെട്ടിത്തുറന്നു തന്നെ പറഞ്ഞു: "നിങ്ങളേക്കാൾ എന്തുകൊണ്ടും യോഗ്യൻ മേനോനാണ്. അദ്ദേഹം പൊതുപ്രവർത്തകനാണ്, വിദ്യാഭ്യാസ യോഗ്യതയുള്ളവനാണ്. പൊതുസമ്മതനാണ്. ആ ഗുണങ്ങളൊന്നും ഞാൻ നിങ്ങളിൽ കാണുന്നില്ല. അതുകൊണ്ടു മേനോനു വേണ്ടിയേ ഞാൻ പ്രവർത്തിക്കൂ. പരിഭവം വേണ്ട." എന്തൊരു നിശ്ചയദാർഢ്യം! അതിന്റെ മുമ്പിൽ ഉണിച്ചക്കം വീടൻ ലജ്ജിച്ചുപോയി.

തെരഞ്ഞെടുപ്പിൽ മേനോൻ തോറ്റു തുന്നംപാടി. തെരഞ്ഞെടുപ്പിലെ കക്ഷി പിടുത്തം മൂലം ഉണിച്ചക്കംവീടൻ പി.കെ.യുടെ ആജന്മ ശത്രുവായി മാറി. ആ ശത്രുത പി.കെ.യുടെ ജീവിതത്തിലുടനീളം നിരവധി പ്രതിബന്ധങ്ങളും പ്രയാസങ്ങളും സൃഷ്ടിച്ചു കൊണ്ടിരുന്നു. എങ്കിലും ആ ധീരദേശാഭിമാനി തന്റെ ആദർശങ്ങളിൽ ഉറച്ചു തന്നെ നിന്നു.

1932ലെ നിയമനിർമ്മാണ സഭാ പരിഷ്കരണനിയമത്തിൽ പ്രതിഷേധിച്ച് തെരഞ്ഞെടുപ്പു ബഹിഷ്കരിച്ച ഈഴവ-ക്രിസ്ത്യൻ- മുസ്ലീം

സമുദായങ്ങൾ ഒന്നിച്ചു ചേർന്ന് ഒരു 'സംയുക്ത രാഷ്ട്രീയ സഭ' രൂപീകരിക്കുകയും തങ്ങളുടെ അവകാശങ്ങൾക്കു വേണ്ടി പ്രക്ഷോഭണം ആരംഭിക്കുകയും ചെയ്തു. സി.കേശവനും എൻ.വി.ജോസഫുമായിരുന്നു സംയുക്ത രാഷ്ട്രീയ സഭയുടെ നേതാക്കന്മാർ. ഈ പ്രക്ഷോഭണ കാലത്ത് തിരുവിതാംകൂറിലെ സമുദായാന്തരീക്ഷമാകെ കലങ്ങി മറിഞ്ഞു കൊണ്ടിരുന്നു. വർഗ്ഗീയ മത്സരങ്ങളും വിദ്വേഷജനകമായ പ്രചരണങ്ങളും രാജ്യമൊട്ടാകെ വ്യാപിച്ചു. പത്രപംക്തികളും പ്രസംഗവേദികളുമൊക്കെ വർഗ്ഗീയ വിഷം വമിച്ചു കൊണ്ടിരുന്നു. തിരുവിതാംകൂറിൽ എവിടെ ചെന്നാലും വർഗ്ഗീയ മത്സരമല്ലാതെ മറ്റൊന്നും ദൃശ്യമായിരുന്നില്ല. പ്രക്ഷോഭണം കൊടുമ്പിരിക്കൊള്ളുകയായിരുന്നു. പ്രക്ഷോഭണം അതിന്റെ മൂർദ്ധന്യത്തിലെത്തിയത്, സി.കേശവന്റെ കോഴഞ്ചേരി പ്രസംഗത്തോടു കൂടിയാണ്. സർ.സി.പി രാമസ്വാമി അയ്യരെ അനിതിശിതമായി വിമർശിച്ചു കൊണ്ടുള്ള ആ പ്രസംഗത്തിന്റെ പേരിൽ സി. കേശവനെ രാജദ്രോഹകുറ്റം ചുമത്തി, രണ്ടു വർഷത്തെ കഠിനതടവിനു ശിക്ഷിച്ചു.

പിന്നോക്ക സമുദായങ്ങൾക്ക് വമ്പിച്ച നേട്ടങ്ങളുണ്ടാക്കിയ ഒരു പ്രക്ഷോഭണമായിരുന്നു അത്. പ്രക്ഷോഭണത്തിനു മുമ്പിൽ സർക്കാരിന് മുട്ടു കുത്തേണ്ടിവന്നു. പിന്നോക്ക സമുദായങ്ങൾക്ക് ന്യായമായ പ്രാതിനിധ്യം ഉറപ്പു വരുത്താൻ വേണ്ടി സർക്കാർ ഒരു പബ്ലിക് സർവീസ് കമ്മിഷനെ നിയമിച്ചതും ഭൂസ്വത്തിന്റെ കാര്യത്തിൽ അയവു വരുത്തി സമ്മതിദാനാവകാശം വിപുലപ്പെടുത്തിയതും ഉദ്യോഗ നിയമനങ്ങളിൽ ഈഴവ-ക്രിസ്ത്യൻ-മുസ്ലീം സമുദായങ്ങൾക്കു വേണ്ടി നിശ്ചിത വിഹിതം സംവരണം ചെയ്യപ്പെട്ടതും നിവർത്തന പ്രക്ഷോഭണത്തിന്റെ ഗണ്യമായ നേട്ടങ്ങളാണ്.

**ക്ഷേത്രപ്രവേശന വിളംബരം**

തിരുവിതാംകൂറിന് ഇന്ത്യയിലെ ഉൽപ്പതിഷ്ണുക്കളായ ഹൈന്ദവ നേതാക്കന്മാരുടെ മുഴുവൻ പ്രശംസ നേടിക്കൊടുത്ത ഒരു വിളംബരമായിരുന്നു അത്. തിരുവിതാംകൂർ മഹാരാജാവ് ശ്രീ ചിത്തിര തിരുനാൾ ബാലരാമവർമ്മ 1936 നവംബർ 12-ാം തീയതി തിരുവിതാംകൂർ ഗവൺമെന്റിന്റെ നിയന്ത്രണത്തിലുള്ള എല്ലാ ക്ഷേത്രങ്ങളിലും എല്ലാ ഹിന്ദുക്കൾക്കും പ്രവേശിക്കാനും ആരാധന നടത്താനും അനുവദിച്ചു കൊണ്ട് ഒരു വിളംബരം നടത്തി. ആ വിളംബരത്തെ "ആധുനിക കാലത്തിലെ അത്ഭുത"മെന്നും "ജനങ്ങളുടെ ആദ്ധ്യാത്മിക മോചനത്തിന്റെ ആധികാരിക രേഖയായ സ്മൃതി" എന്നുമാണ് ഗാന്ധിജി വിശേഷിപ്പി

ച്ചത്. ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ നേതൃത്വത്തിൽ ആരംഭിച്ച അയിത്തോച്ചാടന പ്രക്ഷോഭണത്തിന്റെ ആത്യന്തിക വിജയമായിരുന്നു ആ വിളംബരം എന്നു പറയാം.

### 1937ലെ നിയമസഭാ തെരഞ്ഞെടുപ്പ്

1936ൽ ആഗസ്റ്റിൽ പുതിയ സമ്മതിദാനാവകാശം നിയമം പ്രസിദ്ധപ്പെടുത്തിയതിന്റെ അടിസ്ഥാനത്തിൽ 1937 ഏപ്രിൽ -മേയ് മാസങ്ങളിൽ പരിഷ്കരിച്ച നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പു നടന്നു. തെരഞ്ഞെടുപ്പിൽ സംയുക്ത രാഷ്ട്രീയ സമിതി സ്വന്തം സ്ഥാനാർത്ഥികളെ നിർത്തി മത്സരിപ്പിച്ചു. 1937ലെ ഇലക്ഷൻ മത്സരങ്ങൾ നടന്നത് നിവർത്തന കക്ഷിയുടെ സ്ഥാനാർത്ഥികളും സവർണ്ണ മേധാവിത്വവും തമ്മിലായിരുന്നു. എന്നാൽ സാമുദായിക സംഘടനകളുമായി ബന്ധമില്ലാത്ത ദേശീയ വീക്ഷണമുള്ള നായർ സമുദായാംഗങ്ങളിൽ ചിലർ സ്വതന്ത്ര സ്ഥാനാർത്ഥികളായി നിന്നു മത്സരിച്ചിരുന്നു. അക്കൂട്ടത്തിൽപ്പെട്ട ഒരു സ്വതന്ത്ര സ്ഥാനാർത്ഥിയായിരുന്നു പ്രാക്കുളം പി.കെ.

അക്കാലത്ത് കൊല്ലം നിയോജകമണ്ഡലം സി.പി പക്ഷപാതികളായ യാഥാസ്ഥിതികരുടെയും ദേശീയ വിരുദ്ധന്മാരുടെയും കേന്ദ്രമായിരുന്നു സി.പി.പക്ഷപാതി കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയായിരുന്നു, കൊല്ലത്തെ സ്ഥാനാർത്ഥി.സ്റ്റേറ്റ് കോൺഗ്രസിന്റെ ആവിർഭാവത്തിനു മുമ്പ് നടന്ന മദ്യവർജ്ജന പ്രക്ഷോഭണത്തിൽ പ്രാക്കുളം പി.കെ.യോടൊപ്പം നിന്നു പ്രവർത്തിച്ചയാളാണ് കുഞ്ഞുകൃഷ്ണപിള്ള. പിന്നീടദ്ദേഹം കൂറു മാറി സി.പി. പക്ഷം ചേർന്നു.

എൻ.എസ്.എസിന്റെ ശക്തമായ പിന്തുണയോടു കൂടി മത്സരിക്കാൻ തയ്യാറായ കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയ്ക്കെതിരായി സ്ഥാനാർത്ഥിയാകാൻ ആരും ധൈര്യപ്പെട്ടില്ല. അങ്ങനെ സി.പി.പക്ഷപാതിയായ കോട്ടൂർ എതിരില്ലാതെ തെരഞ്ഞെടുക്കപ്പെടും എന്ന സാഹചര്യമാണുണ്ടായിരുന്നത്. ആത്മാഭിമാനമുള്ള ഒരു കോൺഗ്രസുകാരനും സഹിക്കാവുന്ന ഒരു കാര്യമായിരുന്നില്ല അത്. ഈ സാഹചര്യത്തിലാണ് പത്മനാഭപിള്ള കോട്ടൂരിനെതിരെ ഒരു സ്വതന്ത്ര സ്ഥാനാർത്ഥിയായി നിന്നു മത്സരിക്കാൻ തീരുമാനിച്ചത്. കോഴിശ്ശേരി ലക്ഷ്മണൻ കൊല്ലത്തിന്റെ ആധുനിക ചരിത്രത്തിൽ ആ സാഹചര്യം വിലയിരുത്തിയിട്ടുള്ളത് ഇപ്രകാരമാണ്." പരാജയപ്പെട്ടാലും സി.പി.പക്ഷക്കാരനെ എതിരില്ലാതെ വിടരുതെന്നതു കൊണ്ടാണ് പത്മനാഭപിള്ള മത്സരിച്ചത്. കോട്ടൂരിനെതിരായി മത്സരിക്കാൻ അന്ന് മറ്റു കോൺഗ്രസ് നേതാക്കളാരും ധൈര്യപ്പെട്ടിരുന്നില്ലെന്നു കൂടി ഓർക്കണം" (page 480)

ഈ തെരഞ്ഞെടുപ്പു മത്സരത്തിൽ പത്മനാഭപിള്ളയ്ക്ക് ധാരാളം കഷ്ടനഷ്ടങ്ങൾ സഹിക്കേണ്ടി വന്നിട്ടുണ്ട്. കൊല്ലം എൻ.എസ്.എസിന്റെ ശക്തി കേന്ദ്രമായിരുന്നു. എൻ.എസ്.എസ് പിന്തുണയോടു കൂടി മത്സരിച്ച കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയുടെ എതിർസ്ഥാനാർത്ഥിയായതോടെ, എൻ.എസ്.എസ് നേതൃത്വത്തിന്റെ മുഴുവൻ ശത്രുത പി.കെ.യുടെ നേർക്കു തിരിഞ്ഞു. എന്നിട്ടും കർമ്മധീരനായ അദ്ദേഹം കുലുങ്ങിയില്ല. തെരഞ്ഞെടുപ്പു ചെലവുകൾ ദുർവഹമായിരുന്നു.ഒടുവിൽ ഗത്യന്തരമില്ലാതെ കാഞ്ഞാവെളിയിൽ പി.കെയുടെ പേരിലുണ്ടായിരുന്ന വസ്തു വില്ക്കേണ്ടി വന്നു. അടുത്ത കാലത്ത് അന്തരിച്ച കുമാര ശാസ്ത്രികൾ താമസിച്ചിരുന്നത് ആ പുരയിടത്തിലാണ്. അദ്ദേഹം ഈ ക്ലേശങ്ങളൊക്കെ സഹിച്ചത് ദേശീയ പ്രബുദ്ധത ഒന്നു കൊണ്ടു മാത്രമാണെന്നോർക്കണം.

തന്റെ മാതുലൻ പി.കെ.പത്മനാഭപിള്ളയുടെ ത്യാഗോജ്ജ്വലമായ ജീവിതത്തെക്കുറിച്ചും ഹൃദയഭേദകമായ ജീവിതാന്ത്യത്തെക്കുറിച്ചും ഓർക്കുമ്പോൾ അടുത്ത കാലത്ത് അന്തരിച്ച ശേഷക്കാരൻ ജനാർദ്ദനൻ പിള്ളയുടെ കണ്ണുകൾ നിറഞ്ഞു കവിയാറുണ്ടായിരുന്നു. കണ്ഠം അടയാറുണ്ടായിരുന്നു. ജനാർദ്ദനൻപിള്ളയ്ക്ക് പി.കെയുടെ തെരഞ്ഞെടുപ്പു മാനിഫെസ്റ്റോയുടെ പ്രസക്ത ഭാഗങ്ങൾ മനഃപാഠമായിരുന്നു. മാനിഫെസ്റ്റോ ആരംഭിക്കുന്നത് ഇങ്ങനെയാണ്.

"കൊല്ലം ഒന്നാം ഗ്രൂപ്പിലെ ഒരു സ്ഥാനാർത്ഥിയായ ഞാൻ പെരിനാട് പ്രാക്കുളത്ത് ഒരു സാധാരണ കുടുംബത്തിൽ ജാതനായി. മനുഷ്യത്വം മാത്രമാണ് പിതൃവഴിയിൽ ലഭിച്ച എന്റെ ഇഷ്ടസമ്പത്ത്. കാലോചിതമായ വിദ്യാഭ്യാസം ഞാൻ അചിരേണ സമ്പാദിച്ചു. കാലയാപനത്തിനായി വക്കീൽപ്പണിയിലും ഏർപ്പെട്ടു. വിദ്യാഭ്യാസത്തിന്റെ ഫലമായി ബുദ്ധിവികാസം, സ്വഭാവ സംസ്കരണം ഇത്യാദി ഗുണങ്ങൾ എനിക്കു ലഭിച്ചു.

നാടെല്ലാം നിമിഷം കൊണ്ട് നാഗരികത്വം വരുത്തി, അവിടെ നിരവധി ചിറകളും തോടുകളും ഉദ്യാനങ്ങളും വിദ്യാലയങ്ങളും സ്ഥാപിച്ചും പ്രതിവർഷം പ്രവൃദ്ധമാകുന്ന തൊഴിലില്ലായ്മയ്ക്കു പരിഹാരം വരുത്തിയും ഈ നാടിനെ വേഗം വിണ്ണാക്കി, അങ്ങനെ വേണാട് നാമത്തെ അന്വർത്ഥമാക്കാമെന്ന വാഗ്ദാനം കൊണ്ട് സ്വകാര്യസാദ്ധ്യം വരുത്താൻ ഞാൻ ശക്തനാകുകയില്ല.

എനിക്കുള്ള ദോഷങ്ങൾ

ഞാൻ ലളിത വേഷം കണ്ടു വിരണ്ടു പോകാത്തതോ ലളിത വേഷം

കെട്ടി ആരെയും വിരട്ടാത്തതോ നമ്മുടെ കൊട്ടാരത്തിലെ കുട്ടിക്കൃഷ്ണനാട്ടവും ചാട്ടവും കേവലം കഥകളിയായി മാത്രം കരുതപ്പെടുന്നതോ എന്റെ കുറ്റങ്ങളാണ്......."

(അപൂർണം)

കൊല്ലത്തും വാശിയേറിയ മത്സരമാണ് നടന്നത്.കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയുടെ അമ്മാവൻ കോട്ടൂർ കൊച്ചുപിള്ള പി.കെ.യുടെ പക്ഷത്തായിരുന്നു. അമ്മാവനെ തന്റെ പക്ഷത്തു കൊണ്ടുവരുവാൻ കുഞ്ഞുകൃഷ്ണപിള്ള പഠിച്ച പണി പതിനെട്ടും പയറ്റിനോക്കി. പക്ഷെ ദേശസ്നേഹിയായ കൊച്ചുപിള്ള പി.കെയുടെ പക്ഷത്തു തന്നെ പാറപോലെ ഉറച്ചു നിന്നു. നിവർത്തനക്കാരുടെ പിൻതുണയും പി.കെ.യ്ക്കു ലഭിച്ചിരുന്നു. അങ്ങനെ പ്രത്യാശയോടെയാണ് പി.കെ.മത്സരിച്ചത്.

തെരഞ്ഞെടുപ്പുഫലം പുറത്തു വന്നപ്പോൾ മിക്കവാറും എല്ലായിടത്തും നിവർത്തന പക്ഷക്കാരാണ് വിജയിച്ചു വന്നത്. എന്നാൽ കൊല്ലത്ത് മാത്രം ഒരു നേരിയ ഭൂരിപക്ഷത്തിൽ കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയ്ക്കാണ് വിജയം ലഭിച്ചത്. ചാത്തന്നൂർ ഭാഗത്തെ വോട്ടെണ്ണലിൽ എന്തോ കൃത്രിമം നടന്നതായി പരാതി ഉണ്ടായിരുന്നു. അവിടുത്തെ വോട്ടുകൾ വീണ്ടും എണ്ണണമെന്ന് കാണിച്ച് പി.കെയുടെ അമ്മായിയപ്പൻ വേലായുധൻ പിള്ളയും കൂട്ടരും ദിവാനു കമ്പിയടിച്ചുവെങ്കിലും ഫലമൊന്നുമുണ്ടായില്ല.

അദ്ധ്യായം 9

# ഉത്തരവാദ ഭരണപ്രക്ഷോഭണവും സർ. സിപി.യുടെ കുതന്ത്രങ്ങളും

**1936**–ൽ ദിവാൻ സർ മുഹമ്മദു ഹബീബുള്ള ദിവാൻ പദം രാജി വച്ച് പിരിയുകയും സർ സി.പി. രാമസ്വാമി അയ്യർ ദിവാൻ പദം ഏറ്റെടുക്കുകയും ചെയ്തതോടെ തിരുവിതാംകൂറിൽ പത്ര സ്വാതന്ത്ര്യത്തിന്റെ ശനിദശ ആരംഭിച്ചുവെന്നു പറയാം. പൊതുജനജിഹ്വകളായി വളർന്നു കൊണ്ടിരുന്ന പത്രങ്ങൾ ജനങ്ങളുടേയും ജന നേതാക്കന്മാരുടേയും അഭിപ്രായങ്ങൾ മുഴുവൻ വിഴുങ്ങിക്കൊള്ളണം എന്ന ഒരു അറുപിന്തിരിപ്പൻ നയമാണ് തുടക്കത്തിലേ സി.പി. അവലംബിച്ചിരുന്നത്. സർക്കാരിനേയും തന്നേയും വിമർശിക്കുന്ന പത്രങ്ങളുടെ പത്രാധിപന്മാരെ ഗുണ്ടകളെക്കൊണ്ട് തല്ലിക്കുക എന്ന ഹീനമാർഗ്ഗമാണ് ആദ്യം സി.പി. പ്രയോഗിച്ചു നോക്കിയത്.

തിരുവനന്തപുരത്ത് നിന്ന് പ്രസിദ്ധീകരിച്ചിരുന്ന 'മലയാളി' എന്ന പത്രം ഗവൺമെൻറിനെ നിശിതമായി വിമർശിച്ചിരുന്നു. 1938 ജനുവരി 19–ാം തീയതി വൈകുന്നേരം മലയാളി പത്രാധിപർ എം.ആർ. മാധവ വാര്യർ നന്തൻകോട്ടുള്ള റോഡിലൂടെ നടന്നു വരവേ, പെട്ടെന്ന് ഒരു ചട്ടമ്പി പുറകിലൂടെ വന്ന് ഒരു ചൂരൽ വടികൊണ്ട് മുതുകത്തടിച്ചിട്ട് ഓടിക്കളഞ്ഞു. നാട്ടുകാർ ഓടിക്കൂടിയെങ്കിലും ആളെ മനസ്സിലാക്കാൻ സാധിച്ചില്ല. അതേ ദിവസം തന്നെ 'മലബാർ അഡ്വൊക്കേറ്റ്' എന്ന വാരികയുടെ പത്രാധിപർ മാത്യു മുതലാളി പാളയം പള്ളിയിൽ നിന്ന് വീട്ടിലേക്ക് തുടങ്ങുമ്പോൾ ഒരു ചട്ടമ്പി, അയാൾ സഞ്ചരിച്ചിരുന്ന

സൈക്കിൾ ദേഹത്തു മുട്ടിയ്ക്കുകയും അസഭ്യം വിളിച്ചുകൊണ്ട് അദ്ദേഹത്തെ കഠിനമായി മർദ്ദിക്കുകയും ചെയ്തു. ആ വാരികയിലും സർക്കാരിനെ വിമർശിച്ചുകൊണ്ടുള്ള ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു.

തന്നെയും സർക്കാരിനേയും വിമർശിക്കുകയും തിരുവിതാംകൂറിലെ ജനമുന്നേറ്റങ്ങളെക്കുറിച്ചുള്ള വാർത്തകൾ പ്രസിദ്ധീകരിക്കുകയും ചെയ്തിരുന്ന പത്രങ്ങളുടെ ലൈസൻസ് റദ്ദു ചെയ്യുകയോ പ്രചാരം നിരോധിക്കുകയോ ചെയ്യുക എന്നാതായിരുന്നു സി.പി. യുടെ മറ്റൊരടവ്. തിരുവിതാംകൂർ വാർത്തകൾ ധാരാളമായി പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന 'ഇൻഡ്യൻ എക്സ്പ്രസ്സിന്' തിരുവിതാംകൂറിൽ നല്ല പ്രചാരം സിദ്ധിച്ചിരുന്നു. അതിൽ അസ്വസ്ഥനായിരുന്ന സി.പി. ആ പത്രത്തിന്റെ പ്രചാരം ഒരു നിരോധനാജ്ഞമൂലം തടഞ്ഞു. 'സമദർശി' എന്നൊരു പത്രമുണ്ടായിരുന്നു. അതിന്റെ പത്രാധിപർ സി. നാരായണപിള്ള ദിവാനെ വിമർശിച്ചുകൊണ്ട് മുഖപ്രസംഗങ്ങൾ എഴുതിക്കൊണ്ടിരുന്നു. സി.പി. സമദർശിയുടെ ലൈസൻസിക്ക് ഒരു ഗവൺമെന്റുദ്യോഗം കൊടുത്ത് ആ പത്രത്തിന്റെ കഥ കഴിച്ചു. സ്റ്റേറ്റ് കോൺഗ്രസ്സ് വർക്കിംഗ് കമ്മിറ്റി അംഗമായ സി. കേശവന്റെ പത്രാധിപത്യത്തിൽ പ്രസിദ്ധീകരിച്ചുവന്ന കൗമുദി ദിനപത്രം കോൺഗ്രസ്സ് വാർത്തകൾ കൂടുതലായി പ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങി. അതോടെ അതിന്റെ പ്രചാരം വർദ്ധിച്ചുകൊണ്ടിരുന്നു. ആ പത്രത്തിൽ ഉത്തരവാദഭരണത്തെ പ്രകീർത്തിച്ചുകൊണ്ട് ജോർജ് ജോസഫ് എഴുതിയ ലേഖനം പ്രസിദ്ധീകരിച്ചതിന്റെ പേരിൽ പത്രത്തിന്റെ ലൈസൻസ് റദ്ദു ചെയ്യുകയും ജാമ്യത്തുക കണ്ടുകെട്ടുകയും ചെയ്തു. ജനങ്ങളിൽ സമരാവേശം ജനിപ്പിച്ചുകൊണ്ടിരുന്ന പ്രബോധിനി, നവശക്തി എന്നീ വാരികകളും സി.പി. ഭരണകൂടം നിരോധിച്ച പ്രസിദ്ധീകരണങ്ങളാണ്. നിവർത്തന പ്രക്ഷോഭണത്തിലും ഉത്തരവാദഭരണ പ്രക്ഷോഭണത്തിലും പൊതുജനങ്ങൾക്ക് അറിവും ആവേശവും പകർന്നു കൊടുത്ത മനോരമ പത്രത്തിന്റെ പത്രാധിപർ കെ. സി. മാമ്മൻ മാപ്പിളയ്ക്ക് പല തവണ സി.പി. താക്കീതുകൾ നൽകിയെങ്കിലും മനോരമ പത്രധർമ്മത്തിൽ ഉറച്ചുതന്നെ നിന്നു. അതിന്റെ ഫലമോ? 1938 സെപ്റ്റംബർ 10-ാം തീയതി ആ പത്രത്തിന്റെയും ലൈസൻസ് റദ്ദു ചെയ്യപ്പെട്ടു, മുദ്രാലയം പൂട്ടി മുദ്രവയ്ക്കപ്പെട്ടു. അങ്ങനെ ജനങ്ങളും, ജനനേതാക്കന്മാരും തമ്മിലുള്ള ആശയവിനിമയത്തിനുള്ള എല്ലാ പഴുതുകളും കൊട്ടിയടയ്ക്കപ്പെട്ടു.

വാർത്താ മാധ്യമങ്ങളുടെ അഭാവത്തിൽ ലഘു ലേഖകൾ അച്ചടിപ്പിച്ച് ജനങ്ങൾക്കിടയിൽ വിതരണം ചെയ്യാനുള്ള ഒരു പദ്ധതിയ്ക്ക്

നേതാക്കന്മാർ രൂപം നൽകി. സി.പി.യെ ഭയന്ന്, തിരുവിതാംകൂറിലെ പ്രസ്സുടമകൾ ആരും തന്നെ സ്റ്റേറ്റ് കോൺഗ്രസ്സ് ലഘുലേഖകൾ അച്ചടിച്ചു കൊടുക്കാൻ തയ്യാറായില്ല. അതിനാൽ ലഘു ലേഖകൾ എറണാകുളത്ത് അച്ചടിപ്പിച്ച് തിരുവിതാംകൂറിൽ രഹസ്യമായി വിതരണം ചെയ്യാൻ തുടങ്ങി. ഈ ചുമതല നിർവ്വിഘ്നം തുടർന്നു കൊണ്ടിരുന്നത് എൻ. ശ്രീകണ്ഠൻനായർ, പി. കൃഷ്ണപിള്ള, എം.എൻ. ഗോവിന്ദൻനായർ എന്നീ യുവനേതാക്കന്മാരായിരുന്നു. തിരുവിതാംകൂറിന്റെ വടക്കൻ അതിർത്തികൾ ഗവൺമെന്റിന്റെ സുശക്തമായ നിയന്ത്രണത്തിലായതോടെ, ഈ രഹസ്യലഘുലേഖാ വിതരണംവും മുടങ്ങിപ്പോയി.

ഈ സാഹചര്യത്തിലാണ് സ്വന്തമായി ഒരു അണ്ടർഗ്രൗണ്ട് പ്രസ്സ് ഉണ്ടാക്കിയാലെന്തെന്ന് കൊല്ലത്തെ സ്റ്റേറ്റ് കോൺഗ്രസ്സ് പ്രവർത്തകർ ആലോചിച്ചു തുടങ്ങിയത്. ഒരു കൊല്ലപ്പണിക്കന്റെ സഹായത്തോടുകൂടി പെട്ടെന്നു തന്നെ പ്രസ്സ് നിർമ്മാണം പൂർത്തിയാക്കി. ഒരാൾക്ക് എവിടെയും എടുത്തുകൊണ്ടു പോകാവുന്ന വലിപ്പമുള്ള പ്രസ്സ്. ടി. എം. വർഗ്ഗീസിന്റെ വീട്ടിൽ വച്ചാണ് ആദ്യമായി ലഘുലേഖകൾ അച്ചടിച്ചു തുടങ്ങിയത്. നാടുമുഴുവൻ ലഘുലേഖകൾ വിതരണം ചെയ്യപ്പെട്ടു തുടങ്ങിയതോടെ സി.പി.യുടെ ശിങ്കിടികൾ അണ്ടർഗ്രൗണ്ട് പ്രസ്സ് പിടികൂടുമെന്നു ഉറപ്പായി. ഉടൻതന്നെ പ്രസ്സ് പന്മനയിലെ ഒരു രഹസ്യസങ്കേതത്തിലേക്ക് മാറ്റപ്പെട്ടു.

നമ്മുടെ കഥാപുരുഷൻ പി.കെ. പത്നാഭപിള്ളയും സി. നാരാണപിള്ളയുമാണ് അണ്ടർഗ്രൗണ്ട് പ്രസ്സിൽ അച്ചടിച്ചിരുന്ന ലഘുലേഖകളുടെ മാറ്റർ തയ്യാറാക്കിയിരുന്നത്. പി.കെ. തയ്യാറാക്കിയ 'സി. പി. ദുർഭരണ' മെന്ന വിജ്ഞാപനത്തിന്റെ ആയിരക്കണക്കിന് പ്രതികൾ അച്ചടിപ്പിച്ച് തിരുവിതാംകൂറിന്റെ ഓരോ ഭാഗത്തും എത്തിച്ചിരുന്നു. ജനങ്ങളിൽ സി.പി. വിരുദ്ധമനോഭാവം ആളിപ്പടരുവാൻ പോന്ന രീതിയിലാണ് വിജ്ഞാപനം തയ്യാറാക്കിയിരുന്നത്.

സ്റ്റേറ്റ് കോൺഗ്രസ്സ് പ്രവർത്തകരുടെ പേരിൽ കള്ള കേസ്സുണ്ടാക്കുക, അവരെ അകാരണമായി അറസ്റ്റു ചെയ്ത് ലോക്കപ്പിലടയ്ക്കുകയും മൃഗീയമായി മർദ്ദിക്കുകയും ചെയ്യുക, സ്റ്റേറ്റ് കോൺഗ്രസ്സ് നേതാക്കളെ ഗുണ്ടകളെക്കൊണ്ട് മർദ്ദിപ്പിക്കുക, നേതാക്കളുടെ വീട് കവർച്ച ചെയ്യിക്കുകയോ പൊതു യോഗങ്ങൾ കൂടുന്നതു നിരോധിക്കുക, നിരോധനാജ്ഞ ലംഘിച്ചുകൊണ്ടു നടത്തുന്ന പൊതുയോഗങ്ങൾ ഗുണ്ടാസംഘത്തെയും പോലീസ് സേനയേയും ഉപയോഗിച്ച് അലങ്കോലപ്പെടുത്തുക, ലാത്തിച്ചാർജ്ജും വെടിവയ്പ്പും നടത്തി ജനകീയ പ്രക്ഷോഭ

ണങ്ങളെ അമർച്ച ചെയ്യുക- എന്നിങ്ങനെ എല്ലാ ഹീനതന്ത്രങ്ങളും സി.പി. ഭരണകൂടം പ്രയോഗിച്ചുകൊണ്ടിരുന്നു. എന്നിട്ടും ഉത്തരവാദഭരണപ്രക്ഷോഭണം നാൾക്കുനാൾ ശക്തിപ്പെട്ടുകൊണ്ടുതന്നെയിരുന്നു.

1938 ജൂൺ 27-ാം തീയതി നെയ്യാറ്റിൻകരയിൽ ജി.രാമചന്ദ്രന്റെ അദ്ധ്യക്ഷതയിൽ ഒരു സ്റ്റേറ്റ് കോൺഗ്രസ്സ് യോഗം കൂടുന്നതായി ഗവൺമെന്റിന് അറിവുകിട്ടി. ഈ യോഗം അലങ്കോലപ്പെടുത്തുന്നതിന് മുപ്പതു റൗഡികൾക്ക് കള്ളും ചാരായവും വാങ്ങിക്കൊടുത്ത്, എങ്ങനെയൊക്കെ പ്രവർത്തിപ്പിക്കണമെന്ന് നെയ്യാറ്റിൻകരയിലെ പാർവ്വത്യകാർ (ഇപ്പോഴത്തെ വില്ലേജ് ഓഫീസർ)ക്ക് വ്യക്തമായ നിർദ്ദേശങ്ങൾ നൽകിക്കൊണ്ട് ഒരു രഹസ്യസർക്കുലർ അയച്ചിരുന്നു. അതിലെ നിർദ്ദേശങ്ങൾ.

1. യോഗത്തിൽ സംബന്ധിക്കുന്ന ആളുകളുടെ ഇടയിൽ കടന്നുകൂടി റൗഡികൾ തമ്മിൽത്തമ്മിൽ തള്ളും ഉന്തും നടത്തി ഒരു അടിപിടിയുടെ സ്വഭാവം ഉണ്ടാക്കിത്തീർക്കണം.
2. അതോടെ ആൾക്കൂട്ടത്തിലേക്കു റൗഡികൾ കല്ലും മണ്ണും വാരി എറിഞ്ഞുകൊണ്ടിരിക്കണം.
3. അതിനിടയിൽ റൗഡികൾ അമ്മ മഹാറാണിക്കും തിരുമനസ്സിലേക്കും സർ സി.പി.യ്ക്കും തുടരെ തുടരെ കീജേ വിളിച്ചുകൊണ്ടിരിക്കണം.
4. എന്നിട്ടും യോഗം നടക്കുകയാണെങ്കിൽ റൗഡികൾ സ്റ്റേജിൽ ചാടിക്കയറി അടിപിടിയും കശപിശയും ഉണ്ടാക്കണം.
5. ഇതിനിടയിൽ പ്രസംഗിക്കുന്ന ആളിന്റേയും മറ്റും ഉടുതുണി ബലമായി പിടിച്ചുരിയുകയും വേണം.

വിദ്യാസമ്പന്നനായ ഒരു ദിവാന്റെ ഭരണത്തിൻ കീഴിലാണ് ഇത്തരം കാളികൂളിത്തരങ്ങൾ നടന്നതെന്ന് മനസ്സിലാക്കുമ്പോൾ മാത്രമേ, കിരാതൻ എന്ന വിശേഷണം സി.പി.യ്ക്ക് എത്രമാത്രം അനുയോജ്യമാണെന്ന് ബോധ്യപ്പെടൂ.

അദ്ധ്യായം 10

# സ്റ്റേറ്റ് കോൺഗ്രസിന്റെ നേതൃത്വത്തിൽ ഉത്തരവാദ ഭരണ പ്രക്ഷോഭണം

സ്റ്റേറ്റ്കോൺഗ്രസ് 1938- ആഗസ്റ്റ് 26-ാം തീയതി ഉത്തരവാദഭരണത്തിന് വേണ്ടിയുള്ള പ്രക്ഷോഭണംആരംഭിക്കുവാൻ തീരുമാനിച്ചതോടെ, തിരുവിതാംകൂറിന്റെ രാഷ്ട്രീയ ചരിത്രത്തിലെ അത്യന്തം പ്രക്ഷുബ്ധമായ സംഭവവികാസങ്ങൾ അരങ്ങേറാൻ തുടങ്ങി. ആഗസ്റ്റ് 26-ാം തീയതി മുതൽ സ്റ്റേറ്റ് കോൺഗ്രസിനെയും യൂത്ത് ലീഗിനേയും നിയമ വിരുദ്ധ സംഘടനകളായി പ്രഖ്യാപിച്ചു. കൊണ്ട്, മഹാരാജാവ് ഒരു ജനമർദ്ദന വിളംബരം പ്രസിദ്ധപ്പെടുത്തി. 1114-ലെ ഒന്നാം റഗുലേഷൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഈ കരിനിയമത്തിൽ നിരോധിക്കപ്പെട്ട സംഘടനകളുടെ വസ്തുവകകൾ കണ്ടുകെട്ടുമെന്നും, സംഘടനകളെ സഹായിക്കുന്നവരെ പ്രോസിക്യൂട്ടു ചെയ്യുമെന്നും, കുറ്റവാളികളെ വാറണ്ടുകൂടാതെ അറസ്റ്റുചെയ്യുമെന്നും വ്യക്തമാക്കിയിരുന്നു. ഈ വിളംബരത്തിൽശിക്ഷിക്കപ്പെടുന്ന അധ്യാപകർ, വക്കീലന്മാർ, സ്കൂൾ മാനേജർമാർ തുടങ്ങിയവർ ജോലി തുടർന്നു കൊണ്ടു പോകുവാൻ അനർഹരായിത്തീരുമെന്നും താക്കീത് ചെയ്തിട്ടുണ്ടായിരുന്നു.

ഈ കരിനിയമത്തെ വെല്ലുവിളിച്ചുകൊണ്ട്, കൊല്ലം കടപ്പുറത്ത് നടന്ന മഹായോഗത്തിൽ നിയമലംഘന പ്രസംഗം നടത്തിയതിന് അറസ്റ്റു വരിക്കുകയും പിന്നീട് ജയിൽ ശിക്ഷ അനുഭവിക്കുകയും ശിക്ഷാക്കാലം കഴിഞ്ഞു പുറത്തു വന്നപ്പോൾ അഭിഭാഷക വൃത്തിക്ക്

അനർഹനായിത്തീരുകയും ചെയ്ത സമരസേനാനിയായിരുന്നു പ്രാക്കുളം പി.കെ

**ആദ്യത്തെ രക്തസാക്ഷികൾ**

മാലപ്പടക്കത്തിന്തീ പിടിക്കുന്നതു പോലെയാണ് തിരുവിതാംകൂറിൽ നിയമ ലംഘന പ്രസ്ഥാനം പടർന്നു പിടിച്ചത്. 1938 ആഗസ്റ്റ് 26 -ാം തീയതി തന്നെ നിയമലംഘന പ്രസ്ഥാനം ആരംഭിച്ചു. തിരുവനന്തപുരത്ത് പട്ടം താണുപിള്ളയും, ടി.എം വർഗ്ഗീസും , കൊല്ലത്ത് എം.ജി മാത്യുവും, കെ. കേശവനും, കെ. എസ് തങ്ങളും ആലപ്പുഴയിൽ വി.കെ വേലായുധനും, പി.കെ കുഞ്ഞും, കെ.കെ കുഞ്ചുപിള്ളയും, കോട്ടയത്ത് ഇ. ജോൺഫിലിപ്പോസും, റ്റി.കെ കിട്ടനും നിയമലംഘന പ്രസംഗങ്ങൾ നടത്തി.അവരിൽ വി.കെ വേലായുധനേയും കെ.കേശവനേയും ടി.കെ.കിട്ടനേയും അറസ്റ്റു ചെയ്തില്ല. ഈഴവ നേതാക്കന്മാരായ അവരെ അറസ്റ്റു ചെയ്യാതിരുന്നതിന്റെ ഗൂഢോദ്ദേശം എന്തായിരുന്നുവെന്ന് ഇന്നും അജ്ഞാതമാണ്.

നിയമലംഘനത്തെ തുടർന്ന് പോലീസ്, കോൺഗ്രസ് ഓഫീസ്സായിരുന്ന വാൻ റോസ്ബംഗ്ലാവ് കൈവശപ്പെടുത്തുകയും അതിലുണ്ടായിരുന്ന സർവ്വ സാധന സാമഗ്രികളും കണ്ടു കെട്ടുകയും ചെയ്തു. ഓഫീസിലുണ്ടായിരുന്ന ഫയലുകൾ മുഴുവൻ ചുട്ടുകരിച്ചു. നമ്മുടെ സ്വാതന്ത്ര്യസമരത്തെ സംബന്ധിച്ച എത്രയോ ആധികാരിക രേഖകളാണ് അന്ന് അഗ്നിക്കിരയായത്.

പട്ടം താണുപിള്ളയെ അറസ്റ്റു ചെയ്യുമ്പോൾ, അദ്ദേഹം തന്റെ പിൻഗാമിയായി നിർദ്ദേശിച്ചത് സമരത്തിന്റെ സർവ്വാധിപതി നെയ്യാറ്റിൻകര എൻ.കെ പത്മനാഭപിള്ളയെ ആയിരുന്നു. സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ സഹോദരനും നെയ്യാറ്റിൻകരയിലെ മുടിചൂടാമന്നനുമായിരുന്നു അദ്ദേഹം. നെയ്യാറ്റിൻകരയിലെ മുനിസിപ്പൽ ചെയർമാനും ജനങ്ങളുടെ മുഴുവൻ കണ്ണിലുണ്ണിയുമായിരുന്ന എൻ.കെയെ അദ്ദേഹത്തിന്റെ വീട്ടിൽച്ചെന്ന് സി.ഐ.ഡി സൂപ്രണ്ട് റ്റി. ആർ രാമൻപിള്ള അറസ്റ്റു ചെയ്തു. അറസ്റ്റു നടന്നത് ആഗസ്റ്റ്31-ാം തീയതിയാണ്.

തങ്ങളുടെ പ്രിയങ്കരനായ നേതാവിനെ അറസ്റ്റു ചെയ്ത വിവരമറിഞ്ഞ് നെയ്യാറ്റിൻകരയാകെ ഇളകി മറിഞ്ഞു. ജനങ്ങൾ മെയിൻ റോഡിൽ തടിച്ചു കൂടുകയും സി.ഐ.ഡിയുടെ കാറ് തടഞ്ഞുനിർത്തുകയും ചെയ്തു. പരിഭ്രാന്തനായ പോലീസ് സൂപ്രണ്ട് , അപ്പോൾ അതുവഴി വന്ന ഒരു ട്രാൻസ്പോർട്ട് ബസിൽ എൻ.കെ യെ പിടിച്ചു

കയറ്റി തിരുവനന്തപുരത്തേയ്ക്ക് കൊണ്ടു പോയി. കണ്ണിൽ മണ്ണിട്ട് കൊണ്ട്, എൻ.കെ യെയും കൂട്ടി പോലീസ് സൂപ്രണ്ട് കടന്നു കളഞ്ഞ വിവരമറിഞ്ഞതോടെ ജനങ്ങൾ കൂടുതൽ പ്രക്ഷുബ്ധരായി. അവർ സി. ഐ.ഡി രാമൻപിള്ളയുടെ കാർ തല്ലിത്തകർത്ത് തീ വെച്ചു നശിപ്പിച്ചു. പ്രതിഷേധ പ്രകടനങ്ങൾ നടത്തി.അതുവഴിവന്ന ഒരു ട്രാൻസ്പോർട്ട് ബസ്സ് തടഞ്ഞു നിർത്തുകയും പിന്നീട് തള്ളിമറിച്ചിടുകയും ചെയ്തു. ഒടുവിൽ നേതാക്കന്മാർ ഇടപെട്ട് ജനങ്ങളെ ശാന്തരാക്കുകയും അവരെവീടുകളി ലേക്ക് തിരിച്ചയ്ക്കുകയും ചെയ്തു. എന്നാൽ പട്ടാള കമാന്റർ വാട്ക്കി സ്സിന്റെ വരവ് വീണ്ടും ജനങ്ങളെ ക്ഷുഭിതരാക്കി.

**തിരുവിതാംകൂറിലെ ആദ്യത്തെ വെടിവയ്പ്പ്**

അഞ്ചു മണിയോടു കൂടി രംഗമാകെ ചൂടിപിടിയിക്കാൻ തുടങ്ങി. ക്ഷുഭിതരായ ജനങ്ങൾ വീണ്ടും പട്ടണത്തിൽ തടിച്ചുകൂടി. പിന്നീടു ണ്ടായ സംഭവങ്ങൾ സ്വാതന്ത്ര്യ സമരസേനാനി അക്കാമാ ചെറി യാൻ വിവരിച്ചിരിയ്ക്കുന്നത് ഇങ്ങനെയാണ്. " എന്നാൽ അഞ്ചുമ ണിയായപ്പോൾ പട്ടാളക്കമാണ്ടർ വാട്കിസ് ഒരു സംഘം പട്ടാള ത്തോടു കൂടി വന്ന് പട്ടണത്തിൽ നിലയുറപ്പിച്ചു. തിരിച്ചു പൊയ്ക്കൊ ണ്ടിരുന്ന ജനങ്ങൾ വീണ്ടും പട്ടണത്തിൽ തടിച്ചു കൂടി. കല്ലേറു നട ന്നു. പട്ടാളം വെടിവച്ചു. വാട്ട്ക്കിസ് തോക്കു ചൂണ്ടുന്നതു കണ്ട് അസാ മാന്യ ധീരതയോടെ രാഘവൻ എന്ന യുവാവ് ഒരു വെല്ലുവിളി യോടെ മാറ് കാട്ടിക്കൊടുത്തു. വാട്ട്ക്കിസ് നിസ്സങ്കോചം ആ യുവാ വിന്റെ നെഞ്ചിൽ നിറയൊഴിയ്ക്കുകയും ചെയ്തു. നെയ്യാറ്റിൻകര രാഘവനാണ് സ്റ്റേറ്റ് കോൺഗ്രസ് സമരത്തിലെ ആദ്യത്തെ രക്ത സക്ഷി രാഘവനുൾപ്പെടെ അഞ്ചുപേർ സ്ഥലത്തു തന്നെ മരിച്ചു വീണു. രണ്ടുപേർ പിന്നീട് ആശുപത്രിയിൽ വെച്ചും മരിച്ചു. പട്ടാള ത്തിന്റെ സാന്നിധ്യവും ശക്തിപ്രകടനവും ജനങ്ങളെ വീണ്ടും പട്ടണ ത്തിലേക്ക് ആകർഷിച്ചിരുന്നില്ലെങ്കിൽ ഈ അനിഷ്ട സംഭവങ്ങ ളൊന്നും ഉണ്ടാകുമായിരുന്നില്ല".

(1114-ന്റെകഥ പി. 61-62)

പത്മനാഭപിള്ളയെ പോലീസ് അന്നു തന്നെ കോടതിയിൽ ഹാജരാക്കി. അദ്ദേഹത്തിന് മജിസ്ട്രേട്ട് ഒരു വർഷം തടവും ആയി രം രൂപാ പിഴയും വിധിച്ചു. പിന്നീട് അദ്ദേഹത്തെ സെൻട്രൽ ജയിലി ലേയ്ക്ക് കൊണ്ടു പോയി.

**കൊല്ലത്തെ നിയമ ലംഘനവും വെടിവയ്പ്പും**

നെയ്യാറ്റിൻകരയിലെ വെടിയവ്പ്പും മനുഷ്യക്കുരുതിയും തിരുവിതാംകൂറിലൊട്ടാകെ ബഹുജനരോഷം ആളിക്കത്തിച്ചു കൊല്ലത്തും അതിന്റെ പ്രതികരണങ്ങൾ ദൃശ്യമായി. 1938 സെപ്തംബർ 2-ാം തീയതി കൊല്ലത്ത് വീണ്ടും നിയമലംഘനയോഗം നടത്തുവാൻതീരുമാനിയ്ക്കപ്പെട്ടു. യോഗസ്ഥലം തോക്കുമൈതാനമായിരുന്നു. (ഇപ്പോൾ പീരങ്കി)മൈതാനമൊന്നും കന്റോൺമെന്റ് മൈതാനമെന്നും അറിയപ്പെടുന്ന സ്ഥലം) യോഗം പൊളിക്കാൻ സി.പി സർക്കാർ പല അടവുകളും പ്രയോഗിച്ചു നോക്കി. തലേ ദിവസം യോഗസ്ഥലത്ത് പോലീസും പട്ടാളവും ചേർന്ന് ലാത്തിയടിയുടെയും വെടിവയ്പ്പിന്റെയും ഒരു റിഹേഴ്സൽ തന്നെ നടത്തി. എങ്ങും ഭയാശങ്കകളുടെ കരിനിഴൽ വ്യാപിച്ചിരുന്നു. ചിങ്ങം 17-ാം തീയതി(സെപ്തംബർ2) പീരങ്കി മൈതാനത്ത് എന്ത് നടക്കുമെന്ന് ആർക്കും ഒരു നിശ്ചയവുമില്ലായിരുന്നു.

അങ്ങനെ സെപ്തംബർ 2 സമാഗതമായി. ഉത്ക്കണ്ഠയുടെ മണിക്കൂറുകൾ ഇഴഞ്ഞു നീങ്ങുകയായിരുന്നു. ഉച്ചയായതോടെ കൊല്ലം പട്ടണമാകെ സമരയോദ്ധാക്കളെക്കൊണ്ടു നിറഞ്ഞു കവിയാൻ തുടങ്ങി. എന്നാൽ യോഗസമയത്തിന് മുമ്പ് മൈതാനത്തേയ്ക്ക് ഒന്ന് എത്തിനോക്കാൻ പോലും ആരും ധൈര്യപ്പെട്ടില്ല; അവിടെയാകെപോലീസും പട്ടാളവും കയ്യടക്കിക്കഴിഞ്ഞിരുന്നു.

ചിന്നക്കടയിലായിരുന്നു അന്നത്തെ കോൺഗ്രസ് ഓഫീസ്.അവിടെ നിന്ന് സി. കേശവന്റെയും കുമ്പളത്തു ശങ്കുപ്പിള്ളയുടെയും നേതൃത്വത്തിൽ രണ്ടു വരിയായി, മുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ട്ജാഥ തോക്കു മൈതാനത്തേക്ക് നീങ്ങി. ജാഥ റെയിൽവേ സ്റ്റേഷന് സമീപം എത്തിയപ്പോഴേക്കും ജനങ്ങളുടെ തിക്കും തിരക്കും കൂടിക്കൂടി വന്നു. അൽപ്പ സമയത്തിനുള്ളിൽ ജാഥ കന്റോൺമെന്റ് മൈതാനത്തേക്ക് തിരിയുന്ന റോഡിലെത്തി. ഇതിനിടയിൽ മൈതാനത്ത് ക്യാമ്പ് ചെയ്തിരുന്ന ഒരു വിഭാഗം പട്ടാളക്കാർ തോക്കും ഉയർത്തിപ്പിടിച്ച്, ജാഥയുടെ മുൻനിരയെ ലക്ഷ്യമാക്കി മാർച്ചു ചെയ്യാൻ തുടങ്ങി. എന്തും സംഭവിയ്ക്കാവുന്ന നിമിഷങ്ങൾ! ജാഥ മൈതാനത്തേക്ക് കടക്കാൻ ശ്രമിയ്ക്കവേ, പോലീസ് മുന്നിൽക്കയറി അവരെ തടഞ്ഞു. ഈ സമയത്ത് മൈതാനത്തിന്റെ തെക്കുഭാഗത്ത് പെട്ടെന്ന് കല്ലേറുണ്ടായി. പോലീസ് ലാത്തിച്ചാർജ്ജും തുടങ്ങി. ആബഹളത്തിനിടിയിൽ പുലിക്കാർപ്പെന്നൊരു കോൺഗ്രസ് പ്രവർത്തകനെ

പോലീസ് മർദ്ദിച്ചവശനാക്കി. സംഭവസ്ഥലത്ത് പാഞ്ഞെത്തിയ സി. കേശവനും കുമ്പളത്തു ശങ്കുപ്പിള്ളയും കൂടി പുലിക്കാർപ്പിനെ ഒരു കാറിൽ കയറ്റി ആശുപത്രിയിലെക്ക് കൊണ്ടു പോയി. അവർ മടങ്ങി വരും മുമ്പേ മൈതാനം ഒരു കുരുതിക്കളുമായി മാറിക്കഴിഞ്ഞിരുന്നു.

പിന്നീട് നടന്ന സംഭവങ്ങൾ സ്വാതന്ത്ര്യ സമരസേനാനി സി. നാരായണപിള്ള വിവരിച്ചിരിയ്ക്കുന്നത് ഇങ്ങനെയാണ് ; " ജനങ്ങൾ കല്ലേറാരംഭിച്ചു. പോലീസുകാർ പിന്നോട്ടോടി പല പോലീസുകാർക്കും പരിക്കേറ്റു.രണ്ടു പോലീസുകാരുടെ പരുക്ക് ഗുരുതരമായിരുന്നു. ടൗൺ പോലീസ് സൂപ്രണ്ടും ഇൻസ്പെക്ടറും ഒരു പോലീസ് സൂപ്രണ്ടും പരിക്കേറ്റവരിൽപ്പെടുന്നു. ഈ സമയത്ത് പടിഞ്ഞാറുവശത്തു കൂടി സ്റ്റേറ്റ് കോൺഗ്രസുകാർ ഒരു ജാഥയായിതെക്കുവശത്തുള്ള ജനക്കൂട്ടത്തെ സമീപിച്ചുകൊണ്ടിരുന്നു. യോഗം നടത്തരുതെന്നും ജനങ്ങൾ പിരിഞ്ഞു പോകണമെന്നും പോലീസ് ആജ്ഞാപിക്കുകയും അവരെ തടഞ്ഞുനിർത്തുകയും ചെയ്തു. സ്റ്റേറ്റ് കോൺഗ്രസ് ജാഥ തറയിലിരിപ്പുറപ്പിച്ചു. കെ.സുകുമാരൻ (കേരളകൗമുദി പത്രാധിപർ) പി.ജി.വർഗീസ്,എം.ജി.കോശി എന്നിവരായിരുന്നു നിരോധനാജ്ഞാലംഘനത്തിന് നിയുക്തരായിരുന്നവർ. എന്നാൽ ജനങ്ങൾ അക്രമാസക്തരാകുന്നതു കണ്ട് രക്തച്ചൊരിച്ചിൽ ഭയന്ന്,യോഗം പിരിച്ചുവിടുകയും ജനക്കൂട്ടത്തോടു സമാധാനമായി പിരിഞ്ഞുപോകാൻ അഭ്യർത്ഥിക്കുകയും ചെയ്തു. എന്നാൽ ജനക്കൂട്ടം സ്ഥലം വിടുവാൻ വിസമ്മതിച്ചു. പോലീസുകാർ വീണ്ടും ലാത്തിച്ചാർജ്ജു തുടങ്ങി. ചില സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തകർക്കടിയേറ്റു. റെയിൽ വളപ്പിലുണ്ടായിരുന്ന ജനക്കൂട്ടത്തെ പോലീസ് ഓടിച്ചിട്ടടിച്ചു. ക്ഷുഭിതരായ ജനങ്ങൾ റെയിൽവെ കെട്ടിടത്തിൽ ഓടിക്കയറി ഒളിച്ച ഒരു പോലീസുകാരനെ പിടിച്ചു മർദ്ദിച്ചു. തെക്കുവശത്തുള്ള ജനക്കൂട്ടം പോലീസ് സൂപ്രണ്ടിന്റെ ഓഫീസിനു മുന്നിൽ തടിച്ചുകൂടി. അവിടെ തിരുവനന്തപുരത്തു നിന്ന് കൊല്ലത്തേയ്ക്ക് പട്ടാളത്തെ കൊണ്ടുവന്ന ഒരു ട്രാൻസ്പോർട്ട് ബസ്സ് കിടക്കുന്നുണ്ടായിരുന്നു. ജനക്കൂട്ടം കല്ലെറിഞ്ഞ് അതിനു കേടുവരുത്തി. ഈ സമയത്ത് ഡിസ്ട്രിക്ട് മജിസ്ട്രേറ്റ് വെടിവയ്ക്കുവാൻ പട്ടാളത്തിനു ആജ്ഞ നൽകി. പട്ടാളക്കാർ ആ ഭാഗത്തുള്ള ജനക്കൂട്ടത്തിന് നേരെ വെടിവച്ചു. രണ്ടു യുവാക്കന്മാർ വെടിയേറ്റു നിലം പതിച്ചു. അവരിൽ ഒരാൾ കല്ലട പാച്ചുപിള്ളയും രണ്ടാമൻ വയ്ക്കത്തുകാരൻ തോമസുമായിരുന്നു. പിന്നീട് പോലീസും പട്ടാളവും വടക്കു വശത്തുള്ള ജനക്കൂട്ടത്തെ അഭിമുഖീകരിച്ചു. ആ സമയത്ത് ഒരു ട്രാൻസ്പോർട്ട് യാത്ര

ക്കാരുമായി തിരുവനന്തപുരത്ത് നിന്ന് ആ വഴി വന്നുചേർന്നു. ബസ്സ് മൈതാനത്തിന്റെ തെക്കുകിഴക്ക് വശത്ത് എത്തുമ്പോൾ ജനക്കൂട്ടം അതിനുനേരെ പാഞ്ഞുപോയി കല്ലേറാരംഭിച്ചു. അവർസഞ്ചാരികളെ ഇറക്കിയശേഷം ബസ്സ് മറിച്ചിട്ടു തീവച്ചു. ബസ്സ് നിശ്ശേഷം വെന്തരിഞ്ഞു. പോലീസ് അവിടെ പാഞ്ഞെത്തി ജനക്കൂട്ടത്തെ ഓടിക്കയുണ്ടായെങ്കിലും കല്ലേറ് തുടർന്നുകൊണ്ടിരുന്നു. മറ്റൊരു സംഘം പട്ടാളവും പോലീസും വടക്കുവശത്തുള്ള ജനക്കൂട്ടത്തെ തടഞ്ഞു നിർത്തിയിരുന്നു. ജനക്കൂട്ടം മുദ്രാവാക്യം വിളിച്ചുകൊണ്ട് അവരെ വെല്ലുവിളിച്ചു. പട്ടാളം വീണ്ടും വെടിവച്ചു. ജനക്കൂട്ടത്തിലുണ്ടായിരുന്ന ഏഴു പേർക്ക് വെടിയേറ്റു. അവരിൽ നാലുപേരെ പോലീസെടുത്തു കൊണ്ടു വന്നു റോഡിൽ കിടത്തി. കുരീപ്പുഴ കൊച്ചുകുഞ്ഞ്, കൊല്ലൂർവിള മൈതീൻകുഞ്ഞ്, അയത്തിൽ ബാലകൃഷ്ണപിള്ള എന്നിവർ ഇതിൽപ്പെടുന്നു. നാലാമത്തെയാൾക്ക് വെടിയേറ്റത് തലയിലായിരുന്നു. അയാൾ ബോധരഹിതനുമായിരുന്നു. ആശ്രാമം ലക്ഷ്മണൻ എന്നു പേരുള്ള ഈ മനുഷ്യൻ അൽപ്പ സമയത്തിനുള്ളിൽ മൃതിയടഞ്ഞു. എ.ഡി കാട്ടൻമില്ലിലെ ഒരു തൊഴിലാളിയായിരുന്നു ലക്ഷ്മണൻ. മൈതീൻകുഞ്ഞ് അന്നു രാത്രി ഒരു മണിയ്ക്ക് മരിച്ചു. പാച്ചുപിള്ളയുടെ ഒരു കാൽ മുറിച്ചുകളയേണ്ടിവന്നു. ആശുപത്രിയിൽ നിന്ന് ഡോക്ടർമാർ വന്നു ചേരുകയും മുറിവേറ്റവരെ ആശുപത്രിയിലേക്ക് മാറ്റുകയും ചെയ്തു. മരിച്ചവരൊഴിച്ച് ബാക്കി രണ്ടാളുകളുടെ നില ആശങ്കാജനകമായിരുന്നു. പരിക്കേറ്റ ഏതാനും പോലീസുകാരെയും ആശുപത്രിയിൽ പ്രവേശിപ്പിയ്ക്കുകയുണ്ടായി.

**(തിരുവിതാംകൂർ സ്വാതന്ത്ര്യ സമര ചരിത്രം p.429-431)**

സി.പി യുടെ ശവം തീനി ഭരണകൂടം വെടിയേറ്റു മരിച്ചവരുടെ ജഡം പോലും വിട്ടു കൊടുത്തില്ല. പരിക്കേറ്റവരെ ആശുപത്രിയിൽ എത്തിയ്ക്കുക മാത്രമേ അവർചെയ്തുള്ളൂ. നിയമ ലംഘനത്തിന് അറസ്റ്റു ചെയ്ത എം.ജി കോശിയേയും മറ്റും അന്ന് രാത്രി തന്നെ പോലീസ് വിട്ടയച്ചു. ജനരോഷം ഭയന്നായിരിയ്ക്കണം അങ്ങനെ ചെയ്തത്.

സെപ്തംബർ 2 കൊല്ലത്തിന്റെ രക്തസാക്ഷി ദിനമാണ.1938 സെപ്തംബർ 2-ാം തീയതികൊല്ലം പീരങ്കി മൈതാനത്ത് വെടിയേറ്റുവീണ രക്തസാക്ഷികൾആശ്രാമംലക്ഷ്മണന്റെയും കൊല്ലൂർവിള മൈതീൻ കുഞ്ഞിന്റെയും ജീവരക്തം വാർന്നു വീണ കുതിർന്നമണ്ണിലാണ് സി. കേശവൻ മെമ്മോറിയൽ ഹാളും ടി.കെദിവാകരൻ മെമ്മോ

റിയൽ പാർക്കും മറ്റും ഉയർന്നു വന്നിട്ടുള്ളത്. എന്നാൽ ആ രക്തസാക്ഷികളെ അനുസ്മരിയ്ക്കാൻ കൊല്ലത്തുകാർ ഇന്നോളം കാര്യമായി ഒന്നും ചെയ്തിട്ടില്ല.

സെപ്തംബർ 3-ാം തീയതികൊല്ലം പട്ടണം മുഴുവൻ കടകളടച്ചും തൊഴിലാളികൾ വ്യവസായശാലകൾ വിട്ടിറങ്ങിയും ഹർത്താൽ ആചരിച്ചു. വെടിവയ്പ്പും കോട്ടൺമിൽ തൊഴിലാളി ലക്ഷ്മണന്റെ മരണവും കൊല്ലത്തെ തൊഴിലാളികളെ മുഴുവൻ രോഷാകുലരാക്കിയിരുന്നു. അവർ സി.പി ഭരണത്തിന്റെ പരമശത്രുക്കളായി മാറി.

കൊല്ലത്തു നടന്ന പൈശാചികമായ ലാത്തിച്ചാർജ്ജും വെടിവയ്പ്പും രാജ്യത്താകമാനം ജനവികാരം ഇളക്കിമറിയ്ക്കുകയും ജനങ്ങളിൽപ്രതികാരാവേശം ആളിക്കത്തിയ്ക്കുകയും ചെയ്തു. നിയമലംഘന പ്രസ്ഥാനം അതിവേഗത്തിൽ ഒരു ജനകീയ പ്രക്ഷോഭണമായി പരിണമിച്ചു.

കൊല്ലംസംഭവത്തെ തുടർന്ന് ഒളിവിൽക്കഴിഞ്ഞിരുന്ന സി.കേശവനെയും കുമ്പളത്തു ശങ്കുപ്പിള്ളയേയും തിരുവോണനാളിൽ പന്മന ആശ്രമത്തിൽ വച്ച് അറസ്റ്റു ചെയ്യുകയും കൊല്ലം കസ്ബാ പോലീസ് സ്റ്റേഷനു സമീപത്തുള്ള ലോക്കപ്പിൽ ഓണം അവധികഴിയുന്നതു വരെ തടവുകാരായിഅടയ്ക്കുകയും ചെയ്തു. നാലാം ദിവസം കൊല്ലത്തെ ന്യായാധിപൻ രണ്ടു പേർക്കും രണ്ടു കൊല്ലത്തെകഠിനതടവും രണ്ടായിരംരൂപ വീതം പിഴയും വിധിച്ചു. പിഴ ഒടുക്കാതിരുന്നാൽ ആറുമാസം കൂടി വെറും തടവുശിക്ഷ അനുഭവിക്കണമെന്നായിരുന്നു ശിക്ഷാവിധി. അങ്ങനെ കൊല്ലത്തെ സമുന്നത നേതാക്കന്മാരായ കുമ്പളത്തു ശങ്കുപ്പിള്ളയും സി. കേശവനും തിരുവനന്തപുരം സെൻട്രൽ ജയിലിലെ ദീർഘകാല തടവുകാരായി മാറി.

കുമ്പളത്തിനേയും സി. കേശവനേയും അറസ്റ്റു ചെയ്ത വിവരമറിഞ്ഞു, ജനസമുദ്രം ഇരമ്പി,പന്മന ആശ്രമത്തിൽ തടിച്ചു കൂടിയ നാനാജാതിമതസ്ഥരായ അയ്യായിരത്തോളം വരുന്ന ജനങ്ങൾ എം.ആർ കുഞ്ഞുകൃഷ്ണപിള്ള, തയ്യിൽ കൃഷ്ണപിള്ള, കടച്ചിക്കാട്ട് നാരായണപിള്ള, തോമസ് വൈദ്യൻ തുടങ്ങിയവരുടെ നേതൃത്വത്തിൽ സർക്കാർ വിരുദ്ധ മുദ്രാവാക്യങ്ങൾ വിളിച്ചുകൊണ്ടു നടത്തിയ പ്രതിഷേധ ജാഥ കരുനാഗപ്പള്ളി പോലീസ് സ്റ്റേഷൻ വരെ പോവുകയും പിന്നീട്ച്ചൂളൂർ പുരയിടത്തിൽ ഒന്നിച്ചു കൂടി, ഒരു പ്രതിഷേധ മഹായോഗം നടത്തുകയും ചെയ്തു.

അദ്ധ്യായം 11

# മിസ്സിസ് പ്രാക്കുളം പി.കെ പത്മനാഭപിള്ളയും സമരരംഗത്ത്

തിരുവോണത്തിൻ നാളിലാണല്ലോ കുമ്പളത്തു ശങ്കുപ്പിള്ളയേയും സി. കേശവനേയും അറസ്റ്റു ചെയ്തത്. പിറ്റേ ദിവസം (അവിട്ടത്തിൽ നാളിൽ) പന്മന ആശ്രമത്തിൽനിന്ന് സ്ത്രീകളുടെ ഒരു പ്രതിഷേധ ജാഥ മിസ്സിസ് പി.കെയുടെയും (മിസ്സിസ് തങ്കമ്മപ്പിള്ള) മിസ്സിസ് കണ്ണൻ തോടത്തു ജനാർദ്ദനൻ നായരുടെയും (സരസ്വതിയമ്മ) നേതൃത്വത്തിൽ ശങ്കരമംഗലം കവലയിലേയ്ക്ക് നീങ്ങി.തുടക്കത്തിൽ ആയിരം പേർ മാത്രമുണ്ടായിരുന്ന ആ ഘോഷയാത്ര ഒരു കൊച്ചരുവിയേപ്പോലെ ഒഴുകിയൊഴുകി ഓരോ കവല കഴിയുംതോറും കൂടുതൽ കൂടുതൽ ശക്തിപ്രാപിച്ച് ശങ്കരമംഗലത്തെത്തിയപ്പോഴേക്കും ഒരു മഹാസ്രോതസ്സായി കഴിഞ്ഞിരുന്നു. തിരുവിതാംകൂർ ചരിത്രത്തിൽ അദൃഷ്ടപൂർവ്വമായ ആ കാഴ്ച കാണാൻ തിരുവനന്തപുരത്ത് നിന്ന് കെ. സുകുമാരൻ, ജി. ചന്ദ്രശേഖരപിള്ള തുടങ്ങിയ പലരും കൊല്ലത്തു നിന്ന് ആർ. ശങ്കർ, എം.ജി കോശി, കെ.എസ് തങ്ങൾ തുടങ്ങിയ സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തകരും പത്രപ്രതിനിധികളും ശങ്കരമംഗലത്ത് എത്തിയിരുന്നതായാണ് കുമ്പളം തന്റെ ആത്മകഥയിൽ രേഖപ്പെടുത്തിയിരിക്കുന്നത്.

അയ്യായിരത്തോളം വരുന്ന ആ മഹിളാപ്രകടനം, ഗതാഗതം സ്തംഭിപ്പിച്ചു കൊണ്ടു കരുനാഗപ്പള്ളിയിലേക്ക് നീങ്ങി. പിന്നീട് അവർ പുത്തേത്തു മൈതാനത്ത് ഒത്തുചേർന്നു ഒരു മഹാപ്രതിഷേധയോഗം കൂടി.

ഈ ജനകീയമുന്നേറ്റങ്ങളൊക്കെയുണ്ടായിട്ടും,സ്റ്റേറ്റ് കൺഗ്രസിനെ നിർവീര്യമാക്കാൻവേണ്ടി, കോൺഗ്രസുകാരെ കൂട്ടത്തോടെ

അറസ്റ്റു ചെയ്തു തുറുങ്കിലടയ്ക്കുന്ന ഒരു നിഗൂഢ പദ്ധതിയുമായി സി.പി ഭരണകൂടം വീണ്ടും ജനവിരുദധ പ്രവർത്തനങ്ങളിൽ വ്യാപൃതമായിക്കൊണ്ടിരുന്നു. ഈ പദ്ധതിയുടെ തുടക്കം മാത്രമായിരുന്നു കുമ്പളത്തിന്റെയും സി. കേശവന്റെയും അറസ്റ്റ്. പിന്നീട് കൊല്ലത്തു നിന്ന് ആർ., ശങ്കർ, തഴവാ കേശവൻ എന്നിവരും അറസ്റ്റ് ചെയ്യപ്പെട്ടു. തന്നെ അറസ്റ്റു ചെയ്യും മുമ്പ ആർ. ശങ്കർ എം.ജി കോശിയെ ഡിറ്റെക്ടറായി നിയമിച്ചു കഴിഞ്ഞിരുന്നു.

ഈ അറസ്റ്റുകളിൽ പ്രതിഷേധിച്ച് എം.ജി കോശിയുടെ നേതൃത്വത്തിൽ കുണ്ടറ, പെരിനാട്, തൃക്കരുവ. ചാത്തന്നൂർ മയ്യനാട് തുടങ്ങിയ സ്ഥലങ്ങളിൽ വമ്പിച്ച പ്രതിഷേധ പ്രകടനങ്ങളും നിയമലംഘന പ്രസ്ഥാനങ്ങളും നടത്തുകയുണ്ടായി.

അധ്യായം 12

# സമരം ആളിപ്പടരുന്നു ജയിലറകൾ നിറഞ്ഞു കവിയുന്നു

നെയ്യാറ്റിൻകരയിലും, കൊല്ലത്തും നടന്ന വെടിവയ്പ്പും നരഹത്യകളും തിരുവിതാംകൂറിലൊട്ടാകെ പൊതുജനരോഷം ആളിപ്പടരുവാൻ കാരണമായി. സമരോത്സുകരായി മിക്ക സ്ഥലങ്ങളിലും ജനങ്ങൾ പ്രതിഷേധ റാലികളും നിയമലംഘന പ്രസംഗങ്ങളും നടത്തിക്കൊണ്ടിരുന്നു. 1938 സെപ്തംബർ 4ന് കോട്ടയത്തിനടുത്തുള്ള പുതുപ്പള്ളിയിൽ പ്രതിഷേധയോഗം കഴിഞ്ഞു പിരിഞ്ഞു പൊയ്ക്കൊണ്ടിരുന്ന ജനക്കൂട്ടത്തിന് നേരെ പോലീസുകാർ ലാത്തിച്ചാർജ്ജു നടത്തുകയും പട്ടാളക്കാർ വെടിവയ്ക്കുകയും ചെയ്തു. വെടിവയ്പ്പിൽ കുറ്റിക്കൽ കുഞ്ഞപ്പൻ എന്നൊരാൾ വെടിയേറ്റു മരണമടയുകയും പലർക്കുംപരിക്കു പറ്റുകയും ചെയ്തു.

ആലപ്പുഴ-ചേർത്തല പ്രദേശങ്ങളിലെ കയർ തൊഴിലാളികളും സ്വാതന്ത്ര്യ സമരത്തിൽ അണി ചേരുകയുണ്ടായി,. പ്രായപൂർത്തി വോട്ടവകാശത്തോടു കൂടിയ ഉത്തരവാദഭരണം അനുവദിക്കുക, അറസ്റ്റ് ചെയ്തു ജയിലിൽ കഴിയുന്ന എല്ലാ സ്വാതന്ത്ര്യ സമര സേനാനികളെയും നിരുപാധികം വിട്ടയയ്ക്കുക, കൂലി വെട്ടിക്കുറയ്ക്കാതിരിക്കുക, മിനിമം കൂലി 30 രൂപയായി നിജപ്പെടുത്തുക തുടങ്ങിയ. പല ആവശ്യങ്ങളുമായി അവർസമര രംഗത്തതായിരുന്നു. 1938 ഒക്ടോ. 21 മുതൽ ആരംഭിച്ച പണിമുടക്ക് 25 ദിവസംനീണ്ടു നിന്നു. ഇതിനിടയിൽ ഒരനിഷ്ടസംഭവം ഉണ്ടായി. ഒക്ടോബർ 24 ശ്രീ ചിത്തിര തിരുനാൾ മഹാരാജാവിന്റെ ആട്ടത്തിരുനാൾ ആയിരുന്നു. അന്ന് തൊഴി

ലാളി നേതാവായ എ.സൈമൺ ആശാന്റെ നേതൃത്വത്തിൽ ആലപ്പുഴയിൽനടന്ന ജാഥ അൽപ്പം അക്രമാസക്തമായി. ജാഥാംഗങ്ങളിൽ ചിലർ വഴിയിൽ കണ്ട കൊടിതോരണങ്ങളും മറ്റുംഅടിച്ചു തകർത്തു. പ്രകോപിതരായ പട്ടാളക്കാർ ജാഥയ്ക്കു നേരെ നിറയൊഴിച്ചു. വെടിയേറ്റു നിലം പതിച്ച രണ്ടു തൊഴിലാളികൾ രക്തത്തിൽകുളിച്ചു നിലത്തു കിടന്നു അന്ത്യശ്വാസം വലിച്ചു. ആലപ്പുഴയെ ഞെട്ടിച്ച മഹാദുരന്തമായിരുന്നു അത്.

സമരത്തിൽ പങ്കെടുത്ത നേതാക്കന്മാരെയും അനുയായികളെയും കൂട്ടത്തോടെ അറസ്റ്റുചെയ്യാൻ തുടങ്ങി. തിരുവനന്തപുരം ഡിവിഷനിൽ നിന്ന് പട്ടംതാണുപിള്ള, ജി. രാമചന്ദ്രൻ, എൻ. കുഞ്ഞുരാമൻ,. എൻ.കെ. പത്മനാഭപിള്ള, സി. നാരായണപിള്ള, കെ.പി നീലകണ്ഠപിള്ള, ആനിമസ്ക്രീൻ,, കെ.ആർ ഇലങ്കത്ത് ടി.കെ നാരായണപിള്ള, എ. അച്യുതൻ, പൊന്നറ ശ്രീധർ, ഉള്ളൂർ ഗോപി എന്നിവരെല്ലാം ഇരുമ്പഴികൾക്കുള്ളിലായി.

കുട്ടനാട്ട് നിന്ന് കെ.കെ കുഞ്ചുപിള്ള, പൂന്തുറ ജോസഫ്, കെ. സി.ജോസഫ്, ആലപ്പുഴയിൽ നിന്ന് പുത്തൂരാൻ, വർഗ്ഗീസ് വൈദ്യൻ, കോട്ടയം-മീനച്ചൽ പ്രദേശങ്ങളിൽ നിന്ന് പി.ജെ സെബാസ്റ്റ്യൻ, എം.കെ കോര, കുളത്തുങ്കൽ പോത്തൻ, കെ.പി പണിക്കർ എന്നിവരും അറസ്റ്റിലായി. കൊല്ലത്ത് അറസ്റ്റു ചെയ്യപ്പെട്ടവരുടെ കാര്യം മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ- നേതാക്കന്മാരെക്കൂടാതെ ആയിരക്കണക്കിന് സാധാരണക്കാരായ കോൺഗ്രസ് പ്രവർത്തകരും അറസ്റ്റ് ചെയ്യപ്പെട്ടു. തിരുവിതാംകൂറിലെ ജയിലറകൾ മുഴുവൻ നിറഞ്ഞുകവിയാൻ തുടങ്ങി.

കോൺഗ്രസ് നേതാക്കന്മാരെ അറസ്റ്റ് ചെയ്തതിൽ പ്രതിഷേധിച്ചു വിദ്യാർത്ഥികളും ക്ലാസുകൾ ബഹിഷ്ക്കരിച്ചു.സമരരംഗത്തിറങ്ങുകയുണ്ടായി. നേതാക്കന്മാരെ അറസ്റ്റു ചെയ്ത സമയത്ത് സ്കൂളുകൾക്കും കലാശാലകൾക്കും അവധിക്കാലമായിരുന്നു. ഓണക്കാലം കഴിഞ്ഞു സെപ്തംബർ 2-ന് വിദ്യാലയങ്ങൾ തുറന്നു. തിരുവനന്തപുരം സയൻസ് കോളേജിലെ വിദ്യാർത്ഥികൾ പഠിപ്പ് മുടക്കി കോളേജ്ഹാളിൽ പ്രതിഷേധയോഗം കൂടി. യോഗത്തിൽ കെ.എം ബഷീറും ഭഗവതി ലക്ഷ്മിയമ്മാൾ എന്ന ബ്രാഹ്മണ യുവതിയും പോലീസ് നടപടിയെ ശക്തിയുക്തം .അപലപിക്കുകയുണ്ടായി. അന്ന് പ്രിൻസിപ്പൽ കോളേജിന് അവധി നൽകിയെങ്കിലും വിദ്യാർത്ഥികൾ കോളോജിനകത്ത് സത്യാഗ്രഹം നടത്തി.ഒടുവിൽ പോലീസു

കാർ ലാത്തിച്ചാർജ്ജു ചെയ്തു. അതിനുശേഷമേ വിദ്യാർത്ഥികൾ പിരിഞ്ഞു പോയുള്ളൂ.

ഒക്ടോബർ 5ന് നാഗർകോവിൽ 'സ്ക്കോട്ട്ക്രിസ്ത്യൻ കോളേജ് ' വിദ്യാർത്ഥികളും 6ന് ആലുവാ യു.സികോളേജിലേയും പറവൂർ ഹൈസ്ക്കൂളിലേയും വിദ്യാർത്ഥികളും പഠിപ്പ് മുടക്കി പ്രതിഷേധപ്രകടന യോഗങ്ങളും നടത്തി. സെപ്തംബർ 20-നും 21നും ആലുവ സെന്റ് മേരീസ് ഹൈസ്കൂളിലെയും വി.എം സ്കൂളിലേയും വിദ്യാർത്ഥികൾ പഠിപ്പ് മുടക്കി പ്രതിഷേധ പ്രകടനങ്ങളും പ്രതിഷേധ യോഗങ്ങളും നടത്തി. കൊല്ലം പീരങ്കി മൈതാനത്തു നടന്ന നിയമലംഘന യോഗത്തിൽ കൊല്ലം ഗവൺമെന്റ്ഹൈസ്ക്കൂളിലേയും ബൻസിഗർ ആശുപത്രിയ്ക്ക് സമീപത്തുണ്ടായിരുന്ന ആയുർവേദ സ്കൂളിലേയും വിദ്യാർത്ഥികളും പങ്കെടുക്കുകയുണ്ടായി. അന്നത്തെ ജാഥയിൽ ഗാന്ധിത്തൊപ്പിയണിഞ്ഞു മുദ്രാവാക്യം വിളിച്ച രണ്ടു വിദ്യാർത്ഥികൾ പ്രാക്കുളം സ്വദേശികളായ കൊട്ടാരത്തെങ്ങിൽ ആർ. കുമാരനും വടക്കേ ചെപ്ലഴികത്ത് കെ. പത്മനാഭപിള്ളയുമാണ് . ജാഥയിൽ പങ്കെടുത്തതിന് രണ്ടുപേരെയും സ്കൂളിൽ നിന്ന് പിരിച്ചു വിടുകയുണ്ടായി. ഇവരിൽ തൊണ്ണൂറ്റിരണ്ടുകാരനായ പത്മനാഭപിള്ള വൈദ്യൻ ഇപ്പോഴും ആരോഗ്യവാനായി ജീവിച്ചിരിപ്പുണ്ട്.

അദ്ധ്യായം 13

# പി.കെ. പത്മനാഭപിള്ളയുടെ നിയമലംഘന പ്രസംഗങ്ങളും ജയിൽവാസവും

സ്വാതന്ത്ര്യസമരത്തിലെ മുന്നണിപ്പടയാളിയായിരുന്ന പ്രാക്കുളം പി.കെ. നിയമലംഘന പ്രസംഗം നടത്തിയതിനു മൂന്ന് തവണ ജയിൽശിക്ഷ അനുഭവിക്കേണ്ടി വന്നിട്ടുണ്ട്. കൊല്ലത്ത് നിയമലംഘന പ്രസംഗം നടത്തിയതിനു 1938 സെപ്റ്റംബർ 19-ന് 14 മാസം കഠിനതടവിനും 1300 ക. പിഴയൊടുക്കാനുമായിരുന്നു കോടതിവിധി. ഇതായിരുന്നു പി.കെ. യുടെ അദ്യത്തെ ജയിൽവാസം. പിന്നീട് സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ആഹ്വാനമനുസരിച്ച് സർ സി.പി. രാമസ്വാമി അയ്യരുടെ അറുപതാം പിറന്നാൾ ആഘോഷങ്ങൾക്കെതിരെ നാടുമുഴുവൻ നിയമലംഘനങ്ങളും പ്രതിഷേധപ്രകടനങ്ങളും നടത്തപ്പെട്ടു. കൊല്ലത്തു നടന്ന സി.പി.യുടെ ഷഷ്ടിപൂർത്തി വിരുദ്ധ പ്രക്ഷോഭണത്തിൽ പങ്കെടുത്തതിന് 1939 നവംബർ 16 (1115 തുലാം 30) മുതൽ പി.കെ. ഒരു മാസം കഠിനതടിനു ശിക്ഷിക്കപ്പെട്ടു. അതായിരുന്നു അദ്ദേഹത്തിന്റെ രണ്ടാമത്തെ ജയിൽവാസം.

ഒരു പ്രത്യേക സാഹചര്യത്തിലാണ് പി.കെ. തന്റെ മൂന്നാമത്തെ നിയമലംഘന പ്രസംഗത്തിന് ഇറങ്ങിത്തിരിച്ചത്. തിരുവിതാംകൂർ ഒഴികെ, ഇന്ത്യയിൽ ഉടനീളം ബ്രിട്ടീഷുകാർക്കെതിരെ 1942-ൽ ക്വിറ്റ്ഇന്ത്യാ കൊടുമ്പിരിക്കൊണ്ടിരുന്ന കാലമായിരുന്നു അത്. തിരുവിതാംകൂറിൽമാത്രം കാര്യമായ പ്രക്ഷോഭണങ്ങൾ ഒന്നും നടന്നില്ല. പല കാരണങ്ങളാലും സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തനം നിർവീര്യമായിരുന്നു. ദീർഘകാലം ജയിൽശിക്ഷ കഴിഞ്ഞ് പുറത്തിറങ്ങിയ പലരിലും സമരാവേശം തണുത്തുറഞ്ഞു പോയിരുന്നു. സ്റ്റേറ്റ് കോൺഗ്രസ് നേതാ

ക്കന്മാരിൽ ചിലർ രാഷ്ട്രീയം ഉപേക്ഷിച്ച് സ്വന്തം തൊഴിലുകളിലേക്ക് മടങ്ങുകയും ചെയ്തിരുന്നു. ഗർഭിണിയും രോഗിണിയുമായ തന്റെ ഭാര്യയെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന ഒരു സാഹചര്യത്തിലാണ് കുമ്പള ത്തിന്റെ സമ്മർദ്ദത്തിനും ഉറപ്പുകൾക്കും വഴങ്ങി, കൊല്ലത്തിന്റെ മാനം കാക്കാൻ വേണ്ടി പി.കെ. സമരരംഗത്തേക്കിറങ്ങിത്തിരിച്ചത്.

കൊല്ലത്തെ നിയമലംഘന പ്രസംഗങ്ങളുടെ സ്ഥിരം വേദിയായി രുന്ന പീരങ്കി മൈതാനം തന്നെയായിരുന്നു അത്തവണയും നിയമലം ഘനത്തിന് നിശ്ചയിക്കപ്പെട്ടിരുന്ന സ്ഥലം. യോഗത്തിൽ നിയമലംഘനം നടത്തുന്നവരുടെ പേരുവിവരം മുൻകൂട്ടി പ്രഖ്യാപിക്കപ്പെട്ടിരുന്നു. യോഗ സ്ഥലത്ത് എത്തുംമുമ്പ് പി.കെ.യെ അറസ്റ്റ് ചെയ്യണമെന്നതായിരുന്നു പോലീസിന്റെ തീരുമാനം. മുൻകൂട്ടി പോലീസിൽ പിടികൊടുക്കാതി രിക്കാൻ വേണ്ടി വേഷപ്രച്ഛന്നനായി സ്വഭവനത്തിൽ നിന്ന് കോയി വിള വഴിയാണ് അദ്ദേഹം യോഗസ്ഥലത്ത് എത്തിച്ചേർന്നത്. പത്മനാ ഭപിള്ള പ്രസംഗം തുടങ്ങിയത് ഇങ്ങനെയാണ്: "കൊല്ലം താലൂ ക്കിന്റെയും ബാറിലെ സഹപ്രവർത്തകരുടെയും പ്രതിനിധി എന്ന നില യിൽ എന്നിൽ സമർപ്പിച്ചിരിക്കുന്ന ഈ പുഷ്പഹാരം, ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിന്റെ വിജയപ്രതീകമാണെന്ന് ഞാൻ മനസ്സിലാ ക്കുന്നതോടൊപ്പം ഉദ്ദിഷ്ട ലക്ഷ്യത്തിലേക്ക് യാത്ര ചെയ്യുന്ന എനിക്ക്, ഇടയ്ക്ക് എന്തുതന്നെ സംഭവിച്ചാലും അതെല്ലാം ഞാൻ അനുഭവി ക്കാൻ തയ്യാറാണ്..... നിങ്ങൾ എനിക്ക് നൽകിയ ഈ സ്വീകരണം വ്യക്തി പരമായ ഒരു ബഹുമതിയോ അംഗീകാരമോ അല്ല. നിങ്ങൾ എന്റെ കഴുത്തിലിട്ട പൂമാലകളും വിളിച്ച മുദ്രാവാക്യങ്ങളും ഉറച്ച നിലപാടും എന്നെ അതീവ സന്തുഷ്ടനാക്കിയിട്ടുണ്ട്. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി പട പൊരുതുന്ന ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ ഒരെ ളിയ പടയാളിയായി ഞാൻ ഉയർന്നിരിക്കുന്നു. എനിക്ക് അതിൽ അഭി മാനവും അതിലധികം ആദരവുമുണ്ട്. ഒരു പക്ഷെ ഞാൻ ഈ പോരാ ട്ടത്തിൽ മരണപ്പെട്ടുപോയാലും എന്റെ ആത്മാവ് വിലപിക്കുകയില്ല. ഈ പോകുന്ന പോക്കിൽ ചിലപ്പോൾ മരിച്ചെന്നു വരാം. എനിക്കതിൽ സങ്കടമില്ല.'

(എന്റെ കഴിഞ്ഞകാല സ്മരണകൾ( p 406-407)

പി.കെയുടെ വാക്കുകൾ അദ്ദേഹത്തിന്റെ അവസാനത്തെ വാക്കുക ളായിത്തീരുമെന്ന് അന്നാരും കരുതിയില്ല.

നിയമനിഷേധക്കുറ്റമാരോപിച്ച് പോലീസുകാർ അദ്ദേഹത്തെ അറസ്റ്റു ചെയ്തു. ട്രാൻസ്പോർട്ട് ബസ്സിൽ കയറ്റി, തിരുവനന്തപുരം സെൻട്രൽ

ജയിലിലേക്കാണ് കൊണ്ടുപോയത്. 1118 കന്നി 28-ാം തീയതി (1942 ഒക്ടോബർ 14) യാണ് പി.കെ. യെ അറസ്റ്റു ചെയ്തത്. 1118 ചിങ്ങം 28-ന് എന്നാണ് കുമ്പളത്തിന്റെ ആത്മകഥയിൽ കാണുന്നത്. കന്നി 28 എന്നാണ് ജയിൽ എക്സ്ട്രാക്റ്റിൽ കാണുന്നത്. കന്നി എന്നതിനു പകരം 'ചിങ്ങം' എന്ന് എഴുതിപ്പോയത് കുമ്പളത്തിന്റെ ഓർമ്മപ്പിശകാകാം.

പി.കെ.യെ അറസ്റ്റു ചെയ്തു തിരുവനന്തപുരം സെൻട്രൽ ജയിലിലേക്ക് കൊണ്ടുപോയ വിവരമറിഞ്ഞ്, കൊല്ലത്തെ കോൺഗ്രസ് പ്രവർത്തകർ അത്യന്തം ക്ഷുഭിതരായിത്തീർന്നു. അവർ മങ്ങാട്ട് കുഞ്ഞന്റെ നേതൃത്വത്തിൽ പൂജപ്പുര സെൻട്രൽ ജയിലിലേക്ക് ഒരു പ്രതിഷേധജാഥ നടത്തി. 250-ഓളം പേരടങ്ങിയ ആ പ്രതിഷേധജാഥ സി.പി. വിരുദ്ധ മുദ്രാവാക്യങ്ങൾ വിളിച്ചുകൊണ്ട് ജയിൽഗേറ്റു വരെ എത്തി. ജാഥാംഗങ്ങളെ ജിയിലിനുള്ളിൽ കടത്തുവാനോ തങ്ങളുടെ പ്രിയങ്കരനായ നേതാവിനെ ഒരു നോക്കു കാണുവാനോ ജയിലധികാരികൾ അവരെ അനുവദിച്ചില്ല. നിരാശരായ അവർ ജയിലിനു പുറത്ത് പ്രതിഷേധയോഗം കൂടി. ഈ സമയത്ത് പല രാഷ്ട്രീയത്തടവുകാരും ജയിൽ വാർഡർമാരുടെ കണ്ണുവെട്ടിച്ച് പുറത്തിറങ്ങി ജയിൽ കാമ്പൗണ്ടിലുള്ള മരത്തിന്റെ മണ്ടയിൽ കയറിയിരുന്നു പ്രതിഷേധ പ്രകടനം കാണുകയും പ്രതിഷേധയോഗത്തിലെ പ്രസംഗങ്ങൾ കേൾക്കുകയും ചെയ്തു.

അദ്ധ്യായം 14

# കടയ്ക്കൽ വിപ്ലവവും കല്ലറ– പാങ്ങോട്ട് സമരങ്ങളും

ഉത്തരവാദഭരണ പ്രക്ഷോഭണകാലത്ത് കടയ്ക്കൽ, കല്ലറ–പാങ്ങോട്ട് പ്രദേശങ്ങളിലെ കൃഷിക്കാർ അന്യായമായ ചന്തപ്പിരിവുകൾക്കെതിരെ സംഘടിതമായി നടത്തിയ വിമോചന സമരങ്ങളാണ് കടയ്ക്കൽ വിപ്ല വമെന്നും കല്ലറ–പാങ്ങോട്ട് സമരങ്ങളെന്നും അറിയപ്പെടുന്നത്. ഈ രണ്ടു ജനമുന്നേറ്റങ്ങളും അനീതിക്കു കൂട്ടുനിന്ന സി.പി. സർക്കാർ നിർദയം അടിച്ചമർത്തുകയും ജനനേതാക്കളെ തുറിങ്കിലടയ്ക്കുകയും അവരിൽ ചിലരെ തൂക്കിക്കൊല്ലുകയുമാണുണ്ടായത്. ഉത്തരവാദ ഭരണപ്രക്ഷോ ഭണ കാലത്തെ അരിദാരുണമായ രണ്ടു ദുരന്ത സംഭവങ്ങളായിരുന്നു കടയ്ക്കൽ വിപ്ലവവും കല്ലറ–പാങ്ങോട്ട് സമരങ്ങളുമെന്ന് പറയാം.

കടയ്ക്കലെ ചന്ത കോൺട്രാക്ടർമാർ ഗവൺമെന്റ് അനുവദിച്ചിട്ടുള ളതിൽ കൂടുതൽ തുക വിൽപ്പനക്കാരിൽ നിന്ന് കരം ഈടാക്കിയി രുന്നുവെന്നതായിരുന്നു കടയ്ക്കൽ വിപ്ലവത്തിന്റെ കാരണം. കരം പിരി ക്കാൻ കോൺട്രാക്ടർമാർ പോലീസിന്റെയും ഗുണ്ടകളുടെയും സഹാ യം തേടിയിരുന്നു. നിസ്സഹായരായ കൃഷിക്കാർ പല തവണ സർക്കാ രിനു പരാതി നൽകിയെങ്കിലും ഫലമൊന്നുമുണ്ടായില്ല. അങ്ങനെ ഗത്യ ന്തരമില്ലാതെ കടയ്ക്കൽ പ്രദേശത്തെ കൃഷിക്കാർ സ്വയം സംഘടി പ്പിച്ചു 1938 സെപ്റ്റംബർ 26–നു (1114 കന്നി 10) ചൂഷണശക്തികൾക്കെ തിരെ ആരംഭിച്ച അതിധീരമായ പോരാട്ടങ്ങളുടെ കഥയാണ്. ചന്ത ദിവസമായ അന്ന് ചന്തയിലെ അന്യായമായ നികുതി അവസാനിപ്പി

ക്കുക എന്ന മുദ്രാവാക്യം വിളിച്ചുകൊണ്ട് കൃഷിക്കാർ കടയ്ക്കൽ ചന്തയിൽ എത്തുകയും പിന്നീട് പോലീസ് സ്റ്റേഷൻ വരെ എത്തി, മുദ്രാവാക്യം വിളിച്ചശേഷം സ്വയം പിരിഞ്ഞുപോവുകയും ചെയ്തു. ഇത് ദിവസവും ആവർത്തിച്ചുകൊണ്ടിരുന്നു. 29-ന് സമരം കൂടുതൽ രൂക്ഷമായി. പോലീസ് സമരം അടിച്ചമർത്താൻ ശ്രമിച്ചതോടെ, ജനങ്ങൾ രോഷാകുലരായി പോലീസ് സ്റ്റേഷൻ ആക്രമിച്ചു. പോലീസ് കണ്ണിൽക്കണ്ടവരെയെല്ലാം തല്ലിച്ചതച്ചു. പോലീസ് മർദ്ദനം ഭയന്ന് പലരും നാടുവിട്ടു.

ഇതിനിടയിൽ കടയ്ക്കൽ വിപ്ലവ നേതാവായിരുന്ന ഫ്രാങ്കോ രാഘവൻ പിള്ള കടയ്ക്കൽപ്രദേശം സ്വതന്ത്രരാജ്യമായി സ്വയം പ്രഖ്യാപിച്ചു. കടയ്ക്കലിനു ചുറ്റുമുള്ള 16 കിലോമീറ്റർ പ്രദേശം തിരുവിതാംകൂർ രാജ്യത്തുനിന്ന് വിട്ടുമാറിയെന്നും അവിടത്തെ രാജാവ് താനാണെന്നും ചന്തിരൻ കാളിയമ്പി തന്റെ മന്ത്രിയാണെന്നും സ്വയം പ്രഖ്യാപിക്കുകയായിരുന്നു.

വിവരമറിഞ്ഞ് ക്ഷുഭിതനായ സർ സി.പി. രാമസ്വാമി അയ്യർ വെള്ളക്കാരായ പട്ടാളക്കാരെയാണ് കടയ്ക്കലേക്കയച്ചത്. പട്ടാളക്കാർ ജനങ്ങളെ കാട്ടുമൃഗങ്ങളെപ്പോലെ വേട്ടയാടി. പിടികൂടപ്പെട്ടവർ കൊടിയ മർദ്ദനത്തിനിരയായി. വീടുകൾ തീവച്ചു നശിപ്പിക്കപ്പെട്ടു. ഭയവിഹ്വലരായ ജനങ്ങൾ നാടുവിട്ട് ഓടിപ്പോയി. കടയ്ക്കൽ വിപ്ലവം അടിച്ചമർത്തപ്പെട്ടു.

വിപ്ലവത്തിനു നേതൃത്വം നൽകി എന്ന പേരിൽ 62 പേരെ പ്രതികളാക്കി പോലീസ് കേസ്സെടുത്തു. കേസിന്റെ വിധി പ്രസ്താവിച്ചത് 1940 ജനുവരി മൂന്നിനാണ്. പത്തുപേർക്ക് ജീവപര്യന്തം ശിക്ഷയും മറ്റുള്ളവർക്ക് ഒന്നുമുതൽ ഒമ്പതുവർഷം വരെ കഠിനതടവു ശിക്ഷയുമാണ് വിധിക്കപ്പെട്ടത്.

## കല്ലറ–പാങ്ങോട് സമരവും പി.കെ.യും

കടയ്ക്കൽ നിന്ന് ഏകദേശം എട്ടുകിലോമീറ്റർ തെക്കാണ് കല്ലറ-പാങ്ങോട് പ്രദേശങ്ങൾ. കല്ലറ ചന്ത വളരെ പേരുകേട്ട ഒരു ചന്തയായിരുന്നു. ഈ ചന്തയിൽ കൃഷിക്കാർക്ക് തങ്ങളുടെ കാർഷികോൽപ്പന്നങ്ങൾക്ക് നല്ല വില കിട്ടിക്കൊണ്ടിരിക്കുകയായിരുന്നു. എന്നാൽ പോലീസുകാരും തഹസീൽദാർ ഉൾപ്പെടെ റവന്യൂ ഉദ്യോഗസ്ഥന്മാരും വൻതുകകൾ കൈക്കൂലി കൈപ്പറ്റിക്കൊണ്ട്, രഹസ്യമായി ചന്ത ലേലം ചെയ്ത് കോൺട്രാക്ർമാർക്ക് കൊടുക്കാൻ തുടങ്ങിയതോടെ കൃഷിക്കാരുടെ കഷ്ടകാലം ആരംഭിച്ചു. കോൺട്രാക്ടർമാർ പോലീസിന്റെയും ഗുണ്ടകളുടെയും ഒത്താശയോടെ കൃഷിക്കാരിൽ നിന്ന് ഭീമമായ തുകകൾ

കരമായി പിരിക്കാൻ തുടങ്ങി. നിസ്സഹായരായ കൃഷിക്കാർ സ്റ്റേറ്റ് കോൺഗ്രസ്സിനെ അഭയം പ്രാപിച്ചു.

കല്ലറ-പാങ്ങോട് സമരത്തിന് ശക്തിയായ പിൻതുണയും നേതൃത്വവും നൽകിയവരിൽ നമ്മുടെ കഥാപുരുഷൻ പി.കെ. പത്മനാഭപിളളയും ഉണ്ടായിരുന്നുവെന്നത് തൃക്കരുവാക്കാർക്ക് എന്നെന്നും അഭിമാനിക്കാവുന്നതാണ്.

1938 സെപ്റ്റംബർ 21-ന് നന്ദിയോട് ചന്തക്ക് സമീപം നടന്ന ആദ്യത്തെ സ്റ്റേറ്റ് കോൺഗ്രസ് യോഗത്തിൽ നിയമലംഘന പ്രസംഗം നടത്തിയവരിൽ പ്രമുഖൻ പ്രാക്കുളം പി.കെ. പത്മനാഭപിള്ളയായിരുന്നു. ചെല്ലപ്പൻ വൈദ്യന്റെ അദ്ധ്യക്ഷതയിലാണ് യോഗം നടന്നത്. യോഗത്തിൽ പി. കുഞ്ഞുകൃഷ്ണനും ഒരു പ്രസംഗകനായിരുന്നു. നിയമലംഘനം നടത്തിയതിൽ അന്ന് ആരെയും അറസ്റ്റു ചെയ്തില്ല.

അന്യായമായ ചന്തപ്പിരിവിനെതിരെ ഒരു സമരസഹായക്കമ്മിറ്റി രൂപീകൃതമായി. അതിൽ പി.കെ. പത്മനാഭപിള്ള, കെ. കേശവൻ, ചെല്ലപ്പൻ വൈദ്യൻ എന്നിവർ അംഗങ്ങളായിരുന്നു. വെഞ്ഞാറമൂട്, കന്യാകുളങ്ങര, നന്ദിയോട്, കല്ലറ, പാങ്ങോട്, കടയ്ക്കൽ എന്നീ ചന്തകളിൽ സമരം നയിക്കുവാൻ ആവശ്യമായ വോളന്റിയർമാരെ കണ്ടുപിടിക്കുക എന്നതായിരുന്നു കമ്മിറ്റിയുടെ ചുമതല.

1938 സെപ്റ്റംബർ 22-ന് കോൺഗ്രസ് വോളന്റിയർമാർ കല്ലറച്ചന്തയിൽ എത്തി ഗേറ്റിനു മുന്നിൽ നിന്ന് മുദ്രാവാക്യം വിളിക്കാൻ തുടങ്ങി. ചെല്ലപ്പൻ വൈദ്യൻ, പി.കെ. പത്മനാഭപിള്ള, കല്ലറ മാധവൻപിള്ള, അലിയാർ, അബ്ബാസ് ചട്ടമ്പി, വാസുദേവൻ, മാധവക്കുറുപ്പ്, ദാമോദരൻ തുടങ്ങി നാൽപ്പതോളം വോളന്റിയർമാരുടെ സംഘമായിരുന്നു അത്.

സമരക്കാരെ നേരിടുവാൻ കോൺട്രാക്ടർ അലിയാരും അലിയാരുടെ ഗുണ്ടകളും പോലീസും അവിടെ നിലയുറപ്പിച്ചിരുന്നു.

"അക്രമ പിരിവ് അവസാനിപ്പിക്കുക, സ്റ്റേറ്റ്കോൺഗ്രസ് സിന്ദാബാദ്' തുടങ്ങിയ മുദ്രാവാക്യങ്ങൾ വിളിച്ചുകൊണ്ടു മുന്നേറാൻ തുടങ്ങിയ വോളന്റിയർമാരും പോലീസും തമ്മിൽ ഏറ്റുമുട്ടി. പോലീസിന്റെ ലാത്തിയടിയേറ്റ് പലരും നിലംപതിച്ചു. ക്ഷുഭിതരായ ജനങ്ങൾ ലാത്തി പിടിച്ചുപറിച്ചു പോലീസിനെ തല്ലി. പോലീസും ഗുണ്ടകളും ഓടി രക്ഷപ്പെട്ടു. അന്ന് വിജയം ജനങ്ങൾക്കായിരുന്നു.

1938 സെപ്റ്റംബർ 29 തിരുവിതാംകൂർ ചരിത്രത്തിലെ അവിസ്മരണീയമായ ദിവസമാണ്. അന്നും ചന്തദിവസമായിരുന്നു. കോൺഗ്രസ് വോളന്റിയർമാരും അലിയാരുടെ ഗുണ്ടകളും വൻതയ്യാറെടുപ്പോടുകൂ

ടിയാണ് ചന്തയിലെത്തിയത്. എന്തും സംഭവിക്കാവന്ന സാഹചര്യം. ഇതിനിടയിൽ വമ്പിച്ച പോലീസ് സംഘവും പട്ടാളവും ഉടനെ വരുമെന്നും കല്ലറ ദേശമാകെ ചുട്ടുകരിക്കുമെന്നും ഒരു കിംവദന്തി നാട്ടിൽ പരന്നിരുന്നു.

അന്ന് വൈകിട്ടാണ് ആ ദാരുണ സംഭവം നടന്നത്. പെട്ടെന്ന് പോലീസിന്റെ കറുത്ത ഇടിവണ്ടി വരുന്നതു കണ്ടു കൊച്ചപ്പിപ്പിള്ളയെന്നയാൾ ഭയന്നോടി. പോലീസ് അയാളെ ഓടിച്ചിട്ട് പിടിച്ചു. തോക്കിന്റെ പാത്തി കൊണ്ട് ഇടിച്ചു താഴെയിട്ടു. എന്നിട്ട് അയാളെ വലിച്ചിഴച്ച് ഇടിവണ്ടിയിൽ കയറ്റിക്കൊണ്ടുപോയി.

ക്രൂരമായ മർദ്ദനങ്ങൾക്കുശേഷം പോലീസ് അന്നുതന്നെ കൊച്ചപ്പിപ്പിള്ളയെ വിട്ടയച്ചു. മർദ്ദനമേറ്റു നീരുവന്ന് ദേഹവും കഠിനമായ മർദ്ദനത്താൽ ചുവന്നു കലങ്ങിയ കണ്ണുകളും ചവിട്ടുകളേറ്റു രക്തം കട്ടപിടിച്ച ശരീരവും ദേഹം മുഴുവൻ പാടുകളുമായി ഏന്തിയേന്തി സ്റ്റേഷനു പുറത്തുവന്ന കൊച്ചപ്പിപ്പിള്ളയുടെ രൂപം അത്യന്തം ദയനീയവും ജനരോഷം ഇളക്കിവിടാൻ പോന്നതുമായിരുന്നു.

പിൽക്കാലത്ത് കല്ലറ-പാങ്ങോട് കേസിലെ ഒന്നാം പ്രതിയായിത്തീരുകയും ഒടുവിൽ തൂക്കിക്കൊല്ലപ്പെടുകയും ചെയ്ത നിർഭാഗ്യവാനാണ് ഈ കൊച്ചപ്പിപ്പിള്ള.

പിറ്റേദിവസം കൊച്ചപ്പിപ്പിള്ളയുമായി ജനങ്ങൾ കല്ലറയിൽ എത്തി. അവർ പാങ്ങോട് പോലീസ് സ്റ്റേഷനിലേക്ക് നീങ്ങി. അവിടെ നീട്ടിപ്പിടിച്ച തോക്കുകളുമായി ഇൻസ്പെക്ടർ ഉസ്മാൻഖാനും പോലീസുകാരും നിലയുറപ്പിച്ചിരുന്നു. ജനക്കൂട്ടം പോലീസുമായി ഏറ്റുമുട്ടി. അവർ പോലീസ് സ്റ്റേഷൻ എറിഞ്ഞുതകർക്കാൻ തുടങ്ങി. പോലീസ് വെടിവയ്ക്കാനും ആരംഭിച്ചു. പ്ലാങ്കീഴിൽ കൃഷ്ണപിള്ളയും ചെറുവാളത്ത് കൊച്ചുനാരായണൻ ആശാരിയും വെടിയേറ്റ് നിലംപതിച്ചു. ഒരു മണിക്കാരംഭിച്ച ഏറ്റുമുട്ടൽ അഞ്ചുമണിക്കാണ് അവസാനിച്ചത്.

സന്ധ്യ കഴിഞ്ഞതോടെ നാട്ടിലുള്ള പുരുഷന്മാർ മുഴുവൻ നാടുവിട്ടു. ചിലർ കുടുംബസഹിതമാണ് പോയത്. അന്ന് അർദ്ധരാത്രിയായതോടെ കല്ലറ-പാങ്ങോട് ദേശം മുഴുവൻ പോലീസിന്റെയും പട്ടാളത്തിന്റെയും കേന്ദ്രമായിത്തീർന്നു. കുതിരപ്പട്ടാളവും എത്തിയിരുന്നു. പോലീസുകാരും പട്ടാളക്കാരും കൂടി കല്ലറ-പാങ്ങോട് പ്രദേശങ്ങളിൽ കാട്ടിക്കൂട്ടിയ ഹീനകൃത്യങ്ങൾ പുതുപ്പള്ളി രാഘവൻ അക്കമിട്ട് പറയുന്നത് ശ്രദ്ധിക്കുക: " പട്ടാളവും പോലീസും കല്ലറ-പാങ്ങോട് ഒരു യുദ്ധഭൂമിയാക്കി മാറ്റി. സ്ത്രീകളെ മാനഭംഗപ്പെടുത്തി. കുട്ടികളെ നടുറോ

ഡിലേക്ക് വലിച്ചെറിഞ്ഞു. കാള, പശു, ആട്, കോഴി എന്നിവകളെയെല്ലാം പിടിച്ചുകൊണ്ടുപോയി പോലീസുകാരും പട്ടാളക്കാരും കൊന്നുതിന്നു. കല്ലറ-പാങ്ങോട് പടനിലമായി. പത്തുപതിനഞ്ചു ദിവസം കൊണ്ടു നൂറു കണക്കിനാളുകളെ പിടികൂടി. മർദ്ദനമേൽക്കാത്തവരായി ആ നാട്ടിൽ ആരും ഇല്ലെന്നായി. സമീപപ്രദേശങ്ങളിലെ പോലീസ് സ്റ്റേഷൻ ലോക്കപ്പുകൾ പോലും നിറഞ്ഞുകവിഞ്ഞു. കുഞ്ഞൻപിള്ള, വാവാക്കുട്ടി, മുഹമ്മദാലി,പാറ നാരായണൻ എന്നിവരെ പിടിച്ച ദിവസം തന്നെ പാങ്ങോട്ട് വച്ച് തല്ലിക്കൊന്നു. സ്ത്രീകളെയും കുട്ടികളെയും കരുതി പലരും മരണത്തെ മുന്നിൽക്കണ്ടു കൊണ്ടുതന്നെ നേരിട്ട് ഹാജരായി പിടികൊടുത്തു. പ്രതികളായ പലരുടെയും മറ്റ് ഒട്ടനവധി പേരുടെയും വസ്തുവകകൾ കണ്ടുകെട്ടി. വെങ്കിടേശ്വരയ്യരുടെ നേതൃത്വത്തിൽ ഒറ്റുകാർ കൊള്ളയടിച്ചു. 10-15 ദിവസങ്ങൾക്കുള്ളിൽ കല്ലറ-പാങ്ങോട്ട് ചുടലക്കളമായി മാറി.

1938 നവംബർ 9-ന്,കല്ലറ-പാങ്ങോട് സംഭവമാരാംഭിച്ചു. ഏതാണ്ട് ഒന്നരമാസം കഴിഞ്ഞു, കൊച്ചപ്പിപ്പിള്ള, സിംഗപ്പൂർ കൃഷ്ണൻ, കല്ലറ കച്ചവടം പത്മനാഭപിള്ള, കുഞ്ഞൻവക്കീൽ തുടങ്ങി നാൽപ്പതോളം പേരെ പ്രതികളാക്കി, നെടുമങ്ങാട് കോടതിയിൽ കേസ് ഫയൽ ചെയ്തു. മാത്രമല്ല, മൂവായിരത്തോളം കണ്ടാലറിയാവുന്നവരെയും കേസിൽ ഉൾപ്പെടുത്തിയിരുന്നു. ഇവരിൽ അലിയാരുകുഞ്ഞ് എന്നൊരാൾ മർദ്ദനമേറ്റ് ലോക്കപ്പിൽ വച്ചുമരിച്ചു.. കേസ് ഫയൽ ചെയ്തെങ്കിലും കേസന്വേഷണം പിന്നെയും തകൃതിയായി നടന്നു.'

**(വിപ്ലവ സ്മരണകൾ-രണ്ടാം ഭാഗം P159)**

സി പി യുടെ പിണിയാളായിരുന്നു സെഷൻസ് ജഡ്ജി നാൽപ്പതു പ്രതികളിൽ ഏഴുപേരെ മാത്രമേ വെറുതെ വിട്ടുള്ളൂ. ഒന്നാം പ്രതി കൊച്ചപ്പി പിള്ളിയേയും പത്തൊൻപതാം പ്രതി സിംഗപ്പൂർ കൃഷ്ണനേയും ചാകുംവരെ തൂക്കിലിടാനും മറ്റു പ്രതികളെ ജീവപര്യന്തം മുതൽമൂന്നു കൊല്ലം വരെ കഠിനതടവിനുമാണ് ശിക്ഷിച്ചത്.

കൊച്ചപ്പിപിള്ളയെ 1940 ഡിസംബർ 17-നും സിംഗപ്പൂർ കൃഷ്ണനെ 18നും തൂക്കിക്കൊന്നു, അന്ന് പൂജപ്പുരസെൻട്രൽ ജയിലിലെ തടവുകാരായ സ്വാതന്ത്ര്യസമരസേനാനികൾ ജയ്‌വിളികളോടു കൂടിയാണ് പാങ്ങോടിന്റെ ആ വീരപുത്രന്മാർക്ക് അന്ത്യയാത്ര നൽകിയത്.

അദ്ധ്യായം 15

# പി.കെ.എന്ന അനുഗ്രഹീത സാഹിത്യകാരൻ

ഒരു സ്വാതന്ത്ര്യസമര സേനാനി എന്ന നിലയിൽ മാത്രമാണ് പലരും പത്മനാഭ പിള്ളയെപ്പറ്റി മനസ്സിലാക്കിയിട്ടുള്ളത്. എന്നാൽ അദ്ദേഹം അനുഗൃഹീതനായ ഒരു കലാകാരൻ കൂടിയായിരുന്നു. പി.കെയുടെ സർഗ്ഗപ്രതിഭയെക്കുറിച്ച് മകൾ പ്രൊഫ.ശാന്തകുമാരിയമ്മയുടെ അഭിപ്രായം ഏറ്റവും ശ്രദ്ധേയമാണ്." അച്ഛനിൽ സർഗ്ഗശക്തനായ ഒരു സാഹിത്യകാരൻ ജീവിച്ചിരുന്നു എന്ന കാര്യം പലരും അറിഞ്ഞിരിക്കാൻ ഇടയില്ല. രാഷ്ട്ര സേവനത്തിനു വേണ്ടി മുഴുവൻ സമയവും വിനിയോഗിച്ചിരുന്ന അദ്ദേഹത്തിന് തന്റെ സർഗ്ഗ സിദ്ധി പ്രകടിപ്പിക്കുന്ന സാഹിത്യരചനകളിൽ ഏർപ്പെടാൻ സമയം കിട്ടിയിരുന്നില്ല. സമയം കിട്ടിയിരുന്നുവെങ്കിൽ മഹാനായ ഒരു കവിയേയും നാടകകൃത്തിനേയും കൈരളിയ്ക്കു കിട്ടുമായിരുന്നു. തീവ്രമായ രാഷ്ട്രീയ പ്രവർത്തനത്തിന് ഇടയ്ക്ക് വീണു കിട്ടിയ നിമിഷങ്ങൾ അദ്ദേഹം തന്റെ സാഹിത്യ സൃഷ്ടിക്കു വേണ്ടി ചിലവഴിക്കാൻ ശ്രമിച്ചിട്ടുണ്ട്. അതിന്റെ ഫലമായി ചില നാടകങ്ങളും കുറെ ഭക്തിസാന്ദ്രമായ കവിതകളും, സ്വാതന്ത്ര്യ സമരഗാനങ്ങളും കുട്ടികൾക്കു വേണ്ടിയുള്ള ചില കൊച്ചു കൊച്ചു കവിതകളും നമുക്കു ലഭിച്ചിട്ടുണ്ട്."

പി.കെയുടെ മുഖ്യമായ സാഹിത്യ പ്രവർത്തനം നാടകരംഗത്തായിരുന്നു. അദ്ദേഹം മൂന്നു നാടകങ്ങൾ എഴുതിയിട്ടുണ്ട്. ശിവജി അഥവാ ആത്മസമർപ്പണം, വിധിയുടെ ചതി അഥവാ പ്രണയവിഘാതം, കാരണവരുടെ വിൽപ്പത്രം എന്നിവയാണ് ആ നാടകങ്ങൾ. ഇവയിൽ പി. കെയുടെ പ്രകൃഷ്ട കൃതിയായി അറിയപ്പെടുന്നത് 'ശിവജി' നാടകമാ

ണ്. ശിവജിയുടെ ജീവിതം പോലെ പി.കെയുടെ ജീവിതവും ഭാരത മാതാവിനു വേണ്ടിയുള്ള ഒരാത്മസമർപ്പണമായിരുന്നുവല്ലോ.

നമ്മുടെ സ്മര്യപുരുഷൻ ആത്മാഭിമാന പ്രചോദിതനായി എഴുതിയ നാടകമാണ് ശിവജി. പ്രേക്ഷകരിൽ ദേശാഭിമാനവും സ്വാതന്ത്ര്യ ബോധവും ഉജ്ജ്വലിപ്പിക്കുവാനും പരിപോഷിപ്പിക്കുവാനും ഉപയുക്ത മായ രീതിയിൽ എഴുതപ്പെട്ട ആ നാടകത്തിൽ ആദ്യന്തം ദേശസ്നേഹ ത്തിന്റെ മിന്നൽപ്പിണരുകളും ഇടിമുഴക്കങ്ങളും പ്രതിഫലിക്കുകയും പ്രതിധ്വനിക്കുകയും ചെയ്യുന്നുണ്ട്.

ഈ നാടകത്തിൽ 16 കഥാപാത്രങ്ങളുണ്ട്. ശിവജി, മാലോജി (ശിവ ജിയുടെ ഭാര്യാ സഹോദരൻ) പ്രതാപറാവു(ശിവജിയുടെ വിശ്വസ്ത മിത്രം),ഭട്ടജി (ശിവജിയുടെ സേനാനി), അറംഗസീബ് (മുകില ചക്ര വർത്തി), ഷെയിസ്റ്റഖാൻ (അറംഗസീബിന്റെ സേനാനി), ആലീഖാൻ( ഷെയിസ്റ്റഖാന്റെ ഭൃത്യൻ), ശിവജിയുടെ മന്ത്രി,അറംഗസീബിന്റെ മന്ത്രി, അറംഗസീബിന്റെ കാവൽക്കാരൻ, മൂന്നു പടയാളികൾ, രണ്ടുപസേനാ നായകർ,ശചീഭായി (ശിവജിയുടെ ഭാര്യ), ശാന്താഭായി (ശിവജിയുടെ വളർത്തുപുത്രി) അമീന (ചക്രവർത്തിയുടെ മകൾ-ഖാന്റെ ഭാര്യ) കദി യ(അലിയുടെ ഭാര്യ) എന്നിവരാണ് ആ കഥാപാത്രങ്ങൾ.

ശിവജി നാടകം ആദ്യമായി അരങ്ങേറിയത് 1937ലോ 1938ലോ ആയി രിക്കണം. അക്കാലത്ത് 'അനാർക്കലി' നാടകത്തിലൂടെ നാടകലോകത്ത് പ്രശസ്തനായിത്തീർന്ന 'അക്ബർ ശങ്കരപ്പിള്ളയാണ് നാടകം സംവി ധാനം ചെയ്തത്. ആ നാടകത്തിൽ ഷെയ്സ്ഥ ഖാന്റെ ഭൃത്യൻ അലി യുടെ ഭാഗം അഭിനയിച്ച ഐ.എൻ.എ പഴഞ്ഞിയിൽ രാഘവൻപിള്ള അടുത്ത കാലത്താണ് അന്തരിച്ചത്. അതിൽ ഷെയ്സ്ഥഖാന്റെ റോൾ അഭിനയിച്ചത് താഴത്തതിൽ കുട്ടൻപിള്ളയും സ്ത്രീവേഷം കെട്ടിയത് പ്രാക്കുളം കരുവാവിളയിൽ പാച്ചൻ പിള്ളയുമായിരുന്നു.

കാഞ്ഞാവെളിയിൽ ചന്തയ്ക്കു സമീപത്തുള്ള മൂലേ വെളിയിൽ പുര യിടത്തിന്റെ വടക്കേ പുരയിടത്തിൽ കെട്ടിപ്പൊക്കിയ തുറസ്സായ സ്റ്റേജിൽ വെച്ചാണ് നാടകം നടത്തിയത്. സൗജന്യമായി നടത്തിയ ഈ നാടകം കാണാൻ ധാരാളം കാണികൾ എത്തിയിരുന്നു. നാടകം തീരുന്നതു വരെ സദസ്യർ ഹസ്തതാഡനം ചെയ്തു കൊണ്ടിരുന്നുവെന്നാണ് പഴമക്കാർ പറയുന്നത്. തന്റെ നാട്ടുകാരിൽ ദേശീയ ബോധവും സ്വാത ന്ത്ര്യബോധവും തട്ടിയുണർത്തുവാൻ വേണ്ടിയാണ് പി.കെ.നാടകം എഴു തിയതും അരങ്ങേറ്റം നടത്തിയതും. ആ ഉദ്ദേശ്യം ഏറെക്കുറെ ഫലി ച്ചുവെന്നാണ് പിൽക്കാല സംഭവങ്ങൾ സൂചിപ്പിക്കുന്നത്.

പിന്നീട് ഈ നാടകം പ്രാക്കുളം എൻ.എസ്.എസ് ഹൈസ്കൂളിലെ അദ്ധ്യാപകർ ചേർന്ന് അഭിനയിക്കുകയുണ്ടായി. കൊല്ലം ജില്ലയുടെ പല ഭാഗങ്ങളിലും ഈ നാടകം അരങ്ങേറിയതായി പറയപ്പെടുന്നു.

പി.കെയുടെ സഹജീവിയായിരുന്ന ഈ.വി.കൃഷ്ണപിള്ള 'ശിവജി' നാടകത്തെ ശ്ലാഘിച്ചുകൊണ്ട് കേരളകൗമുദിയിൽ ഒരു 'review' എഴുതിയിട്ടുണ്ടെന്നാണ് പി.കെയുടെ ഭാഗിനേയൽ പ്രാക്കുളം ജനാർദ്ദനൻപിള്ളയിൽ നിന്ന് അറിയാൻ കഴിഞ്ഞത്.

ശിവജി നാടകത്തിന്റെ കയ്യെഴുത്തു പ്രതി പി.കെയുടെ മകൻ പത്മകുമാർ സൂക്ഷിച്ചു വച്ചിട്ടുണ്ട്. രണ്ടാമത്തെ നാടകമായ വിധിയുടെ ചതി അഥവാ പ്രണയവിഘാതത്തിന്റെ കയ്യെഴുത്തു പ്രതി ചിതലരിച്ച നിലയിലാണ്. അതും പത്മകുമാറിന്റെ കയ്യിലുണ്ട്.

പി.കെയുടെ വിഫലമായിപ്പോയ പ്രണയകഥയുടെ ആത്മാവിഷ്കാരമായിരിക്കണം ആ നാടകം. തന്റെ പ്രാണപ്രേയസിയായിരുന്ന ഭായിക്കുട്ടിയെക്കുറിച്ച് പി.കെ. കുത്തിക്കുറിച്ച രണ്ടീരടികളാണ് ചുവടെ ചേർക്കുന്നത്.

അന്നോരുനാളിൽ നീ പോകുന്ന നേരത്തു
പാവം നീയൊന്നു തിരിഞ്ഞു നോക്കി
ആ നോട്ടമിന്നുമെൻ കണ്ണിൽ തെളിയുന്നു
കുഞ്ഞേ, മനോഹരീ, ഭായിക്കുട്ടീ!

ഈ കാവ്യശകലങ്ങൾ പി.കെയുടെ അന്തരവൻ ജനാർദ്ദനൻ പിള്ള ഓർമ്മയിൽ നിന്ന് ചൊല്ലിത്തന്നതാണ്.ഇതിൽ വൃത്തഭംഗം കണ്ടേയ്ക്കാം.

## അധ്യായം – 16

# പി.കെയുടെ അന്ത്യനാളുകൾ

**പി.**കെയുടെ അന്ത്യനാളുകൾ ദുരിതപൂർണ്ണവും ഹൃദയഭേദകവുമായിരുന്നു സെൻട്രൽ ജയിലിലെ കരിങ്കിൽഭിത്തികൾക്കുള്ളിൽ ആ ജീവിതം വീർപ്പുമുട്ടുകയായിരുന്നു. തന്റെ ഗർഭിണിയായ ഭാര്യയേയും പറക്കമുറ്റാത്ത പെൺമക്കളേയുമോർത്ത് തീവ്രമായഗൃഹാതുരത്വം അദ്ദേഹം അനുഭവിച്ചിരിക്കണം. ജയിലറയ്ക്കുള്ളിൽ അധികകാലം അദ്ദേഹത്തിന് കഴിയേണ്ടി വന്നില്ല. 1942 ഒക്ടോബർ 14നാണ് അദ്ദേഹം കൽത്തുറുങ്കിൽ അടയക്കപ്പെട്ടത്. അറസ്റ്റ് ചെയ്യപ്പെട്ടുമ്പോൾ തികച്ചും അരോഗദൃഢഗാത്രനായിരുന്ന അദ്ദേഹം കേവലം മുപ്പത്തിയേഴ് ദിവസത്തെ ജയിൽ ജീവിതത്തിനിടയിൽഅത്യന്തം അവശനായിത്തീരുകയും തിരുവനന്തപുരം ജനറൽ ആശുപത്രിയിൽ വച്ച് മരിയ്ക്കുകയും ചെയ്തുവെന്നത് തികച്ചും അവിശ്വസനീയമായ ഒരു സംഭവമായിട്ടാണ് ബന്ധുമിത്രാദികൾ കരുതുന്നത്.

പി.കെ യുടെ മരണം നിഗൂഢതകൾ നിറഞ്ഞതാണ്. സർ.സി.പി രമസ്വാമി അയ്യരുട പ്രലോഭനങ്ങൾക്ക് വഴങ്ങുകയോ ഭീഷണിക്കു മുമ്പിൽ മുട്ടുകുത്തുകയോ ചെയ്യാത്ത നട്ടെല്ലുള്ള ഒരു നേതാവായിരുന്നു അദ്ദേഹം. അക്കാരണത്താൽത്തന്നെ അദ്ദേഹം സി.പി യുടെ നോട്ടപ്പുള്ളിയായിരുന്നു. ടൈഫോയ്ഡ് രോഗം മൂലം മാനസിക വിഭ്രമം ബാധിച്ച നിലയിൽ അന്തരിച്ചു. (Died of typhoid with delirium) എന്നാണ് പി.കെയുടെ മരണസംബന്ധമായ ' ജയിൽ എക്സ്ട്രാക്ടി'ൽ രേഖപ്പെടുത്തിയിരിക്കുന്നത്. എന്നാൽ കൂടെക്കൂടെ ജയിലിൽ ചെന്നു പി.കെ യെ കണ്ടിരുന്ന അദ്ദേഹത്തിന്റെ ബന്ധു

കോട്ടൂർ വീട്ടിൽ അയ്യപ്പൻ പിള്ളയോടു പി.കെ ഇങ്ങനെ പറഞ്ഞിട്ടുണ്ടായിരുന്നുവെന്നാണ് അദ്ദേഹത്തിന്റെ ബന്ധുക്കൾ പറയുന്നത്. " എടാ, അവന്മാരു എനിയ്ക്കു പായസത്തിൽ വിഷം കലർത്തിത്തന്നു." മഹാരാജാവിന്റെ ആട്ടത്തിരുനാളിനു ജയിൽപ്പുള്ളികൾക്കെല്ലാം പായസം കൊടുക്കുക പതിവായിരുന്നു.

പി.കെ യുടെ അന്ത്യനാളുകളെക്കുറിച്ച് കുമ്പളത്തു ശങ്കുപ്പിള്ളതന്റെ ആത്മകഥയിൽ ഇങ്ങനയാണ് രേഖപ്പെടുത്തിയിരിക്കുന്നത്. " സെൻട്രൽ ജയിലിലെ കരിങ്കൽ ഭിത്തികൾക്കുള്ളിൽ തടവുകാരനായി അയയ്ക്കപ്പെട്ട ശ്രീ പത്മനാഭപിള്ള വളരെ . ദിവസം കഴിയും മുമ്പേ കിടക്കയിൽ വീണു. രോഗബാധിതനായ അദ്ദേഹത്തിന് കാര്യമായ ചികിത്സ നൽകാൻ അന്നത്തെ നിയമം അനുവദിച്ചില്ല. സന്നിപാതജ്ജ്വരം മൂലം തീരെ അവശനായിത്തീർന്ന പി.കെയെ ആശുപത്രിയിലേക്ക് മാറ്റണമെന്നും കാര്യമായ ചികിത്സ നടത്തണമെന്നും ജയിൽ അധികൃതർക്ക് തോന്നിയില്ല. രോഗം മൂർദ്ധന്യാവസ്ഥയിൽ എത്തിയശേഷമാണ് അവർ അദ്ദേഹത്തെ ജനറൽ ആശുപത്രിയിലേക്ക് മാറ്റിയത്. ' ഒരാൾ മരിച്ചാൽ അത്രയും വിഷമം തീർന്നു." എന്ന സരക്കാർ നയം ആശുപത്രിയും അനുവർത്തിക്കപ്പെട്ടു.

**(എന്റെ കഴിഞ്ഞകാല സ്മരണകൾ p.408)**

പത്മനാഭപിള്ള കിടക്കയിൽ വീണത് വിഷം ഉള്ളിൽച്ചെന്നതുകൊണ്ടോ, ടൈഫോയിഡ് രോഗം മൂർച്ഛിച്ചതുകൊണ്ടോ എന്നത് ഇന്നും അജ്ഞാതമാണ്.

പി.കെ യെ ജറൽ ആശുപത്രിയിലേക്ക് മാറ്റിയെങ്കിലും തീരെ അവശനിലയിലെത്തിയഅദ്ദേഹത്തിന് അവിടെ കാര്യമായ ശുശ്രൂഷയോ ചികിത്സയയോ ലഭിച്ചില്ല. സി.പി യുടെ പാദസേവകനും തമിഴ്നാട്ടുകാരനുമായ ഡോ. കുപ്പുസ്വാമിയായിരുന്നു ആശുപത്രി സൂപ്രണ്ട്.

ഇതിനിടിയിൽ പി.കെ യുടെ രോഗവിവരമറിഞ്ഞു ആശുപത്രിയിലെത്തിയ കുമ്പളത്ത് ശങ്കരപ്പിള്ള ഡോ. കുപ്പുസ്വാമിയെ കണ്ടു. പി.കെയ്ക്ക് ശരിയായ ചികിത്സ നൽകണമെന്നു ആവശ്യപ്പെട്ടു. അപ്പോൾ അയാളുടെ പ്രതികരണം ഇങ്ങനെയായിരുന്നു. " നിങ്ങൾ പോകണം , ഞങ്ങളുടെ കാര്യം ഞങ്ങൾ നോക്കിക്കൊള്ളും." നിരാശനായ കുമ്പളം ആശുപത്രിയിലെ R M O ഡോ. കൊച്ചുരാമൻപിള്ളയെ ചെന്നു കണ്ടു.മനുഷ്യസ്നേഹിയും സേവന തൽപ്പരനുമായ അദ്ദേഹം തന്റെ നിസ്സഹായത വെളിപ്പെടുത്തി. കുപ്പുസ്വാമിയുടെ അധികാരാതിർത്തിയിൽ കടന്നു കയറി പ്രവർത്തിക്കുവാനുള്ള

ധൈര്യം അദ്ദേഹത്തിനുണ്ടായിരുന്നില്ല.

അങ്ങനെ കാര്യമായ ചികിത്സയോ പരിചരണമോ ലഭിക്കാതെ ആ ധീരദേശാഭിമാനി ജനറൽ ആശുപത്രിയിൽ കിടന്ന് അന്ത്യശ്വാസംവലിച്ചു. തിരുവിതാംകൂർ കാരെ മുഴുവൻ തീവ്രദു:ഖത്തിലാഴ്ത്തിയ ആ ദുരന്തം സംഭവിച്ചത് 1942 നവംബർ 19-നാണ് (1118 വൃശ്ചികം 4)

സി.പിയുടെ ശവം തീനി ഗവൺമെന്റ് പി.കെയടെ ശവശരീരം പോലും വിട്ടു കൊടുക്കാൻ തയ്യാറായില്ല. ക്ഷുഭിതരായ കുമ്പളത്തു ശങ്കുപ്പിള്ളയും സി. കേശവനും ആശുപത്രി പരിസരത്ത് തടിച്ചുകൂടിയ പൗരജനങ്ങളും ആശുപത്രിക്ക് തീവയ്ക്കുമെന്ന് ഭീഷണിപ്പെടുത്തിയതിന് ശേഷമേക്രൂരനായ കുപ്പുസ്വാമി മൃതദേഹം വിട്ടുകൊടുത്തൂള്ളൂ.

മൃതദേഹം നാട്ടിലേക്ക് കൊണ്ടു പോകുവാൻ ആശുപത്രി വക ആംബുലൻസ് കുപ്പുസ്വാമി വിട്ടുകൊടുത്തില്ല. ഇന്നത്തെ പ്പോലെ പ്രൈവററ് വാഹനങ്ങൾ അന്ന് സുലഭമായിരുന്നില്ല. ഇതിനിടയിൽ കോൺഗ്രസ് നേതാക്കന്മാരായ ടി.കെ നാരായണപിള്ളയും കെ.എ ഗംഗാധരമേനോനും ആശുപത്രിയിലെത്തി. ഒടുവിൽ ഗംഗാധരമേനോന്റെ ഒരു ഉറ്റമിത്രത്തിന്റെ കാറിൽ മൃതദേഹം കയറ്റി കുമ്പളവും ടി.കെ യും ഗംഗാധരമേനോനും തൃക്കരുവായിലേക്ക് യാത്രയായി.

പി.കെയുടെ ശവശരീരം കോട്ടൂർ വടക്കതിൽ വീട്ടിൽ കൊണ്ടുവന്ന് നിലത്ത് കിടത്തിയപ്പോൾ മൃതദേഹം പുതച്ചിരുന്ന വെള്ളത്തുണിയിൽ പലയിടത്തും രക്തക്കറ പറ്റിയിരുന്നത് തന്റെ ശ്രദ്ധയിൽപ്പെട്ടിരുന്നതായി പി.കെയുടെ ശേഷക്കാരി, കാർത്ത്യായനിയമ്മ ഈ ഗ്രന്ഥകാരനോട് പറയുകയുണ്ടായി. അന്ന് കാർത്ത്യായനി അമ്മക്ക് 18 വയസ്സ് പ്രായമാണ്. പി.കെയുടെ മരണത്തിന്റെ ദുരൂഹമായ അവസ്ഥയെ ദൃഢീഭവിപ്പിക്കുന്ന ഒരു വസ്തുത്തയാണിത്.

പി.കെ.യുടെ മരണവൃത്താന്തം തിരുവനന്തപുരത്തെ കോൺഗ്രസുകാർ ഒഴികെ മറ്റാരും അറിഞ്ഞിരുന്നില്ല. വീട്ടുകാരെപ്പോലും വിവരമറിയിക്കുവാൻ സമയമോ സൗകര്യമോ ഉണ്ടായില്ല. മൃതദേഹം കൊല്ലത്തെത്തിയപ്പോഴാണ് ടി.എം വർഗ്ഗീസ് പോലും ഈ ദുഃഖവാർത്ത അറിഞ്ഞത്.

മൃതദേഹവും വഹിച്ചുകൊണ്ടുള്ള കാർ തെക്കെച്ചേരിയിലെ കോട്ടൂർ വടക്കതിൽ എത്തിയപ്പോഴേക്കും ദുഃഖവിവശരായ ഒരു വലിയ ജനക്കൂട്ടം അവിടെ തിങ്ങിക്കൂടിയിരുന്നു. തൃക്കരുവാ പ്രദേശത്തെ മുഴുവൻ കണ്ണീരിലാഴ്ത്തിയ ഒരു മഹാദുരന്തമായിരുന്നു പി.കെ. യുടെ

വേർപാട്.

മരണനാന്തര കർമ്മങ്ങളെക്കുറിച്ച് കുമ്പളത്തിന്റെ വിവരണം ശ്രദ്ധിക്കാം."വേദനയുടെ കൊടിയ നിശബ്ദതയിൽ ദേശസ്നേഹിയായ ശ്രീ പത്മനാഭപിള്ളയുടെ മൃതദേഹത്തിൽ അനേകംപേർ റീത്തുകളും ഹാരങ്ങളും അർപ്പിച്ചു. മരണാനന്തരക്രിയകളെല്ലാം അർദ്ധരാത്രിയോടുകൂടിയാണ് അവസാനിച്ചത്. തെക്കു പുറത്തെ പട്ടടയിലപ്പോഴേക്കും വിറകുകൾ കുന്നുകൂടിക്കഴിഞ്ഞു. മണിക്കൂറുകൾക്കകം ദേശഭക്തനായ ഒരു മനുഷ്യന്റെ ചൈതന്യമറ്റ ഭൗതികദേഹം അഗ്നിയ്ക്ക് ഇരയായി".

(എന്റെ കഴിഞ്ഞകാലസ്മരണകൾ പേജ് 410)

പി.കെയുടെ ആകസ്മികമായ മരണം സെൻട്രൽ ജയിലിലെ രാഷ്ട്രീയത്തടവുകാരെ മുഴുവൻ തീവ്രദു:ഖത്തിലാഴ്ത്തി. അവർ അന്ന് നിരാഹാരവ്രതം അനുഷ്ഠിച്ചുകൊണ്ടാണ് അനുശോചനം രേഖപ്പെടുത്തിയത്.

പി.കെയുടെ പെട്ടെന്നുണ്ടായ മരണത്തിൽ കോൺഗ്രസ് സ്റ്റേറ്റ്കമ്മിറ്റികൂടി അനുശോചനം രേഖപ്പെടുത്തിയതായി സി. നാരായണപിള്ളയുടെ "തിരുവിതാംകൂർ സ്വാതന്ത്ര്യ സമരം" എന്ന ഗ്രന്ഥത്തിൽ കാണുന്നുണ്ട്.

നിരാധാരരായ പി.കെയുടെ മക്കളെയെല്ലാം പഠിപ്പിച്ച് ഓരോ നിലകളിലെത്തിച്ചത് കുമ്പളത്തു ശങ്കുപ്പിള്ളയാണ്.

കായംകുളം കോൺഗ്രസ് ഡിവിഷൻ കമ്മിറ്റി കരുനാഗപ്പള്ളിയിൽ പി.കെ. യുടെ സ്മാരകമായി ഒരു ഇരുനിലമാളിക നിർമ്മിച്ചിട്ടുണ്ടായിരുന്നു. അത് നാഷണൽ ഹൈവേയുടെ വീതികൂട്ടിയ സന്ദർഭത്തിൽ പൊളിച്ചുമാറ്റപ്പെട്ടു. ഇപ്പോൾ തൽസ്ഥാനത്ത് ഒരു പുതിയ സ്മാരകം നിർമ്മിച്ചു വരുന്നുണ്ട്.

അദ്ധ്യായം – 17

# പി.കെ.യുടെ വ്യക്തിമാഹാത്മ്യം

**പ്രാ**ക്കുളം പി.കെ. പത്മനാഭപിള്ളയുടെ വ്യക്തി വൈശിഷ്ട്യം എത്രയോ ഉദാത്തമായിരുന്നു. സമസ്ത മാനുഷിക മൂല്യങ്ങളുടെയും ഒരിക്കലും വറ്റാത്ത നീരുറവയായിരുന്നു ആ ധന്യജീവിതം. "നട്ടെല്ലു വളച്ചു ജീവിക്കുന്നതിൽ ഭേദം നിവർന്നുനിന്ന മരിക്കുന്നതാണഭിമാനം." ഇതായിരുന്നു പി.കെ.യുടെ ജീവിത തത്വശാസ്ത്രം.

അന്യാദൃശമായ നീതിബോധം, അപാരമായ ത്യാഗസന്നദ്ധത, അപൂർവ്വദൃഷ്ടമായ സ്വരാജ്യസ്നേഹം നിസ്തുലമായ നിശ്ചയദാർഢ്യം; അധ:സ്ഥിതരോടുള്ള  അഗാധമായ ദീനാനുകമ്പ, അസാധാരണമായ പ്രസംഗപാടവം- തുടങ്ങി എത്രയെത്ര സദ്ഗുണങ്ങളുടെ അത്യപൂർവ്വ മായ സംഗമമായിരുന്നു പി.കെ. യുടെ ജീവിതം.

പത്മനാഭപിള്ളയുടെ ജീവിതത്തിലുടനീളം ജ്വലിച്ചു നിന്നത് അദ്ദേ ഹത്തിന്റെ നീതിബോധമാണ്. നിയമഹസ്തങ്ങൾ മനുഷ്യനെ ഞെക്കി ഞെരിച്ചു കൊല്ലുന്ന കാലമായിരുന്നു അത്. ഏതെങ്കിലും കേസ്സിൽ കുടുങ്ങിപ്പോയാൽപ്പിന്നെ സ്വന്തം തറവാട് കുളംതോണ്ടിയാലും കേസ്സിൽ തീർപ്പ് കൽപ്പിക്കപ്പെടുമായിരുന്നില്ല. പണവും സ്വാധീനവും ഇല്ലാത്തവന്റെ കഥ പറയാതിരിക്കുകയാണ് ഭേദം- അത്യുഗ്രമായ നിയ മഹസ്തങ്ങളുടെ നീരാളിപ്പിടുത്തത്തിൽ നിന്ന്, തന്റെ അയൽവാസിക ളായ ഒരു നിർദ്ധന കുടുംബത്തെ പി.കെ. രക്ഷിച്ച സംഭവമാണ് ചുവടെ

ചേർക്കുന്നത്.

പി.കെ.യുടെ വീട്ടിനടുത്താണ് സംഭവം നടന്നത്. സ്കൂളിൽപ്പോയ ഒരു കൊച്ചുകുട്ടി അടുത്തുള്ള കുളത്തിൽ വീണു മുങ്ങിമരിച്ചുപോയി. കുട്ടിയുടെ മാതാപിതാക്കൾ ആകെ പരിഭ്രാന്തരായി. അവർ മുറ വിളികൂട്ടിക്കൊണ്ട്, പി.കെ.യെ ശരണം പ്രാപിച്ചു. അദ്ദേഹം അവരെ പറഞ്ഞു സമാധാനിപ്പിച്ചശേഷം ജഡം ഉടനെ ദഹിപ്പിച്ചുകൊള്ളുവാൻ ചട്ടം കെട്ടി. പിറ്റേന്ന് പോലീസ് സ്ഥലത്തെത്തി. അന്ന് കൊല്ലത്തെ ഇൻസ്പെക്ടർ കയ്യാലം പരമേശ്വരൻ പിള്ളയായിരുന്നു പി.കെ.യുടെ സഹപാഠി. ജഡം കിടന്ന സ്ഥലത്തുനിന്ന്, പി.കെ. ഇൻസ്പെക്ടറെ കൈക്കുപിടിച്ച്, കുറെദൂരെ കൊണ്ടുപോയി യഥാർത്ഥ വിവരങ്ങളെല്ലാം യഥാവിധി ധരിപ്പിച്ചു. കുട്ടിയുടെ മരണം സ്വാഭാവികമരണമാണെന്ന് മഹസ്സർ തയ്യാറാക്കപ്പെട്ടു. അങ്ങനെ ആ നിർദ്ധന കുടുംബം പി.കെ.യുടെ കാരുണ്യാതിരേകത്താൽ ഒരു വലിയ വ്യവഹാരക്കെണിയിൽ നിന്ന് രക്ഷപ്പെട്ടു. മരിച്ച കുട്ടിയുടെ രക്ഷിതാക്കളിൽ നിന്ന് പി.കെ. പ്രതിഫലമായി ഒന്നും സ്വീകരിച്ചില്ല എന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

തിരുവിതാംകൂർ സ്വാതന്ത്ര്യ സമര ചരിത്രത്തിൽ പത്മനാഭപിള്ളയോളം ത്യാഗസന്നദ്ധതയുള്ള ഒരു നേതാവുണ്ടായിരുന്നോ എന്ന കാര്യം സംശയമാണ്. കൊല്ലം ബാറിലെ പ്രഗത്ഭനായ അഭിഭാഷകൻ എന്ന നിലയിൽ അദ്ദേഹത്തിന് ധാരാളം ധനം സമ്പാദിക്കാമായിരുന്നു. എന്നാൽ അദ്ദേഹം അതിനു മുതിർന്നില്ല. കക്ഷികൾ സന്തോഷപൂർവ്വം നൽകിയിരുന്ന വക്കീൽഫീസ് കൊണ്ട് സംതൃപ്തനായിരുന്ന പി.കെ. നിർദ്ധനരായ കക്ഷികളിൽ നിന്ന് വക്കീൽഫീസേ വാങ്ങിയിരുന്നില്ല. നാടിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി നിയമലംഘന പ്രസംഗം നടത്തി മൂന്നുതവണ അദ്ദേഹം ജയിൽശിക്ഷ അനുഭവിച്ചിട്ടുണ്ട്. 1938 -ൽ നിയമലംഘനത്തിന് ശിക്ഷിക്കപ്പെട്ട അഭിഭാഷകർ, ശിക്ഷാകാലം കഴിഞ്ഞു പുറത്തുവന്നപ്പോൾ, മേലിൽ 'പ്രാക്ടീസ്' നടത്തണമെങ്കിൽ മാപ്പപേക്ഷ എഴുതിക്കൊടുക്കണമെന്ന് സി.പി. സർക്കാർ ആവശ്യപ്പെട്ടു. പലരും അപേക്ഷ എഴുതിക്കൊടുത്തുവെങ്കിലും, തന്റെ ആത്മാഭിമാനം പി.കെ.യെ അതിനനുവദിച്ചില്ല. അദ്ദേഹം പ്രാക്ടീസ് നിർത്തി, സ്റ്റേറ്റ് കോൺഗ്രസ്സിന്റെ സജീവ പ്രവർത്തകനായി മാറി. പിന്നീട് 1942 -ലെ 'ക്വിറ്റിന്ത്യാ സമരകാലത്ത്' കൊല്ലം ജില്ലയുടെ പ്രതിനിധിയെന്ന നിലയിൽ ചിറകുമുറ്റാത്ത നാലു പെൺമക്കളെയും മൂന്നുമാസം ഗർഭിണിയായിരുന്ന സഹധർമ്മിണിയെയും ഉപേക്ഷിച്ചിട്ടാണ് നിയമലംഘനം നടത്തി അറസ്റ്റുവരിച്ചത്. രോഗഗ്രസ്തനായ പി.കെ. തിരുവനന്തപുരം

സെൻട്രൽ ജയിലിൽക്കിടന്ന് നരകയാതനകൾ അനുഭവിച്ച് ദേഹത്യാഗം ചെയ്യേണ്ടിവന്നത്, ആ ത്യാഗോജ്ജ്വല ജീവിതത്തിന്റെ ഗരിമാവിനെ സൂചിപ്പിക്കുന്നു.

'ഭാരതമെന്നുകേട്ടാലഭിമാന
പൂരിതമാകണമന്തരംഗം
കേരളമെന്നു കേട്ടാലോ തിളയ്ക്കണം
ചോര നമുക്ക് ഞരമ്പുകളിൽ'

മഹാകവി വള്ളത്തോളിന്റെ ഈ ഉദ്ബോധനം ശരിക്കും ഉൾക്കൊണ്ട ഒരു ദേശസ്നേഹിയായിരുന്നു പി.കെ. അദ്ദേഹം അവസാനമായി കൊല്ലം പീരങ്കി മൈതാനത്ത് ചെയ്ത ഉജ്ജ്വലപ്രസംഗത്തിൽ ഈ ദേശസ്നേഹത്തിന്റെ അലയടികൾ കാണാം. പി.കെ. എഴുതിയ 'ശിവജി' അഥവാ ആത്മസമർപ്പണം എന്ന നാടകത്തിലും ഈ അലയടി മുഴങ്ങിക്കേൾക്കാം. മുഗൾചക്രവർത്തി ഔറംഗസീബും ശിവജിയും തമ്മിൽ നടക്കുന്ന കൂടിക്കാഴ്ചാ വേളയിൽ ശിവജിയിലൂടെ ദേശസ്നേഹം നിർഗ്ഗമിക്കുന്നത് ഇപ്രകാരമാണ്: "സാമ്രാജ്യങ്ങൾ തെണ്ടുന്നവനോ, കൊല ചെയ്തു സിംഹാസനം കയറുന്നവനോ അല്ല ഭാരതീയൻ. സത്യധർമ്മാദികൾക്കുവേണ്ടി അവർ സാമ്രാജ്യങ്ങൾ വലിച്ചെറിഞ്ഞിട്ടുള്ള കഥ താങ്കൾക്കജ്ഞേയങ്ങളായിരിക്കാം.'

ഇത്രയേറെ നിശ്ചയദാർഢ്യമുള്ള മറ്റൊരു ദേശീയ നേതാവും തിരുവിതാംകൂറിൽ ഉണ്ടായിരുന്നില്ല എന്ന് അസന്ദിഗ്ധമായി പ്രസ്താവിക്കാം. തിരുവിതാംകൂറിന്റെ സ്വാതന്ത്ര്യ സമരചരിത്രം സൂക്ഷ്മമായി പരിശോധിച്ചാൽ വളരെ വിചിത്രമായ പല കൂറുമാറ്റങ്ങളും കാണാം. അഭിപ്രായസ്ഥിരതയുള്ള നേതാക്കന്മാരും സാമുദായിക സംഘടനകളും തുലോം വിരളമായിരുന്നു. ഉത്തരവാദ ഭരണപ്രക്ഷോഭണത്തിന്റെ വിഷമസന്ധികളിൽ സ്വാർത്ഥതാൽപ്പര്യങ്ങൾക്ക് വേണ്ടിയോ, ഭീരുത്വം കൊണ്ടോ സ്റ്റേറ്റ് കോൺഗ്രസ്സിനെ ഒറ്റുകൊടുത്തിട്ടുള്ള എത്രയോ നേതാക്കന്മാരുടെ അത്യന്തം ലജ്ജാകരമായ ചരിത്രമാണുള്ളത്. സങ്കുചിതമായ വ്യക്തി താൽപ്പര്യങ്ങൾക്കോ, ഇടുങ്ങിയ സാമുദായിക താൽപ്പര്യങ്ങൾക്കോ, ഒരിക്കലും അടിമപ്പെടാതെ, രാജ്യത്തിന്റെ വിശാല താൽപ്പര്യമായ സ്വാതന്ത്ര്യസമ്പാദനം എന്ന ഏകലക്ഷ്യത്തിൽ മനസ്സൂന്നി, ആയുരന്തം അടിപതറാതെ ഉറച്ചുനിന്ന മഹാനായ നേതാവാണദ്ദേഹം. അത്യന്തം പ്രതികൂലമായ ജീവിതസാഹചര്യങ്ങളിൽപ്പോലും അധികാരി വർഗ്ഗത്തിന്റെ പ്രലോഭനങ്ങൾക്ക് വഴങ്ങുകയോ മുമ്പിൽ മുട്ടുകുത്തുകയോ ചെയ്യാതെ സ്വാതന്ത്ര്യ തീരത്തിലേക്ക് തോണി തുഴ

ഞ്ഞുപോയ ആ ഏകാന്തപഥികന്റെ ചരിത്രം ജാതി സംഘടനകളുടെയോ, മറ്റു വിഭാഗീയ പ്രസ്ഥാനങ്ങളുടെയോ ചരിത്രമല്ല, പ്രത്യുത നമ്മുടെ ദേശീയ പ്രസ്ഥാനത്തിന്റെയും സ്വാതന്ത്ര്യ സമരത്തിന്റെയും വീരേതിഹാസമാണ്.

ജാത്യാചാരങ്ങൾ കൊടികുത്തി വാണിരുന്ന അക്കാലത്ത് അധ:സ്ഥിതരോട് പി.കെയ്ക്കുണ്ടായിരുന്ന ദീനാനുകമ്പ വെളിപ്പെടുത്തുന്ന ഏതാനും സംഭവങ്ങളാണ് ചുവടെ ചേർക്കുന്നത്.

പി.കെ.യുടെ വീട്ടിനടുത്തുള്ള ജവാൻമുക്കിന് വടക്കുവശം കുറവ സമുദായത്തിൽപ്പെട്ട കുറെ കർഷകത്തൊഴിലാളികൾ താമസിച്ചിരുന്നു. അവരുടെ വക 40 സെന്റ് പുരയിടത്തിൽ നിന്ന് 10സെന്റ് സ്ഥലം പ്രാക്കുളം എൻ.എസ്.എസ്. സ്കൂളിലെ 'ഡ്രിൽമാസ്റ്ററായിരുന്ന ഉമ്മൻസാർ വിലയ്ക്കു വാങ്ങി. പിന്നീട് അവിടെ താമസവുമായി. ദുരാഗ്രഹിയും കൃത്രിമ ബുദ്ധിക്കാരനുമായിരുന്ന അയാൾ, ആ സാധു കർഷകത്തൊഴിലാളികളെ വിരട്ടി, 40 സെന്റ് പുരയിടത്തിലേയും തെങ്ങുകൾ പൊത്തി കൈവശപ്പെടുത്തി. നിസ്സഹായരായ ആ അധ:സ്ഥിതർ പലരെയും സമീപിച്ചുവെങ്കിലും സാഹസികനായ ഉമ്മൻസാറിനെ അഭിമുഖീകരിക്കുവാൻ ആരും ധൈര്യപ്പെട്ടില്ല. ഒടുവിൽ അവർ പി.കെ.യെക്കൊണ്ട് സങ്കടം പറഞ്ഞു. അന്ന് കൊല്ലം കോടതിയിൽ പ്രാക്ടീസ് തുടങ്ങിക്കഴിഞ്ഞിരുന്നു. പി.കെ. ഉമ്മൻസാറിന്റെ പേരിൽ ഒരു കേസ്സ് രജിസ്റ്റർ ചെയ്തു. കോടതിയിൽ നിന്നുള്ള സമൻസ് കൈപ്പറ്റിയതോടെ ഉമ്മൻ അടങ്ങി. മേലിൽ ഒരിക്കലും വസ്തു കയ്യേറ്റം നടത്തുകയില്ലെന്ന് ഉമ്മനെക്കൊണ്ട് കോടതിയിൽ എഴുതി വയ്പ്പിച്ചു. അങ്ങനെ അന്ന് ആ അധ:സ്ഥിതർക്ക് താങ്ങും തണലുമായി നിന്നത് പ്രാക്കുളം പത്മനാഭ പിള്ളയാണ്.

ആ ദീനദയാലുവിന്റെ കൃപാകടാക്ഷം അതുകൊണ്ടും അവസാനിച്ചില്ല. സ്വന്തമായി താമസസ്ഥലമില്ലാതെ വഴിയാധാരമായിക്കഴിഞ്ഞിരുന്ന കുറവസമുദായത്തിലെ ഏതാനും കുടുംബങ്ങൾക്ക് ജവാൻമുക്കിന് തെക്ക് 'ആലമുടച്ചിറ' ക്ക് കിഴക്കുവശം തനിക്ക് പൈതൃകമായി ലഭിച്ച 50 സെന്റ് സ്ഥലം (തട്ടുവിളപ്പുരയിടം) പി.കെ. ദാനാധാരമായി എഴുതിക്കൊടുത്തു.

'പാമ്പുകൾക്ക് മാളവും പറവകൾക്ക് ആകാശവും ഉള്ള ഇന്നാട്ടിൽ 'മനുഷ്യപുത്രന് തലചായ്ക്കാൻ മണ്ണിലിടമില്ലാതിരുന്ന' അക്കാലത്ത് സാക്ഷാൽ മനുഷ്യപുത്രനായിരുന്ന പി.കെ. ചെയ്ത ദാനധർമ്മം എത്ര ശ്ലാഘിച്ചാലും അധികമാകുകയില്ല.

പി.കെ.യുടെ ദീനാനുകമ്പ നേരിട്ടനുഭവിക്കാൻ ഭാഗ്യം സിദ്ധിച്ച ഒരു സ്വാതന്ത്ര്യസമര സേനാനിയാണ് തുണ്ടുവയലിൽ കുഞ്ഞുരാമൻ. കുഞ്ഞുരാമനും പി.കെ.യുടെ ശേഷക്കാരൻ നാരായണപിള്ളയും സതീർത്ഥ്യരായിരുന്നു. ജാത്യാചാരങ്ങൾ നിലവിലിരുന്ന അക്കാലത്ത് അയിത്ത ജാതിക്കാരനായ തനിക്ക് ഏതു സമയത്തും നിർഭയം കടന്നുചെല്ലാവുന്ന വീടായിരുന്നു കോട്ടൂർ വടക്കതിൽ ഭവനം. തന്നെയുമല്ല, വ്യവഹാര പ്രിയനായിരുന്ന തന്റെ പിതാമഹൻ കടകത്തു പത്മനാഭൻ പി.കെ.യുടെ ഒരു സ്ഥിരം കക്ഷിയുമായിരുന്നു.

ഒരുദിവസം കുഞ്ഞുരാമനെക്കണ്ടപ്പോൾ പി.കെ. അന്വേഷിച്ചുവത്രെ: "നിനക്ക് ഇപ്പോൾ ജോലിയൊന്നുമില്ലാതെ നിൽക്കുകയാണ്, അല്ലേ?"

"അതെ"

"ഞാനൊരു ജോലി ഏർപ്പാടാക്കിത്തരാം. പോകാമോ?"

" പോകാം."

"ആറ്റിങ്ങൽ പ്രിൻസിപ്പൽ മുൻസിഫ് മദനനായകൻ പിള്ളക്ക് ഞാനൊരു കത്തുതരാം. അദ്ദേഹം ജോലി ശരിപ്പെടുത്തിത്തരും."

(മദനനായകൻ പിള്ള കൊല്ലം മുൻസിഫ് ആയിരിക്കെ, പി.കെ.യുമായി നല്ല സൗഹൃദത്തിലായിരുന്നു.)

അങ്ങനെ കുഞ്ഞുരാമൻ പി.കെ.യുടെ എഴുത്തുമായി ആറ്റിങ്ങൽ ചെന്ന് മദനനായകൻ പിള്ളയെക്കണ്ടു കത്തുവായിച്ചശേഷം അദ്ദേഹം അപ്പോൾത്തന്നെ കുഞ്ഞുരാമനെ ആറ്റിങ്ങൽ മുൻസിഫ് കോടതിയിലെ 'പ്രോസസ് പ്യൂൺ' ആയി നിയമിച്ചു; ആറ്റിങ്ങൽ നാണു വക്കീലിന്റെ സംരക്ഷണയിൽ അടുത്തുള്ള ഒരു വീട്ടിൽ താമസസൗകര്യവും ഏർപ്പെടുത്തിക്കൊടുത്തു. 'തേഡ്ഫാറം' വരെ മാത്രം പഠിച്ചിട്ടുള്ള ഈഴവസമുദായത്തിൽപ്പെട്ട തനിക്ക് അങ്ങനെയൊരു ജോലിവാങ്ങിത്തരാൻ പി.കെ.യെ പ്രേരിപ്പിച്ചത്, നിന്ദിതരും പീഡിതരുമായ അധ:സ്ഥിതരോട് അദ്ദേഹത്തിനുണ്ടായിരുന്ന ദീനാനുകമ്പയും സഹാനുഭൂതിയും വെളിപ്പെടുത്തുന്ന ഒരു മഹാസംഭവമായാണ് കുഞ്ഞുരാമൻ കരുതിയത്. കുഞ്ഞുരാമൻ ഇപ്പോൾ ജീവിച്ചിരിപ്പില്ല.

അടുത്തകാലത്ത് അന്തരിച്ച ശാസ്ത്രി പി.എസ്. നായർ എന്ന റിട്ടയേർഡ് സംസ്കൃത സ്കൂൾ അദ്ധ്യാപകൻ (കാഞ്ഞാവെളി) ഈ ഗ്രന്ഥകാരനോട് ഒരിക്കൽ പറഞ്ഞ ഒരു സംഭവം കൂടി ഇവിടെ രേഖപ്പെടുത്താം. 1936-ൽ തൃക്കരുവാ നായർ കരയോഗത്തിന്റെ വാർഷികയോഗം നടക്കുകയാണ്. യോഗാദ്ധ്യക്ഷൻ കട്ടിയാട്ടു ശിവരാമപ്പണിക്കരും പ്രസംഗകർ വേലുക്കുട്ടി നായർ, അക്ബർ ശങ്കരപ്പിള്ള, പി.കെ. പത്മനാഭ

പിള എന്നിവരും ആയിരുന്നു. യോഗാവസാനം കൃതജ്ഞത പറഞ്ഞത് പി.എസ്. നായരായിരുന്നു. പ്രസംഗങ്ങൾ വിലയിരുത്തിക്കൊണ്ട്, പി. കെ. ഒരു യഥാർത്ഥ വാഗ്മിയും വേലുക്കുട്ടി മേനോൻ കേവലം ഒരു വാചാലനുമാണെന്ന് പി.എസ്. നായർ പറഞ്ഞു. യോഗാനന്തരം പി. കെ. തന്നെ സ്നേഹപൂർവ്വം അടുത്തുവിളിച്ച്, ക്ഷേമാന്വേഷണങ്ങൾ നടത്തി. 'ശാസ്ത്രി' പാസ്സായ തനിക്ക് ജോലിയില്ലെന്നറിഞ്ഞപ്പോൾ, കുമ്പളത്ത് സ്കൂളിൽ ഒരു ജോലി ശരിപ്പെടുത്തിക്കൊടുക്കാമെന്ന് ഏൽക്കുകയും അതിനുവേണ്ടി സ്വന്തം കീശയിൽ നിന്ന് 50 രൂപ സ്കൂൾ മാനേജർക്ക് കൊടുക്കുകയും ചെയ്തു. എന്നാൽ തന്റെ ദൗർഭാഗ്യം കൊണ്ട് ജോലി കിട്ടിയില്ല; സ്കൂൾ മാനേജർ വാക്കു പാലിച്ചില്ല. പിന്നീട് കുമ്പളം ഇടപെട്ട്, പണം പി.കെ.ക്ക് തിരിച്ചുകൊടുപ്പിച്ചു. 'പരസുഖമേ സുഖം എനിക്ക് നിയതം, പരദു:ഖം ദു:ഖം' എന്ന് വിശ്വസിച്ചിരുന്ന ഒരു മഹാമനസ്കനായിരുന്നു പി.കെ. എന്നത്രേ പി.എസ്. നായരുടെ അഭിപ്രായം.

പ്രാക്കുളം പി.കെ. സ്റ്റേറ്റ് കോൺഗ്രസ്സിന്റെ കരുനാഗപ്പള്ളി താലൂക്ക് പ്രസിഡന്റായിരുന്ന കാലത്ത് ചെയ്ത സേവനങ്ങളും അദ്ദേഹത്തിന്റെ വ്യക്തി വൈശിഷ്ട്യം പ്രകടമാക്കുന്നുണ്ട്. രണ്ടാംലോക മഹായുദ്ധം നടക്കുന്ന കാലം. നാട്ടിലാകെ ഭക്ഷണ ദൗർലഭ്യവും പട്ടിണിയും സാധാരണമായിരുന്നു. മരിച്ചീനി പോലും വേണ്ടത്ര കിട്ടാനില്ല. ഈ സമയത്താണ് ചീനി ഉരപ്പ് വ്യവസായത്തിന് വേണ്ടി കണ്ടിക്കണക്കിന് ചീനി വള്ളത്തിൽകയറ്റി തെക്കൻ തിരുവിതാംകൂറിലേക്ക് കൊണ്ടുപൊയ്ക്കൊണ്ടിരുന്നത്. താലൂക്ക് കമ്മിറ്റി അംഗങ്ങൾ പന്മനയിൽ വച്ച് മരിച്ചീനി വള്ളങ്ങൾ തടഞ്ഞുനിർത്തി, ചീനി ഉടമസ്ഥരുടെ സമ്മതത്തോടുകൂടി, സർക്കാർ നിശ്ചയിച്ചിട്ടുള്ള വിലക്ക് ചീനി മുഴുവൻ വിൽക്കുകയുണ്ടായി. സ്റ്റേറ്റ്കോൺഗ്രസ്സുകാർ സ്വന്തം പുരയിടങ്ങളിൽ മരിച്ചീനി കൃഷി ചെയ്തു, കുറഞ്ഞ വിലക്ക് വിൽക്കുവാനുള്ള ഒരു ഏർപ്പാടും അന്ന് ഉണ്ടായിരുന്നു. ഈ രണ്ടു പ്രവർത്തനങ്ങളും ഭക്ഷ്യക്ഷാമം ലഘൂകരിക്കുവാൻ സഹായിച്ചിരുന്നു.

ഒരു പ്രഗത്ഭനായ വാഗ്മി എന്ന നിലയിലും പി.കെ.യുടെ കീർത്തി ധാവള്യം തിരുവിതാംകൂർ മുഴുവൻ വ്യാപിച്ചിരുന്നു. 1930-ൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ ആരംഭിച്ച മദ്യവർജ്ജന പ്രസ്ഥാനത്തിന്റെ കൊല്ലം ജില്ലയിലെ നേതൃത്വം പി.കെ. ഏറ്റെടുത്തിരുന്നു. കള്ളുഷോപ്പുകൾ പിക്കറ്റു ചെയ്യുന്നതിലും, മദ്യവിരുദ്ധ മുദ്രാവാക്യങ്ങൾ വിളിച്ചുകൊണ്ട് പ്രകടനങ്ങൾ നടത്തുന്നതിലും പ്രതിഷേ

ധയോഗങ്ങൾ സംഘടിപ്പിക്കുന്നതിലും എല്ലാം മുൻപന്തിയിൽ നിന്നത് അദ്ദേഹം തന്നെയായിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗവൈഭവത്തിന്റെ അംഗീകാരമായി ജനങ്ങൾ അദ്ദേഹത്തെ 'കേരള ജവഹർലാൽ' എന്ന് വിളിച്ചിരുന്നതായി പറയപ്പെടുന്നു.

തന്റെ അമ്മാവനെക്കുറിച്ച്, അനന്തരവൻ തെന്നേറ്റിൽ വടക്കതിൽ രാഘവൻപിള്ളയുടെ അഭിപ്രായം അത്യന്തം ശ്രദ്ധേയമാണ്: "അപ്പൂപ്പന്റെ അതേ സ്വഭാവം തന്നെയായിരുന്നു അമ്മാവന്റേതും. സ്വന്തം വ്യക്തിത്വത്തിനു വിരുദ്ധമായി ആരെയും നമ്പിടാൻ പോവുകയില്ല. എതിരാളി എത്ര കേമനായാലും വകവച്ചു കൊടുക്കുകയുമില്ല. സ്വാർത്ഥത ലവലേശമില്ല. ന്യായമെന്നു തോന്നിയാൽ ഇടംവലം നോക്കാതെ എടുത്തുചാടും; തന്റെ ഭൗതിക നേട്ടങ്ങൾക്ക് ദോഷമാണെന്നറിഞ്ഞാലും. അച്ഛനമ്മമാരുടെ അഭിപ്രായത്തെ സ്വീകരിക്കും. പേരിനും പെരുമയ്ക്കും വേണ്ടി ഒന്നും ചെയ്യുകയില്ല."

ധനസമ്പാദനത്തോട് വളരെ ഉദാസീനമായ ഒരു മനോഭാവമാണ് അദ്ദേഹം വച്ചുപുലർത്തിയിരുന്ന്. ഇതിന് തെളിവാണ് 1934 ഏപ്രിൽ 22ന് (1109 മേടം 10)അഞ്ചാലുംമൂട്ടിലെ സി.പി. ശങ്കുണ്ണിപിള്ളയുടെ വക "ശങ്കരവിലാസം ബാങ്ക്" ഉദ്ഘാടനം ചെയ്തുകൊണ്ട് അദ്ദേഹം ചെയ്ത പ്രസംഗത്തിലെ പ്രസക്തഭാഗം: "ഞാൻ ധനത്തെ സ്നേഹിക്കുന്നുമില്ല; ദ്വേഷിക്കുന്നുമില്ല. പണം മനുഷ്യനെ ഉണ്ടാക്കിയതായി കേട്ടിട്ടില്ല. നശ്വരമായ പണത്തിനുവേണ്ടി അനശ്വരമായ മനുഷ്യത്വം നഷ്ടപ്പെടുത്താനും പാടില്ല. മനുഷ്യൻ ഒരിക്കലും പണത്തിന് അടിമമയാകരുത്". ദീർഘകാലം ശങ്കരവിലാസം ബാങ്കിലെ കാഷ്യറായിരുന്ന നീരാവിൽ മുക്കടവീട്ടിൽ കൃഷ്ണപിള്ളയാണ് ഈ വിവരം ഈ ഗ്രന്ഥകാരനോട് പറഞ്ഞത്. കൃഷ്ണപിള്ള ഇപ്പോൾ ജീവിച്ചിരിപ്പില്ല.

പി.കെ.യുടെ മൂന്നാമത്തെ മകൾ പ്രൊഫസർ ശാന്തകുമാരിയമ്മ അച്ഛന്റെ വ്യക്തിമാഹാത്മ്യം വിലയിരുത്തിയിരിക്കുന്നത് ഇങ്ങനെയാണ്: 'അച്ഛൻ തികഞ്ഞ ഒരു ഗാന്ധിയൻ ആയിരുന്നു. ത്യാഗവും സേവനവുമായിരുന്നുഅദ്ദേഹത്തിന്റെ മുഖമുദ്രകൾ. കൊല്ലം ബാറിലെ പ്രസിദ്ധനായ ഒരു അഡ്വക്കേറ്റായിരുന്നു അദ്ദേഹം. കക്ഷികളോടുള്ള അദ്ദേഹത്തിന്റെ സ്നേഹപൂർവ്വമായ പെരുമാറ്റം പ്രസിദ്ധമായിരുന്നു. പാവപ്പെട്ടവർക്ക് വേണ്ടി വാദിക്കുമ്പോൾ അവരിൽ നിന്ന് അദ്ദേഹം ഫീസ് ഈടാക്കിയിരുന്നില്ല. അങ്ങനെയുള്ള കക്ഷികൾ പാരിതോഷികമായി എന്തെങ്കിലും വീട്ടിൽ കൊണ്ടുവരുന്നതുപോലും അദ്ദേഹം വിലക്കുമായിരുന്നു. അമ്മ അതിനെപ്പറ്റി ചോദിക്കുമ്പോൾ, 'അത്രയും വാങ്ങി

ക്കാൻ അവർ അനുഭവിച്ച ബദ്ധപ്പാടെന്തെന്ന് നിനക്കറിഞ്ഞുകൂടാ.' എന്ന് അച്ഛൻ പറയുമായിരുന്നത്രേ. അരോഗദൃഢഗാത്രനായ അദ്ദേഹം അനാർഭാടമായ ജീവിതമാണ് നയിച്ചിരുന്നത്. വേഷത്തിലും സംഭാഷ ണത്തിലും എല്ലാം അച്ഛൻ മിതബുദ്ധിയായിരുന്നു."

പി.കെ.യുടെ ഏകമകൻ കുമ്പളത്ത് പത്മകുമാർ അച്ഛന്റെ നിശ്ചയ ദാർഢ്യത്തെയും ലക്ഷ്യബോധത്തെയും കുറിച്ചാണ് പറയുന്നത്. " കോൺഗ്രസ്സുമായുള്ള ബന്ധം വേർപ്പെടുത്തുവാൻ ജയിലിൽ വച്ചും പിന്നെ ആശുപത്രിയിൽ വച്ചും അധികാരികളിൽ നിന്നും നിരന്തര മായ പ്രേരണ ഉണ്ടായി. അങ്ങനെ ചെയ്താൽ ലഭിക്കാവുന്ന സ്ഥാന മാനങ്ങളെപ്പറ്റിയുള്ള പ്രലോഭനങ്ങളും വാഗ്ദാനങ്ങളും നിരവധി തവ ണയുണ്ടായി. രോഗം മൂർഛിച്ചു വന്ന അവസ്ഥയിലും അത്തരം പ്രേര ണകളും പ്രലോഭനങ്ങളും പല തവണ ആവർത്തിക്കപ്പെട്ടു. സമരത്തിൽ നിന്നുള്ള പിന്മാറ്റം വാക്കുകൊണ്ടെങ്കിലും സമ്മതിച്ചാൽ ബന്ധുമിത്രാ ദികളുടെയടുത്തേക്ക് തിരിച്ചയയ്ക്കാമെന്ന് പറഞ്ഞുനോക്കി. സംസാര ശേഷി നഷ്ടപ്പെട്ട അന്ത്യനിമിഷത്തിലും അച്ഛൻ കൈ വിലങ്ങനെയാട്ടി ആ വാഗ്ദാനങ്ങൾ തള്ളിക്കളയുകയാണ് ചെയ്തത്. മാതൃരാജ്യത്തിന്റെ മോചനത്തിൽ കുറഞ്ഞതൊന്നും തനിക്ക് സ്വീകാര്യമല്ലെന്ന തീരുമാന ത്തിൽ അന്ത്യശ്വാസം വലിക്കുംവരെ അച്ഛൻ അടിയുറച്ചു തന്നെ നിന്നു."

പി.കെക്ക് സി.പി. രാമസ്വാമിയോടുണ്ടായിരുന്ന അമർഷത്തിന്റെ തീവ്രത വെളിപ്പെടുത്തുന്ന ഒരു സംഭവം പറയാം. ഉണിച്ചക്കംവീട്ടിൽ കെ.ജി. പരമേശ്വരൻ പിള്ളയ്ക്ക് സി.പി. സർക്കാർ "ദേശസേവാനി രത" എന്ന ബഹുമതി നൽകി ആദരിക്കുകയുണ്ടായി. അദ്ദേഹത്തെ അനുമോദിക്കാൻ പ്രാക്കുളം എൻ.എസ്.എസ്. സ്കൂളിൽ ഒരു പൗരമ ഹായോഗം കൂടി. പി.കെയും അതിൽ പങ്കുകൊണ്ടു. പരമേശ്വൻപിള്ള സ്റ്റേജിൽ കയറിയപ്പോൾ സദസ്യർ മുഴുവനും എഴുന്നേറ്റുനിന്നു. പി. കെ. മാത്രം എഴുന്നേറ്റില്ല. "അയാൾ സി.പിയുടെ വൈതാളികനാണ്. അതുകൊണ്ടാണ് എഴുന്നേൽക്കാഞ്ഞത്" -അതായിരുന്നു അദ്ദേ ഹത്തിന്റെ പ്രതികരണം. തനിക്കിഷ്ടമില്ലാത്ത, ബഹുമാനമില്ലാത്ത ഒരാളെ ബഹുമാനിക്കുന്നതായി അഭിനയിക്കാൻ ശ്രീ. പി.കെ. ഇഷ്ട പ്പെട്ടില്ല. അതാണ് അദ്ദേഹത്തിന്റെ ആർജ്ജവമായ സ്വഭാവവൈശിഷ്ട്യം.

വിശ്വമാനവികതയുടെ വിശാല വിഹായസ്സിൽ പൊങ്ങിപ്പറന്ന ഒരു രാജഹംസമായിരുന്നുപ്രാക്കുളം പി.കെ. പത്മനാഭപിള്ള. മനുഷ്യത്വ

ത്തിന്റെ വെൺതൂവലുകളണിഞ്ഞ ആ ദിവ്യ ഹംസത്തിന്റെ ചിറകടികളിൽ അധ:സ്ഥിതർ പുളകം കൊള്ളുകയും ആത്മാഭിമാനികൾ ആനന്ദനിർവൃതിയടയുകയും ചെയ്തിരിക്കണം. സ്വാർത്ഥമോഹികളും യാഥാസ്ഥിതികരുമായ ജാത്യഭിമാനികൾക്ക് ആ ചിറകടി ശബ്ദം ഒരു പേടിസ്വപ്നം തന്നെയായിരുന്നു.

# അനുബന്ധം



*സുസമ്മതനായ അദ്ധ്യാപകൻ, തികഞ്ഞ ഭാഷാ പണ്ഡിതൻ, ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള മഹാന്മാരുടെ ഗുരുനാഥൻ, രൂപത്തിലും ഭാവത്തിലും ലാളിത്യത്തിന്റെ വെണ്മ പരത്തുന്ന മഹാത്മാവ് എന്നീ നിലകളിൽ പ്രസിദ്ധിയാർജ്ജിച്ച പ്രൊഫ. വി. കുഞ്ഞു ശങ്കരപിള്ളയാണ് ഈ അനുസ്മരണ കർത്താവ്. അദ്ദേഹം സ്മര്യപുരുഷന്റെ ഭാര്യാ സഹോദരിയുടെ ഭർത്താവായ പുതുമന മാധവൻ നായരുടെ ബന്ധുവാണ്. പ്രാക്കുളം പി.കെ.പത്മനാഭപിള്ളയുടെ മരുമകനായ പ്രൊഫ. ജഗദിവേലായുധൻ നായരുടെ ഗുരുവാണ്.*

## ധീര ദേശാഭിമാനി ശ്രീ. അഡ്വ. പ്രാക്കുളം പി.കെ. പത്മനാഭപിള്ളയെക്കുറിച്ചോർക്കുമ്പോൾ

(പ്രൊഫ. വി. കുഞ്ഞു ശങ്കരപ്പിള്ള)

**കൊ**ല്ലം താലൂക്കിലെ അഷ്ടമുടിക്കായലിന്റെ സമീപത്തുള്ള പ്രകൃതി സുന്ദരമായ ഒരു പ്രദേശമാണ് പ്രാക്കുളം. “നാട്ടുംപുറം നന്മകളാൽ സമൃദ്ധം” എന്നതുപോലെ പ്രാക്കുളം പത്മനാഭപിള്ളമാരാൽ സമൃദ്ധമാണ്. പ്രാക്കുളത്തിന്റെ അഭിവൃദ്ധിക്ക് ആരംഭമിട്ട തഹസീൽദാർ പത്മനാഭപിള്ള, ലാക്കോളേജ് പ്രിൻസിപ്പലായിരുന്ന ബാരിസ്റ്റർ പത്മനാഭപിള്ള ഐ.സി.എസ്. തുടങ്ങി അനവധി പത്നാഭപിള്ളമാർ ഉണ്ടായിരുന്നു. അവരെല്ലാം പ്രമാണിമാരും പ്രശസ്തരുമായിരുന്നു. അവരിൽ അപ്രധാനനല്ലാത്ത വ്യക്തിയായിരുന്നു കോട്ടൂർ വടക്കതിലെ പി.കെ. പത്മനാഭപിള്ള.

ഞാൻ വിദ്യാർത്ഥിയായിരുന്ന കാലത്താണ് ആദ്യമായി അദ്ദേഹത്തെ കാണുന്നത്. അദ്ദേഹം നിയമസഭയിലേക്ക് കോൺഗ്രസ്സുകാരനെന്ന നിലയിൽ മത്സരിക്കുന്ന സമയമാണ്. എതിരാളി കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയും. കോട്ടൂർ കുടുംബാംഗങ്ങൾ കൊല്ലം താലൂക്കിലെ കിരീടം വയ്ക്കാത്ത രാജാക്കന്മാരായിരുന്നു. കൊല്ലം, ഇരവിപുരം, കല്ലട, ചാത്തന്നൂർ, തുടങ്ങിയ സ്ഥലങ്ങളിൽ ഓരോ ശാഖകൾ അധിവസിച്ചിരുന്നു. അവരെല്ലാം വമ്പിച്ച ഭൂഉടമകളുമായിരുന്നു. മരുമക്കത്തായ രീതിയനുസരിച്ച് കൊല്ലത്തെ കാരണവർ കൊച്ചുപിള്ള എന്നറിയപ്പെട്ടിരുന്ന

ഗോവിന്ദപ്പിള്ളയായിരുന്നു മൊത്തം ശാഖകളുടേയും കാരണവർ. ഇരവിപുരം ശാഖയിലെ അംഗമായ കുഞ്ഞുകൃഷ്ണപിള്ള കോൺഗ്രസ്സ് പ്രവർത്തകനെന്ന നിലയിൽ പേരെടുത്ത ഒരു വാഗ്മിയായിരുന്നു. പക്ഷെ സമയമായപ്പോൾ കാലുമാറി. ഗവൺമെന്റിന്റെ ആളായിട്ടു സി.പി. യുടെ ആളായി കുഞ്ഞുകൃഷ്ണപിള്ള മാറി. കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയെ എതിർക്കാൻ ആരും തയ്യാറായില്ല. എന്നാൽ സി.പി.യുടെ അധികാര വലയത്തിൽപ്പെട്ട കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയെ എതിരില്ലാതെ തെരഞ്ഞെടുക്കുന്നതിൽ കോൺഗ്രസ്സുകാർ അതൃപ്തരുമായിരുന്നു. ശ്രീ പാക്കുളം പി.കെ. അന്ന് കൊല്ലം ബാറിലെ ഒരു അഡ്വക്കേറ്റായി പ്രാക്ടീസ് ചെയ്യുന്ന സമയമായിരുന്നു അത്. തന്റെ ഉദ്യോഗം വലിച്ചെറിഞ്ഞുകൊണ്ട് മാതൃരാജ്യത്തിനുവേണ്ടി സ്വാതന്ത്ര്യസമരസേനാനിയായ കോട്ടൂർ വടക്കതിൽ പത്നാഭപിള്ള കോട്ടൂരിനോട് മത്സരിക്കാൻ തന്നെ തീരുമാനിച്ചു. കുടുംബപരമായ കാരണങ്ങളാലും കോൺഗ്രസ്സിനോടുള്ള ഭക്തിയാലും കോട്ടൂർ ഗോവിന്ദപ്പിള്ള പത്മനാഭപിള്ളയെ സഹായിക്കാൻ തീർച്ചപ്പെടുത്തി. അങ്ങനെ ഗവമ്മെന്റിനെ ധിക്കരിച്ചുകൊണ്ട് നിരോധനാജ്ഞ വകവയ്ക്കാതെ കൊല്ലത്ത് ആദ്യമായി ഒരു കോൺഗ്രസ്സ് സമ്മേളനം ശ്രീ കോട്ടൂർ ഗോവിന്ദപ്പിള്ള നടത്തി. ശ്രീ.പി.കെ.യ്ക്കുവേണ്ടി പ്രവർത്തിച്ചു തുടങ്ങി.

ഗോവിന്ദപ്പിള്ളയുടെ ഭാര്യ എന്റെ അച്ഛന്റെ സഹോദരിയായിരുന്നു. എന്റെ അച്ഛൻ പുത്തൻവീട്ടിൽ പപ്പുപ്പിള്ളയെന്നും ചാത്തന്നൂർ വേലുപ്പിള്ളയെന്നും അറിയപ്പെട്ടിരുന്ന വേലായുധൻപിള്ളയായിരുന്നു. അദ്ദേഹം വിചാരിച്ചാൽ നടക്കാത്ത കാര്യങ്ങളൊന്നും ചാത്തന്നൂർ അന്നില്ലായിരുന്നു. ബലിഷ്ടരും തന്റേടികളുമായ അഞ്ച് അനുജന്മാരും അത്രയും അനന്തരവരും കുടുംബകാരണവരായ അദ്ദേഹത്തിന്റെ ആജ്ഞാനുവർത്തികളായിരുന്നു. അവർ കോട്ടൂർ ഗോവിന്ദപ്പിള്ള യ്ക്ക് വിധേയരുമായിരുന്നു. അസംബ്ലിയിലെ വോട്ടർമാരെല്ലാം കരംതീരുവയുള്ളവർ മാത്രമായിരുന്നു. അന്ന് അത് കൂടുതലും നായന്മാർക്കായിരുന്നു. അങ്ങനെ ചാത്തന്നൂർ പ്രദേശത്തെ വോട്ടർമാരെയെല്ലാം സ്വാധീനിക്കുവാൻ എന്റെ അച്ഛനും രംഗത്തിറങ്ങി. മാതൃഭൂമിക്കുവേണ്ടി വക്കീൽപ്പണിപോലും ഉപേക്ഷിച്ച് അർപ്പണമനോഭാവത്തോടുകൂടി ഇറങ്ങിത്തിരിച്ച പ്രാക്കുളം പി.കെ. യെ സഹായിക്കാൻ കോട്ടൂർ ഗോവിന്ദപ്പിള്ള ഉൾപ്പെടെയുള്ള ചാത്തന്നൂരിലെ ബന്ധുക്കൾ പ്രതിജ്ഞയെടുത്തു. അങ്ങനെ ഇലക്ഷൻ പ്രചരണാർത്ഥം അച്ഛന്റെ വീട്ടിൽ വന്നപ്പോഴാണ് ഞാൻ പ്രാക്കുളം പി.കെ. പത്മനാഭപിള്ളയെ ആദ്യമായി കാണു

ന്നത്. ശ്രീ.പി.കെ. യുടെ ഭാര്യാസഹോദരിയായ കുമ്പളത്ത് പൊന്നമ്മ പിള്ളയെ വിവാഹം കഴിച്ചിരുന്നത് കോട്ടൂരിലെ കല്ലടശാഖയിലെ പുതുമന മാധവൻനായർ ആയിരുന്നു. നാട്ടുപ്രമാണിയും നല്ലവനും ജന്മിയും ജനസമ്മതനുമായിരുന്ന മാധവൻ കുട്ടിയോട് കോട്ടൂർ കാരണവർക്ക് പ്രത്യേക വാത്സല്യമുണ്ടായിരുന്നു. ഞാനും മാധവൻകുട്ടിയും സ്ക്കൂളിൽ ഒന്നിച്ചു പഠിച്ചിട്ടുണ്ട്. അങ്ങനെ നേരത്തേ സൂചിപ്പിച്ചതുപോലെ കുടുംബബന്ധം കൊണ്ടും കോൺഗ്രസ്സിനോടുള്ള ആഭിമുഖ്യം കൊണ്ടും ചാത്തന്നൂർ വാസികളെല്ലാം പ്രാക്കുളം പി.കെ. ക്കുവേണ്ടി വോട്ടു പിടിച്ചു. കുഞ്ഞുകൃഷ്ണപിള്ള തോൽക്കുമെന്ന തോന്നിയപ്പോൾ അദ്ദേഹത്തിന്റെ ഭാര്യാപിതാവായിരുന്ന കൃഷ്ണപിള്ളയും, അദ്ദേഹത്തിന്റെ ബന്ധുവായ ചിറ്റല്ലൂർ നാഗൻപിള്ളയും കോട്ടൂർ ഗോവിന്ദപ്പിള്ളയെ പിൻതിരിപ്പിക്കാൻ ശ്രമിച്ചെങ്കിലുംനടന്നില്ല. കൃഷ്ണപിള്ള അന്ന് ലാന്റ് റവന്യൂ കമ്മീഷണറായിരുന്നു. (കൃഷ്ണകുമാർ ഐ.എ.എസ്. ന്റെ അപ്പൂപ്പൻ) അദ്ദേഹം വില്ലേജ് ഓഫീസർമാർ വഴി വോട്ടറന്മാരെ ഭയപ്പെടുത്തിയും ഗവൺമെന്റിന്റെ എല്ലാവിധത്തിലുള്ള സഹായങ്ങളാലും കുഞ്ഞുകൃഷ്ണപിള്ളയെ വിജയിപ്പിച്ചു. അദ്ദേഹം ജയിച്ചതിന്റെ പാരിതോഷികമായി ജഡ്ജി ആകുകയും ചെയ്തു.

മിതഭാഷിയും സൗമ്യശീലനും, സത്യസന്ധനുമായ പത്മനാഭപിള്ള തെരഞ്ഞെടുപ്പിൽ പരാജയപ്പെട്ടെങ്കിലും അതിൽ ലേശംപോലും വിഷമമില്ലാതെ സ്വാതന്ത്ര്യസമരത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. ഇന്ന് മദ്യവർജ്ജന പ്രസ്ഥാനത്തെപ്പറ്റി പലരും അതിന്റെ സംഘാടകരായി അഭിമാനിക്കുന്നുണ്ട്. പക്ഷെ, തിരുവിതാംകൂറിൽ ആദ്യമായി മദ്യവർജ്ജനപ്രസ്ഥാനം കൊല്ലത്തുവച്ച് ആരംഭിച്ചത് ശ്രീപത്മനാഭപിള്ളയാണെന്ന് പലർക്കും അറിഞ്ഞുകൂടാ.

സജീവമായി കോൺഗ്രസ്സിൽ പ്രവർത്തിച്ച് 1111-ൽ കൊല്ലത്തുവച്ച് നടത്തിയ കോൺഗ്രസ്സ് സമ്മേളനത്തിൽ പങ്കെടുത്തതിന് അറസ്റ്റിലായി കൊല്ലം ജയിലിലും പിന്നീട് സെൻട്രൽ ജയിലിലും പാർപ്പിച്ചു. അന്ന് ജയിലിൽ കിടന്നുകൊണ്ട് അദ്ദേഹം രചിച്ച "ശിവജി നാടകം" സ്വാതന്ത്ര്യപ്രേമികൾക്ക് ഹരമായിരുന്നു. പ്രാക്കുളത്തും കൊല്ലത്തും അരങ്ങേറിയ ആ നാടകം കാണാനുള്ള ഭാഗ്യവും എനിക്കു കിട്ടിയിട്ടുണ്ട്. സ്വാതന്ത്ര്യപ്രേമികളെ പ്രോജ്ജ്വലിപ്പിക്കാൻ പോരുന്ന അതിലെ ശക്തിയുറ്റ സംഭാഷണങ്ങൾ ആരുടെ സ്വാതന്ത്ര്യ ബോധത്തേയും ഉണർത്താൻ പോരുന്നവയായിരുന്നു. വേറെയും പല നാടകങ്ങളും കവിതകളും വിഷ്ണു സ്തോത്രങ്ങളും ദേവീ സ്തോത്രങ്ങളും ബാലസാഹിത്യകൃ

തികളും അദ്ദേഹം രചിച്ചിരുന്നതായി എനിക്കറിയാം. അന്ന് അദ്ദേഹം ജയിലിൽ കിടക്കുമ്പോൾ ഒരു മകൾ ജനിച്ചു എന്ന സന്ദേശം അദ്ദേഹത്തിനു ലഭിച്ചു. ശിവജിയുടെ മകളായ ശാന്താദേവിയുടെ ഓർമ്മയ്ക്കാണത്രേ അദ്ദേഹം തന്റെ മകൾക്ക് ശാന്ത എന്ന് നാമകരണം ചെയ്തതെന്നും പുതുമന മാധവൻകുട്ടി ഒരിക്കൽ എന്നോടു പറയുകയുണ്ടായി.

1118 ചിങ്ങം 28-ാം തീയതി നിയമനിഷേധം നടത്തിയതിന് അറസ്റ്റ് ചെയ്ത അദ്ദേഹം വൃശ്ചികം 4-ാം തീയതി മരണപ്പെടുകയാണുണ്ടായത്. സന്നിപാത ജ്വരം ബാധിച്ച അദ്ദേഹം വീരസ്വർഗ്ഗം പ്രാപിച്ചു. നാടിനുവേണ്ടി, ദേശത്തിനുവേണ്ടി, എല്ലാം മറന്നിറങ്ങി ത്തിരിച്ച ധീരനായ ശ്രീപത്മനാഭപിള്ള കാര്യമായ ചികിത്സകളൊന്നും ലഭിക്കാതെ കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. "നട്ടെല്ലു വളച്ചു ജീവിക്കുന്നതിൻ ഭേദം നിവർന്നുനിന്ന് മരിക്കുന്നതാണ് നല്ലത്" എന്ന അഭിപ്രായം അദ്ദേഹത്തിന്റെ എല്ലാ പ്രവൃത്തിയിലും ഉടനീളം കാണാമായിരുന്നു.

അർപ്പണ ചിന്തകൻ, ധിഷണാശാലി, സമത്വ ചിന്തകൻ, സാഹിത്യപ്രേമി, ലളിത ജീവിതം നയിച്ച മഹാൻ എന്നീ നിലകളിൽ അദ്ദേഹം മാതൃകാ പുരുഷനായിരുന്നു. അനവധി സാഹിത്യസൃഷ്ടികൾ രചിച്ച അദ്ദേഹത്തിന്റെ സാഹിത്യവാസന, മകൾ ശാന്തകുമാരിയ്ക്കും മകൻ പത്മകുമാറിനും പ്രൊഫ. കുമ്പളത്തു ശാന്തകുമാരിയുടെ മക്കളായ ശരത്ചന്ദ്രനും പ്രതാപചന്ദ്രനും അവരുടെ മക്കൾക്കും കിട്ടിയിട്ടുണ്ട്.

അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ഉൽക്കർഷത്തിന് പ്രധാന കാരണക്കാരി സ്നേഹസമ്പന്നയും സർവംസഹയും വിനീതയുമായ തങ്കമ്മ എന്ന ധർമ്മപത്നിയാണ്. ഭർത്താവിന്റെ രാഷ്ട്രീയ പ്രവർത്തനത്തിന് പ്രോൽസാഹനം നൽകിയ ആ കുലീന വനിതയാണ് അദ്ദേഹത്തിന് താങ്ങും തണലുമായിരുന്നത്. സന്തോഷപ്രദമായ ആ കുടുംബജീവിതം അധികനാൾ നിന്നില്ല.ശ്രീവിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ അനുഗ്രഹവും കുമ്പളത്തു ശങ്കുപ്പിള്ളയുടെ സഹായവും ശ്രീ. പി.കെ.യുടെ കുടുംബത്തിന് വർദ്ധിച്ച തോതിൽ ലഭിച്ചിരുന്നു. ഇന്ന് അദ്ദേഹം വിസ്മൃതപ്രഭയായി മാറുകയാണ്. കോട്ടൂർ വടക്കതിൽ പത്മനാഭപിള്ളയും കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയും ഇന്ന് ഏറെക്കുറെ അജ്ഞാതരായിരിക്കുകയാണ്.

8-3-2007

K.S.Pillai



*പ്രൊഫ. ജെ. പത്മകുമാരി, പ്രാക്കുളം പി.കെ. പത്മനാഭപിള്ളയുടെ മകളായ പ്രൊഫ. കുമ്പളത്തു ശാന്തകുമാരി അമ്മയുടെ പ്രിയപ്പെട്ട സുഹൃത്തും സഹപ്രവർത്തകയുമാണ്. കൂടാതെ കുമ്പളത്തു കുടുംബവുമായി ലേഖികയുടെ കുടുംബത്തിന് പല തരത്തിലുള്ള സംബന്ധബന്ധമുണ്ട്. ഇതിനൊക്കെ പ്പുറമെ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളോ ടൊപ്പം സഞ്ചരിച്ചിരുന്ന ഒരു മഹാനായിരുന്നു പ്രൊഫ. പത്മകുമാരിയുടെ അപ്പൂപ്പൻ. മുതിർന്ന വരിൽ നിന്നും കേട്ടറിഞ്ഞ സത്യങ്ങളും അറിവുകളുമാണ് അവർ ആത്മാർത്ഥമായി ഇവിടെ നിരത്തിയിരിക്കുന്നത്.*

## എന്റെ അച്ഛന്റെ സുഹൃത്ത്

**പ്രൊഫ. ജെ. പത്മകുമാരി**

പ്രാക്കുളം പി.കെ.പത്മനാഭപിള്ളയെക്കുറിച്ച് എഴുതാൻ തുടങ്ങുമ്പോൾ എന്റെ പ്രിയപ്പെട്ട സുഹൃത്തിന്റെ അച്ഛൻ എന്നോർത്താൽപ്പോരാ, എന്നെ ഞാനാക്കിയ എന്റെ അച്ഛന്റെ പ്രിയപ്പെട്ട സുഹൃത്ത് എന്നാണോർക്കേണ്ടത്. എന്റെ ശൈശവത്തിൽ ഞാൻ കേട്ടറിഞ്ഞ പ്രശസ്ത സ്വാതന്ത്ര്യ സമരസേനാനികളാണ് പ്രാക്കുളം പത്മനാഭപിള്ളയും കുമ്പളത്തു ശങ്കുപ്പിള്ളയും പട്ടംതാണുപിള്ളയും സി.കേശവനുമെല്ലാം. മഹാത്മാഗാന്ധിയും ജവഹർലാൽ നെഹ്റുവും സുഭാഷ് ചന്ദ്രബോസുമൊക്കെ ആരാധ്യപുരുഷന്മാർ. ഈ നാടിന്റെ നേതാക്കന്മാരെ ആരാധ്യരായിക്കാണാതിരുന്നതല്ല, അവരോടൊക്കെ കുറേക്കൂടി അടുപ്പം ഉണ്ടായിരുന്നു. അയൽക്കാരനും കൂടി ആയിരുന്നതുകൊണ്ട് മുഖ്യമന്ത്രിയായിരുന്നപ്പോഴും "തറുതല" പറയാനുള്ള സ്വാതന്ത്ര്യം ഞാൻ കാണിച്ചിട്ടുണ്ട്. കുമ്പളത്തു ശങ്കുപ്പിള്ളയുടെ ഒരു സംഭാഷണ ശകലം കൂടി ഓർത്തിട്ടേ വിഷയത്തിലേക്കു കടക്കാനാവൂ.

''കുമ്പളത്തമ്മാവൻ സുഖമില്ലാതെ ജനറലാശുപത്രിയിലാണെന്നറിയാമല്ലോ? ഞാനങ്ങോട്ടു പോകുന്നു' എന്ന് കോളേജിൽ നിന്നിറങ്ങിയപ്പോൾ ശാന്ത പറഞ്ഞു. "എങ്കിൽ ഞാനും വരാം" എന്ന് പറഞ്ഞ് ഞാനും ശാന്തയുടെ കൂടെ ഇറങ്ങി. അദ്ദേഹത്തിന്റെ അടുത്തെത്തിയപ്പോൾ ശാന്ത എന്നെ പരിചയപ്പെടുത്തി. ബാല്യത്തിലെന്നോ കണ്ടിട്ടേ ഉള്ളൂ . ഇപ്പോൾ തിരിച്ചറിയില്ലെന്ന് ഞാൻ തന്നെ പറഞ്ഞിരുന്നു. "ഇത് എന്റെ കൂട്ടുകാരി. എൻ.ഗോപാലപിള്ളസാറിന്റെ ജ്യേഷ്ഠന്റെ

മകൾ" പെട്ടെന്ന് വന്നൂ തിരുത്ത്. ''നിനക്കു തെറ്റി" അമ്മാവൻ അതു പറഞ്ഞപ്പോൾ എന്താണു തെറ്റിയതെന്നു മനസ്സിലാകാതെ ഒരു നിമിഷം ഞങ്ങൾ രണ്ടുപേരും വിഷമിച്ചു. ''കൃഷ്ണപിള്ളയുടെ മകളെന്നു പറ. അയ്യന്റഴികത്തു കൊച്ചുകൃഷ്ണപിള്ളയുടെ അനുജൻ എന്നുവേണം ഗോപാലപിള്ളയെക്കുറിച്ചു പറയാൻ. ഞാനങ്ങനെയാണോർക്കുന്നത്. '' ശാന്തയ്ക്കും എനിക്കും സമാധാനമായി. ശാന്തയെ പഠിപ്പിച്ച സംസ്കൃത കോളേജു പ്രിൻസിപ്പലിനെ ശാന്ത ആദ്യം പരിചയപ്പെട്ടു. വർഷങ്ങൾക്കു ശേഷമാണ് അദ്ദേഹത്തിന്റെ ജ്യേഷ്ഠനെ എന്റെ അച്ഛനെന്ന നിലയിൽ പരിചയപ്പെട്ടത്. ആ രീതിയിൽ ശാന്ത പറഞ്ഞത് തെറ്റല്ലല്ലോ എന്നാശ്വസിച്ചു. ഇതിവിടെ രേഖപ്പെടുത്തിയത് കുമ്പളത്തു ശങ്കുപിള്ളയുടെ കൊച്ചനന്തരവൾ എന്ന നിലയ്ക്കല്ലാതെ പ്രാക്കുളം പത്മനാഭപിള്ളയുടെ മകളെന്ന നിലയ്ക്ക് ശാന്തയുമായുള്ള പരിചയം കുറച്ചു താമസിച്ചു എന്നോർത്തപ്പോഴാണ്. ഞാൻ സ്കൂളിൽപ്പോയി തുടങ്ങിയ വർഷമാണ് അദ്ദേഹം യശ:ശരീരനായത്. എന്റെ അച്ഛന്റെ സംഭാഷണങ്ങളിൽ നിന്നും അദ്ദേഹത്തെക്കുറിച്ചുള്ള വിവരങ്ങൾ അറിഞ്ഞിട്ടേ ഉള്ളൂ. ഗവൺമെന്റു സ്കൂളിൽ അധ്യാപകനായിരിക്കുമ്പോൾ തികഞ്ഞ ഗാന്ധിയനായി ജീവിച്ച ആളാണ് എന്റെ അച്ഛൻ. പ്രാക്കുളത്തും പന്മനയുമൊക്കെ അച്ഛന്റെ കാലത്തിനു മുമ്പേ ബന്ധങ്ങളുണ്ട്. അച്ഛന്റെ അച്ഛൻ അയ്യന്റഴികത്തു ശങ്കുപ്പിള്ള ചട്ടമ്പിസ്വാമികളുടെ ശിഷ്യനെന്നു പറയാനാവില്ല, സുഹൃത്തായിരുന്നു. മർമ്മ വിദഗ്ധനും നീറ്റു വൈദ്യനുമായിരുന്ന അദ്ദേഹം സ്വാമികളുടെ തിരുവനന്തപുരം-കൊല്ലം യാത്രകളിൽ പലപ്പോഴും ഒന്നിച്ചു കാണുമായിരുന്നു. ആ കാലം മുതലുള്ള ബന്ധങ്ങളാണ് കുമ്പളത്തമ്മാവൻ എന്നെ കണ്ടപ്പോൾ ഓർത്തത്. സ്കൂളിൽ പോകുന്ന പ്രായത്തിനും മുമ്പ് സ്വാതന്ത്ര്യസമരത്തെക്കുറിച്ചും സി.പി.രാമസ്വാമി അയ്യരെന്ന കിരാതനെക്കുറിച്ചും അച്ഛൻ പറഞ്ഞു കേട്ടിട്ടുള്ളതെല്ലാം എനിക്കിന്നും ഓർക്കാൻ കഴിയുന്നു. ഖദർവേഷം നിർബന്ധമായിരുന്നു അച്ഛന്. വേഷത്തിൽ മാത്രമല്ല ജീവിതത്തിലെ എല്ലാ ചലനങ്ങളിലും ലാളിത്യം ഞങ്ങൾക്കു ശീലമായിരുന്നു. മയ്യനാട്ടും പരിസരങ്ങളിലും ഗവൺമെന്റു സ്കൂളുകൾ പലതുണ്ടായിരുന്നിട്ടും എന്റെ അച്ഛന് തിരുവിതാംകൂറിന്റെ വടക്കേ അറ്റത്തുള്ള പിറവത്തും പട്ടാഴിയിലുമായിരുന്നു ജോലി ചെയ്യേണ്ടി വന്നത്. ജീവിതത്തിന്റെ ഒരു നല്ല അളവിൽ. സി.പി.യുടെ പോലീസ് പലപ്പോഴും വണ്ടി നിറുത്തി അടുത്തുചെന്ന് "സാറാണ്" എന്നു സമാധാനിച്ച് അറസ്റ്റ് ചെയ്യാതെ പോയിട്ടുണ്ട്.

ഈ പശ്ചാത്തലത്തിൽ, വക്കീലായിരുന്ന പ്രാക്കുളം പത്മനാഭപിള

ളയെ മാനിക്കാത്ത ഭരണാധികാരികളോട് അച്ഛനു പുച്ഛം തോന്നിയത് തികച്ചും സ്വാഭാവികം. സി.പി. തോന്നിയപോലെ ഭരിക്കുന്നു. മനസ്സിൽ ദുഷ്ടത നിറഞ്ഞവർ കിന്നരിത്തലപ്പാവ് വയ്ക്കുംപോലെ സി.പി. എന്ന ഭരണാധിപന്റെ കിരാതത്വത്തിന് കിന്നരിവയ്ക്കുന്നതാണ് പാവം ചിത്തിരതിരുനാളിന്റെ ഒപ്പ്,അല്ല തുല്യം ചാർത്തൽ.

സ്വേച്ഛാധിപത്യം എന്ന വാക്കിനു പര്യായമാക്കാവുന്ന 'രാമസ്വാമി അയ്യർ' എന്ന വാക്ക് കേൾക്കുമ്പോൾത്തന്നെ ഞങ്ങളുടെ തലമുറക്ക് ദേഷ്യം തോന്നിയിരുന്നു. ഇന്നത്തെപ്പോലെ വിദ്യാർത്ഥി സംഘടനകളൊന്നും ഇല്ലായിരുന്ന അക്കാലത്ത് മുതിർന്നവർ പറഞ്ഞു തരുന്നതു കേട്ട് പുതിയ തലമുറയുടെ ആശയങ്ങൾ രൂപമെടുത്തു. ബ്രിട്ടീഷുകാരോടുള്ളതിലധികം വിദ്വേഷം ഞങ്ങളുടെ ബാല്യത്തിൽത്തന്നെ സി.പി. യോടു തോന്നി. അന്നത്തെ കോൺഗ്രസ് നേതാക്കളുടെ ആശയങ്ങൾ അമൂല്യങ്ങളായിരുന്നു. പെറ്റമ്മയോടുള്ളത്ര സ്നേഹാദരങ്ങൾ, എങ്കിലും മാതൃഭൂമിയോടും മാതൃഭാഷയോടും വേണമെന്ന് പ്രാക്കുളം പത്മനാഭപിള്ള ഉൾപ്പെടെ ഉള്ള നേതാക്കൾ പഠിപ്പിച്ചു. ഭാര്യയോടും കുഞ്ഞുങ്ങളോടും ഉള്ളതിലധികം സ്നേഹം പെറ്റനാടിനോടു കാണിച്ചതാണല്ലോ പ്രാക്കുളം പത്മനാഭപിള്ളയുടെ ദുരന്തത്തിനു കാരണം. “നട്ടെല്ലു വളച്ചു ജീവിക്കുന്നതിൽ ഭേദം നിവർന്നു നിന്നു മരിക്കുന്നതാണ്” എന്ന അദ്ദേഹത്തിന്റെ തത്വം വിദ്യാഭ്യാസ കാലം മുതൽ ഞങ്ങളുടെയൊക്കെ മുദ്രാവാക്യമായിരുന്നു. അന്ന് അതാരു പറഞ്ഞെന്നും ഫലം എന്തായിരുന്നെന്നും അറിഞ്ഞില്ല. അഥവാ വീട്ടിൽ കേട്ട സംഭാഷണങ്ങളിൽ നിന്ന് അത്രയൊന്നും മനസ്സിലായില്ല. ഒരു പ്രസംഗവേളയിൽ നിന്ന് അറസ്റ്റു ചെയ്ത് ജയിലിലടയ്ക്കപ്പെട്ട പ്രശസ്തനായ വക്കീലിന്, നാട്ടുകാരുടെ നേതാവിന്, അർഹിക്കുന്ന പരിഗണനകളൊന്നും ലഭിച്ചില്ല. അദ്ദേഹം രോഗബാധിതനായി, ഗവൺമെന്റാശുപത്രിയിലെ സെല്ലിലായി.1118 ചിങ്ങം 28-നു പ്രസംഗവേദിയിൽ നിന്ന് അറസ്റ്റിലായ പി. കെ. 1118 വൃശ്ചികം 4-നു ദിവംഗതനായി. കൊലക്കുറ്റത്തിന് തടവിലാകേണ്ടിയിരുന്നത് അദ്ദേഹത്തെ ചികിത്സിച്ച ഡോക്ടർമാരാണ്. രോഗിയെ ഗവൺമെന്റാശുപത്രിയിലെ തടവുകാർക്കുള്ള സെല്ലിൽ താമസിപ്പിച്ചപ്പോൾ ഡോക്ടർമാർ സി.പി.യുടെ സുഖമെന്തെന്നന്വേഷിച്ചതേ ഉള്ളൂ. നാഥുറാം ഗോഡ്സേ ഗാന്ധിജിയുടെ തത്വങ്ങൾക്ക് വിരുദ്ധമായി ചിന്തിച്ച ഒരു വിഭാഗത്തിൽപ്പെട്ടയാൾ. രോഗി എന്ന വ്യക്തി ആരെന്നു നോക്കിയല്ല ചികിത്സിക്കേണ്ടതെന്ന പ്രാഥമിക തത്വം, ഡോക്ടർമാർ എഴുതി ഒപ്പിടുന്ന, ഉരുവിട്ടുറപ്പിക്കന്ന തത്വം അല്ല; സത്യവാചകം

പ്രാക്കുളം പത്മനാഭപിള്ളയുടെ കാര്യത്തിൽ ലംഘിച്ചു. അപ്പോൾ ഗോദ്സേക്ക് കിട്ടിയതിന്റെ എത്രയോ ഇരട്ടി ശിക്ഷ കുപ്പുസ്വാമി എന്ന ഡോക്ടർക്ക് കിട്ടണമായിരുന്നു! ഇന്ന് ഇത്രയും ബോധപൂർവ്വമായ അവ ഗണന കാണിച്ചില്ലെങ്കിൽപ്പോലും ഡോക്ടറുടെ പേരിൽ കേസുണ്ടാ കുന്നു. അത് നമ്മുടെ പുരോഗതി കാണിക്കുന്നെന്നു പറഞ്ഞാൽപ്പോ രാ. അന്ന് മൃതദേഹത്തോടു പോലും വൈരം തീർക്കുകയായിരുന്നു സി.പി. അത് നാട്ടിലേക്ക് കൊണ്ടുപോകാൻ ആശുപത്രി വക വാഹനം കൊടുക്കാതിരുന്ന കിരാതത്വം സങ്കൽപ്പിക്കാനാവാത്തതല്ലേ? പരിച യക്കാരിൽ ഒരാളുടെ കാറിലാണ് കുമ്പളത്തു ശങ്കുപിള്ള ആ ശരീരം നാട്ടിലെത്തിച്ചത്. "ഇതിനൊക്കെ പ്രതികാരം ചെയ്യാതടങ്ങുമോ'

പതിതരേ! നിങ്ങൾ തൻ പിൻമുറക്കാർ"- രാമസ്വാമി അയ്യരുടെ പിൻമു റക്കാരെ അന്വേഷിച്ച് നമ്മൾ പ്രതികാരം ചെയ്യാത്തത് മനുഷ്യ രായിപ്പോയതുകൊണ്ടാണെന്നു പറയേണ്ടതാണ്.

1943 നവംബറിലെ സംഭവത്തിന്റെ പ്രതികാരലേശം 1947 ജൂലൈ 25 -ാം തീയതി കുമ്പളത്തിന് വേണ്ടപ്പെട്ട ഒരാൾ തന്നെ സി.പി. യെ വെട്ടുകയും കൊല്ലാതെ വിടുകയും ചെയ്തതിലുണ്ടെന്ന് വേണമെങ്കിൽ പറയാം. കൊല്ലാതെ, ഭീതിയോടെ ജീവിക്കാൻ വിടുകയാണ് കടുത്ത ശിക്ഷ. അത് സി.പിയ്ക്ക് കിട്ടി.

*പ്രൊഫ. കുമ്പളത്ത് ശാന്തകുമാരി അമ്മയുടെ അനുസ്മരണം. "പ്രസ്സ് ഫ്രണ്ട്സ് (Press friends) കലാ സാംസ്കാരിക സമിതി കാഞ്ഞാവെളി" യുടെ സുവനിയറിനു വേണ്ടി എഴുതിക്കൊടുത്തതാണ്. കാഞ്ഞാവിൽ ശ്രീ. അജയകുമാറിന്റെയും ശ്രീ. ഐ. നിസ്സാമിന്റെയും അഭ്യർത്ഥനയനുസരിച്ചാണ് ലേഖനം തയ്യാറാക്കിയത്.*



## മാതൃരാജ്യത്തിനുവേണ്ടി സ്വന്തം ജീവൻ ബലിയർപ്പിച്ച സ്വാതന്ത്ര്യസമരസേനാനിയായ എന്റെ അച്ഛനെക്കുറിച്ച് അഭിമാനപൂർവ്വം:-

**(പ്രൊഫ. കുമ്പളത്തു ശാന്തകുമാരിഅമ്മ)**

"സത്യത്തിന് ഒരു മുഖമേയുള്ളൂ" എന്ന ഫ്രാൻസിസ്സ് ബേക്കൺന്റെ അഭിപ്രായം എത്ര അർത്ഥവത്താണ്! ജന്മനാടിന്റെ സ്വാതന്ത്ര്യത്തിനു വേണ്ടി സർവ്വസ്വവും ഉപേക്ഷിച്ച് അടരാടിയ ദേശഭക്തരായ മഹാത്മാക്കളെ ആദരപൂർവ്വം അനുസ്മരിക്കാൻ വേണ്ടി പ്രാക്കുളത്തിന്റെ നല്ലവരായ ദേശസ്നേഹികൾ നടത്തിയ ഈ ശ്രമം ആ വലിയ സത്യമാണ് തെളിയിക്കുന്നത്. നിങ്ങളുടെ ഈ പ്രവൃത്തി അത്യന്തം ശ്ലാഘനീയമാണ്. സ്വരാജ്യത്തിനുവേണ്ടി വീരചരമം പ്രാപിച്ച ദേശാഭിമാനികൾ വിസ്മൃതിയിൽ വിലയിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ മൺമറഞ്ഞ പൂർവ്വദേശാഭിമാനികളുടെ അർപ്പണമനോഭാവത്തെയും സേവനചരിത്രത്തെയും സ്മരിക്കാൻ പ്രാക്കുളത്തെ പ്രബുദ്ധരായ ദേശസ്നേഹികൾ അവസരം കണ്ടെത്തിയതിൽ ഞാൻ നിങ്ങളോടെല്ലാം വളരെയധികം കടപ്പെട്ടിരിക്കുന്നു. നിങ്ങളൊടുള്ള നന്ദിയും കടപ്പാടും മരണപര്യന്തം നിലനിൽക്കും. രാഷ്ട്രീയ പ്രേരണകളോ, വ്യക്തിഗതമായ പരിഗണനകളോ, സ്ഥാനമാനങ്ങളോ, സാമ്പത്തിക നേട്ടമോ ഒന്നും കൂടാതെ സ്വയം പ്രേരിതരായി 64 വർഷത്തിനു മുമ്പുള്ള സ്വാതന്ത്ര്യസമര ചരിത്രസത്യത്തെ കണ്ടെടുത്ത് അതിനുവേണ്ടി നിങ്ങൾ അനുഷ്ഠിക്കുന്ന ഈ നിസ്വാർത്ഥസേവനം എത്ര അഭിനന്ദിച്ചാലും മതിവരില്ല. സർ.സി.പി. യുടെ കിരാത ഭരണത്തോടു മല്ലടിച്ച് 64 വർഷം മുമ്പ് ജന്മദേശത്തിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി ഇരുമ്പഴിക്കുള്ളിൽ കിടന്ന് അഭിമാനപൂർവ്വം വീരചരമമടഞ്ഞ എന്റെ പ്രിയപിതാവ് പ്രാക്കുളം അഡ്വ. പി.കെ. പത്മനാഭപിള്ള അവർകളെ മറക്കാതെ അനുസ്മരിക്കാൻ നിങ്ങൾ കാണിച്ച ഒദാര്യത്തിന് അദ്ദേഹത്തിന്റെ മക്കളായ

ഞങ്ങൾക്കെല്ലാം ഭാരതാംബയുടെ സൽസന്താനങ്ങളായ നിങ്ങളോട് കൃതജ്ഞതയുണ്ട്. ആദരവുണ്ട്, സ്നേഹമുണ്ട്, കടപ്പാടും ഉണ്ട്. ഭാരതാംബയുടെ സൽപ്പുത്രരായ പ്രാക്കുളത്തുകാരുടെ നാട്ടിൽ ജനിക്കാൻ കഴിഞ്ഞത് എനിക്കഭിമാനമാണ്. കാരണം എന്റെ അമ്മയുടെ കുടുംബം തോട്ടുവയലിൽ ബംഗ്ലാവും അച്ഛന്റെ കുടുംബം കോട്ടൂർ വടക്കതിൽ എന്ന പുരാതന തറവാടുമാണ്. വലിയ മനസ്സുള്ളവരായ ചിരംജീവികളായ നിങ്ങളുടെ നാട്ടിൽ ജനിക്കാൻ കഴിഞ്ഞത് പൂർവ്വ പുണ്യപരിപാകം കൊണ്ടാണ്. വായിക്കാൻ കൊള്ളാവുന്നത് എഴുതുകയും, എഴുതാൻ കൊള്ളാവുന്നത് പ്രവർത്തിക്കുകയും ചെയ്യുന്നവരാണ് ചിരംജീവികൾ. നിങ്ങൾ ഇതിൽ രണ്ടാമത്തെ വിഭാഗത്തിൽപ്പെടുന്നു. ശ്രേഷ്ഠകർമ്മങ്ങൾ ചെയ്യുന്നവരാണ് ചിരസ്മരണീയർ. വിസ്മരിക്കാതിരിക്കണമെങ്കിൽ, എന്നെന്നുമോർമ്മിക്കമെങ്കിൽ, ലോകോപകാരപ്രവർത്തനങ്ങളിൽ സന്മനസ്സും സന്നദ്ധതയും താല്പര്യവും ഉള്ളവരായിരിക്കണം. അങ്ങനെ ജീവിച്ചു മരിച്ചവരുടെ കൂട്ടത്തിൽപ്പെടാതെ 'ജീവിച്ചിരുന്നു' എന്ന് അത്ഭുതാദരങ്ങളോടെ സ്മരിക്കപ്പെടുന്നവരുടെ പട്ടികയിൽ നിങ്ങൾ ആയിക്കഴിഞ്ഞു. അങ്ങനെ വലിയ മനസ്സുള്ളവരായ നിങ്ങളാണ് വലിയവർ എന്ന സ്ഥാനത്തിന് അർഹർ.

അതുപോലെതന്നെ പ്രാക്കുളം പത്മനാഭപിള്ള സ്മാരകവേദിയുടെ ആഭിമുഖ്യത്തിൽ അച്ഛന്റെ 57,58,59,60,61 (1999 നവംബർ 20, 2001 നവംബർ 19, 2002 നവംബർ 19, 2003 നവംബർ 19) എന്നീ രക്തസാക്ഷിത്വ വാർഷികാചരണം പ്രതിഭാ ആഡിറ്റോറിയത്തിൽ വച്ച് നടത്തി ഞങ്ങളെ അനുഗ്രഹിച്ച അതിന്റെ ഭാരവാഹികളെയും ഈ സന്ദർഭത്തിൽ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു. ഈ വാർഷികാചരണങ്ങൾ വിജയമാക്കിത്തീർക്കുന്നതിൽ അശ്രാന്തപരിശ്രമം ചെയ്ത അർപ്പണമനോഭാവമുള്ള എല്ലാദേശസ്നേഹികളോടും, പ്രത്യേകിച്ച് ശ്രീ. റ്റി.ഡി. സദാശിവൻ, ശ്രീ. എ.കെ. രവീന്ദ്രൻനായർ, ശ്രീ.പി. പ്രഭാകരൻപിള്ള എന്നിവരോടുമുള്ള കടപ്പാട് പറഞ്ഞു കൊള്ളട്ടെ. കൂടാതെ, കേരള ഫ്രീഡം-ഫൈറ്റേഴ്സ് അസോസിയേഷൻ സംസ്ഥാനപബ്ലിക് റിലേഷൻസ് വകുപ്പിന്റെ സഹകരണത്തോടെ 2001 ആഗസ്റ്റ് 26-ാം തീയതി കൊല്ലത്തു വച്ച് അഡ്വ: പ്രാക്കുളം പത്മനാഭപിള്ള നഗറിൽ നടത്തിയ രക്തസാക്ഷി കുടുംബത്തിൽവച്ച് ഞങ്ങളെ അനുഗ്രഹിച്ചതും നന്ദിയോടെ അഭിമാനപൂർവ്വം ഓർക്കുന്നു. കൊല്ലം ബാർ അസ്സോസിയേഷൻ ഞങ്ങളോടു കാണിച്ച ഔദാര്യവും ഓർത്തു പോകുകയാണ്. മാതൃഭൂമിയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി സാരഥ്യം വഹിച്ച മഹാരഥന്മാരെ കണ്ടെടുത്ത് ആദ

രിച്ചതിൽ മാതൃകാപരമായ ഒരു കീഴ് വഴക്കമാണ് കൊല്ലം ബാർ അസോസിയേഷൻ സൃഷ്ടിച്ചിരിക്കുന്നത്. കേസുകളും വാദങ്ങളുമായി കോടതി മുറിക്കുള്ളിൽ മാത്രം ഒതുങ്ങിനിൽക്കാതെ ഭാരതത്തിന്റെ സാംസ്ക്കാരിക ചരിത്രസ്പന്ദനങ്ങളെ തൊട്ടറിയാനും അഭിമാനപൂർവ്വം പുറംലോകത്തെ അറിയിക്കുവാനും അസോസിയേഷനിലെ അഭിഭാഷകർ ശ്രമിക്കുന്നത് അനുകരണീയമായ ഒരു വസ്തുതയാണ്. അങ്ങനെ കൊല്ലം ബാർ അസോസിയേഷന്റെ പ്രത്യേകതയായ ആ സംരംഭത്തിൽ അഡ്വ: ശ്രീ പുത്തൂർ ഗോപാലകൃഷ്ണൻ "എൻഡോവ്മെന്റ്" തന്ന് ഞങ്ങളെ അനുഗ്രഹിച്ചതും നന്ദിയോടെ കൃതജ്ഞതയോടെ സ്നേഹപൂർവ്വം ഓർക്കുന്നു.

ഇനിയും അച്ഛനെക്കുറിച്ചു പറയാൻ പോകുന്ന കാര്യങ്ങൾ എനിക്ക് നേരിട്ടനുഭവമുള്ളവയല്ല. "ശ്രീ കുമ്പളത്തു ശങ്കുപ്പിള്ളയുടെ കഴിഞ്ഞകാലസ്മരണകൾ എന്ന ആത്മകഥയിൽനിന്നും, കരുനാഗപ്പള്ളി താലൂക്കിലെ സ്വാതന്ത്ര്യസമരചരിത്ര' സോവനീയറിൽ നിന്നും (ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള സ്മാരകോപഹാരം 1976) "തൃക്കരുവാ പഞ്ചായത്ത് പത്താംപഞ്ചവത്സരപദ്ധതി വികസന റിപ്പോർട്ടച് 2002 എന്ന പദ്ധതി രേഖയിൽ നിന്നും, "തിരുവിതാംകൂർ ചരിത്രത്തിൽ തൃക്കരുവാ പഞ്ചായത്തിന്റെ സാംസ്ക്കാരിക പൈതൃകം" എന്ന (ശ്രീ. ടി.ഡി. സദാശിവൻ രചിച്ച) ഗ്രന്ഥത്തിൽനിന്നും, കൂടാതെ അമ്മയും അമ്മൂമ്മയും മറ്റ് മുതിർന്ന ബന്ധുക്കളും പറഞ്ഞുതന്ന കാര്യങ്ങളിൽ നിന്നും ഒക്കെ കിട്ടിയ അറിവുകളാണ്. കണ്ടറിവുകൾ വളരെ കുറച്ചു മാത്രം അനുഭവിക്കാൻ അവസരമുണ്ടായ എനിക്ക് കേട്ടറിവുകളിൽ തൃപ്തിപ്പെടേണ്ടിവന്നു. അതുകൊണ്ട് മുകളിൽപ്പറഞ്ഞ കാര്യങ്ങളൊക്കെയാണ് എനിക്കവലംബം.

ശ്രീകുമ്പളത്തു ശങ്കുപ്പിള്ളയുടെ സ്മാരകോപഹാരമായി 1976-ൽ പുറപ്പെടുവില്ല കരുനാഗപ്പള്ളി താലൂക്കിലെ സ്വാതന്ത്ര്യസമര ചരിത്ര സൂവനിയർ പേജ് 41-ൽ "ജയിൽ വാസത്തിനിടയിൽ വീര ചരമം പ്രാപിച്ച ശ്രീ. പി.കെ. പത്മനാഭപിള്ളയുടെ സ്മാരകമായി കരുനാഗപ്പള്ളിയിൽ കാണുന്ന കോൺഗ്രസ്സുമന്ദിരം നിൽക്കുന്ന സ്ഥലം സ്വന്തം പണം കൊണ്ട് വാങ്ങിക്കൊടുക്കുകയും നിർമ്മാണത്തിനുള്ള 35000 രൂപ സ്വാധീനതകൊണ്ട് കുമ്പളം നേടിക്കൊടുക്കുകയും ചെയ്തു. അങ്ങനെ കേരളത്തിൽ കോൺഗ്രസ്സിന് സ്വന്തമായി ഒരു മന്ദിരം നിർമ്മിക്കുവാനും, അഖിലേന്ത്യാ കോൺഗ്രസ്സ് പ്രസിഡന്റായിരുന്ന ശ്രീ. ടണ്ഡനെക്കൊണ്ട് തന്നെ അത് ഉദ്ഘാടനം ചെയ്യിക്കുന്നതിനും ശ്രീ കുമ്പളത്തിനു കഴിഞ്ഞു.

(പേജ്-57) "കേരളത്തിൽ കോൺഗ്രസ്സിന് ആദ്യമായി സ്വന്തം

ആഫീസ് നിർമ്മിച്ചത് കരുനാഗപ്പള്ളിയിൽ ശ്രീ.പി.കെ. പത്മനാഭപ്പിള ളയുടെ പാവനസ്മരണയ്ക്കു വേണ്ടിയായിരുന്നു" ഈ സത്യം അഭി മാനപൂർവ്വം ഞാൻ ആവർത്തിച്ചുകൊള്ളുന്നു. എന്നാൽ ഈ സത്യം ഇന്നത്തെ തലമുറയിലുള്ള എത്ര കോൺഗ്രസ്സുകാർക്കറിയാം എന്ന് ഞാൻ വേദനയോടെ ചോദിച്ചു പോകുന്നു. കാരണം ഇന്ന് ആ സ്ഥലത്ത് ആ കെട്ടിടമില്ല!!

പ്രാക്കുളത്തെ മാമ്പുഴത്തറവാട്ടിലെ നാണിയമ്മയുടേയും തെക്കേ ച്ചേരിയിൽ കോട്ടൂർ വടക്കതിൽ കൃഷ്ണപിള്ളയുടേയും മകനായി. 1899-ാം ആണ്ട് പത്മനാഭപിള്ള ഭൂജാതനായി. കാവറ വടക്കതിൽ എൽ. പി. സ്ക്കൂലിലും കൊല്ലം ഗവ. ഹൈസ്ക്കൂളിലും ആയി സ്ക്കൂൾ വിദ്യാ ഭ്യാസം പൂർത്തിയാക്കി. അതിനുശേഷം മധുരയിലെ അമേരിക്കൻ കോളേജിൽനിന്നും ബി.എ. പരീക്ഷയും പാസ്സായി. പിന്നീട് തിരുവന ന്തപുരം ലാ കോളേജിൽ ചേർന്ന് പഠനം തുടങ്ങി. അവിടെ നിന്നും ബി.എൽ. പരീക്ഷ പാസ്സായി സന്നതെടുത്തു. കൊല്ലം പെരിനാട്ടു ദേശ ത്തുനിന്നു ആദ്യമായി ബി.എൽ. പരീക്ഷ പാസ്സായി കൊല്ലം ബാറിൽ സന്നതെടുത്ത ആദ്യത്തെ അഭിഭാഷകനായിരുന്നു അദ്ദേഹം. ഇളമ്പള ളൂർ ക്ഷേത്ര പരിസരത്തുനിന്നും വാദ്യാഘോഷങ്ങളോടു കൂടി ആ ഉന്നത ബിരുദധാരിയെ പ്രാക്കുളത്തേക്ക് സ്വീകരിച്ചു കൊണ്ടുപോയ തായി ശ്രീ. പി.കെ. പത്മനാഭപിള്ളയുടെ ജീവചരിത്ര കർത്താവായ ശ്രീ. ടി. ഡി. സദാശിവൻ രേഖപ്പെടുത്തിയിട്ടുണ്ട്. ആയിടയ്ക്ക് കുറച്ചു കാലം അദ്ദേഹം പ്രാക്കുളം എൻ.എസ്.എസ്. ഹൈസ്ക്കൂളിൽ അദ്ധ്യാ പകനായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ധാരാളം കേസുകളുള്ള അതി സമർത്ഥനായ ഒരു അഭിഭാഷകനായിരുന്നു അദ്ദേഹം. എന്നാൽ ധന സമ്പാദനത്തിനുള്ള ഒരുപജീവനമാർഗ്ഗമായി അദ്ദേഹം അഭിഭാഷകവൃ ത്തിയെക്കണ്ടിരുന്നില്ല. മറിച്ച് ജനങ്ങളിൽ നീതിലഭിക്കുവാനുമുള്ള അത്യു ന്നതമായ ഒരുപാധിയായിട്ടാണ് അദ്ദേഹം അഭിഭാഷക വൃത്തിയെ കണ്ടതും പരിഗണിച്ചതും. നിർദ്ധനരായ കക്ഷികളിൽനിന്നും ഒരിക്കലും അദ്ദേഹം വക്കീൽഫീസ് വാങ്ങിയിരുന്നില്ല എന്നും ജീവചരിത്രകാരൻ അനുസ്മരിക്കുന്നു- സാമ്പത്തിക മായി ബുദ്ധിമിട്ട് അനുഭവിച്ചിരുന്ന ആ കാലഘട്ടത്തിൽ വക്കീൽ ഫീസു വാങ്ങിക്കാത്തതിനെക്കുറിച്ച് അമ്മ പരാതി പറയുമ്പോൾ "നമ്മുടെ ദാരിദ്ര്യം പോലെ തന്നെയല്ലേ അവ രുടേയും ദാരിദ്ര്യം എന്ന്" അച്ഛൻ അമ്മയോടു പറയുമായിരുന്നുവെന്ന് അമ്മ പറഞ്ഞു കേട്ടിട്ടുണ്ട്.

കേരള രാഷ്ട്രീയത്തിലെ ഭീക്ഷ്മാചാര്യനായിരുന്ന ശ്രീ കുമ്പളത്തു

ശങ്കുപ്പിള്ളയുടെ അനന്തരവൾ ശ്രീ കുമ്പളത്തു തങ്കമ്മയെയാണ് അദ്ദേഹം വിവാഹം കഴിച്ചത്. സരോജിനി അമ്മ, ഗോമതിഅമ്മ, ശാന്ത കുമാരിഅമ്മ, രാജമ്മ, പത്മകുമാർ എന്നിവരാണ് സന്താനങ്ങൾ. കുടുംബത്തിനുവേണ്ടിയും ഉദ്യോഗത്തിനുവേണ്ടിയും ധനസമ്പാദനത്തിനു വേണ്ടിയും മാത്രം ഉഴിഞ്ഞുവയ്ക്കേണ്ടതല്ല സ്വന്തം ജീവിതം എന്ന് ആ ദേശസ്നേഹി മനസ്സിലാക്കിയിരുന്നു. സ്റ്റേറ്റ് കോൺഗ്രസ്സിന്റെ സമരകാലത്ത് കൊല്ലം ബാറിലെ വക്കീലന്മാരിൽ ബഹുഭൂരിപക്ഷവും കോൺഗ്രസ്സിനെ എതിർക്കുന്നവരായിരുന്നു. പ്രതിസന്ധി ഘട്ടത്തിൽ കൊല്ലം ബാർ അസോസസിയഷന്റെ മാന്യതയേയും രാജ്യത്തിന്റെ പുരോഗതിയേയും സംരക്ഷിക്കാൻ സ്വന്തം താല്പര്യങ്ങളെ അവഗണിച്ചുകൊണ്ട് സമരരംഗത്തിറങ്ങിയ ബഹുമാന്യന്മാരായ വക്കീലന്മാരുടെ കൂട്ടത്തിൽ ശ്രീ.പി.കെ. പത്മനാഭപിള്ളയും ഉൾപ്പെട്ടിരുന്നു. 1111 -ലെ സ്റ്റേറ്റ് കോൺഗ്രസ്സ് സമരത്തിൽ കൊല്ലം താലൂക്കിലെ സഹപ്രവർത്തകരോടൊപ്പം ശ്രീ.പി.കെ. പത്മനാഭപിള്ളയും നിയമലംഘന പ്രസംഗങ്ങൾ നടത്തി അറസ്റ്റു വരിച്ചു. സർ.സി.പി.യുടെ ഷഷ്ടിപൂർത്തി പ്രക്ഷോഭണത്തിനും ശ്രീ.പി.കെ. ഒരു കൊല്ലം ജയിൽവാസം അനുഭവിച്ചു. അന്നു മുതൽ അദ്ദേഹം കായംകുളം ഡിവിഷനിൽ സ്റ്റേറ്റ് കോൺഗ്രസ്സു കമ്മിറ്റിയിലെ ഒരു സജീവപ്രവർത്തകനായിത്തീർന്നു. സ്റ്റേറ്റ് കോൺഗ്രസ്സിന്റെ ഉത്ഭവത്തിന് ഏതാനും കൊല്ലങ്ങൾക്കു മുമ്പ് തിരുവിതാംകൂറിലുണ്ടായ മദ്യവർജ്ജന പ്രക്ഷോഭണത്തിന് കൊല്ലം താലൂക്കിൽ നടത്തിയിട്ടുള്ള പ്രചരണപ്രവർത്തനങ്ങളിൽ ഗണ്യമായ നേതൃത്വം ശ്രീ.പി.കെ. പത്നാഭപിള്ളയ്ക്കുണ്ടായിരുന്നു. ഉത്തരവാദ പ്രക്ഷോഭണത്തിലെ മുന്നണിപ്പടയാളിയായിരുന്ന അദ്ദേഹം സ്വാതന്ത്ര്യത്തിനുവേണ്ടി മരണപര്യന്തം പോരാടി. എന്തെല്ലാം ബുദ്ധിമുട്ടുകൾ സഹിക്കേണ്ടി വന്നെങ്കിലും പിന്നീട് അഭിഭാഷക വൃത്തിയ്ക്ക് പോയില്ല. സ്റ്റേറ്റ് കോൺഗ്രസ്സ് കമ്മറ്റി അംഗം, കായംകുളം ഡിവിഷൻ പ്രസിഡന്റ് എന്നീ നിലകളിൽ പ്രവർത്തിച്ചു. 1114-ലെ ഒന്നാം റഗുലേഷൻ എന്ന് കരിനിയമം ലംഘിച്ച് നിയമലംഘനപ്രസംഗം നടത്തി. മൂന്നുതവണ ജയിൽശിക്ഷയനുഭവിച്ചു. 1938-ൽ 14 മാസത്തെ കഠിനതടവും 1939-ൽ ഒരു മാസത്തെ കഠിനതടവും അനുഭവിച്ചു. മൂന്നാമത്തെ പ്രാവശ്യം ശിക്ഷാകാലം തീരുന്നതിനുമുമ്പാണ് ജയിലിൽ കിടന്ന് അകാല മൃത്യുവിന് ഇരയായത്.

സർ.സി.പി. യുടെ ഒത്താശയോടെ കോട്ടൂർ കുഞ്ഞു കൃഷ്ണപിള്ള കൊല്ലത്ത് തെരഞ്ഞെടുപ്പിൽ മത്സരിച്ചപ്പോൾ ആരും അദ്ദേഹത്തെ

എതിർക്കാൻ മുൻപോട്ടു വന്നില്ല. മാതൃഭൂമിക്കുവേണ്ടി ധൈര്യപൂർവ്വം രംഗത്തുവന്നത് ശ്രീ.പി.കെ. യായിരുന്നു. അതോടെ അധികാരികളുടെ കണ്ണിലെ കരടായി മാറിയ അദ്ദേഹത്തെ സി.പി. സർക്കാർ നോട്ടപ്പുള്ളിയായി കണ്ടുകഴിഞ്ഞു. അങ്ങനെ കൊല്ലം താലൂക്കിൽ നിയമലംഘനം നടത്തിയും മദ്യ.വർജ്ജന പ്രചരണത്തിലേർപ്പെട്ടും സ്റ്റേറ്റ് കോൺഗ്രസ്സിന്റെ സജീവപ്രവർത്തകനായി അദ്ദേഹം മാറി. ഭാര്യാഗൃഹമായ കുമ്പളത്തു വീട്ടിലേക്ക് താമസം മാറ്റിയതോടെ കരുനാഗപ്പള്ളി താലൂക്കിലെ ആത്മാർത്ഥത നിറഞ്ഞ ഒരു കോൺഗ്രസ്സ് പ്രവർത്തകൻ എന്ന നിലയിൽ അദ്ദേഹം ഏവരുടേയും ആദരവു പിടിച്ചുപറ്റി. താലൂക്ക് കോൺഗ്രസ്സ് പ്രസിഡന്റ് എന്ന നിലയിൽ അദ്ദേഹത്തിന്റെ ത്യാഗോജ്ജ്വലമായ സേവനം അഭിനന്ദനീയവും മാതൃകാപരവുമായിരുന്നു.

സർ. സി.പി. രാമസ്വാമി അയ്യരുടെ ഷഷ്ടിപൂർത്തി പ്രക്ഷോഭണത്തിൽ പങ്കെടുത്ത് തിരുവിതാംകൂറിൽ ഒട്ടനവധി ആളുകൾ ജയിലിൽ അടയ്ക്കപ്പെട്ടു. അതുകൊണ്ട് 1942-ലെ ക്വിറ്റിന്ത്യാ സമരകാലത്ത് കൊല്ലം ജില്ലയിൽ നിന്നും സമരത്തിന് ആളുകൾ കുറവായതിനാൽ ശ്രീ.പി. കെ. പത്മനാഭപിള്ള നിയമലംഘനം നടത്തി അറസ്റ്റു വരിക്കാൻ തയ്യാറായി. ശ്രീ കുമ്പളത്തു ശങ്കുപ്പിള്ളയുടെ നിർദ്ദേശാനുസരണമായിരുന്നു അദ്ദേഹം പോയതും. ഗർഭിണിയും രോഗിയുമായ ഭാര്യയേയും പറക്കമുറ്റാത്ത നാലു പിഞ്ചുപെൺമക്കളേയും അദ്ദേഹം പ്രാക്കുളത്തുനിന്നും പന്മനയിലുള്ള കുമ്പളത്തു വീട്ടിലേക്ക് കൊണ്ടുവന്നു. വൃദ്ധയായ അമ്മയെ സഹോദരിയേയും മക്കളെയും ഏൽപ്പിച്ചു. കുടുംബകാര്യങ്ങളെല്ലാം മാറ്റിവച്ചിട്ട് അദ്ദേഹം കൊല്ലം താലൂക്കിന്റെ പ്രാതിനിധ്യത്തിനു കോട്ടം തട്ടാതെ നിയംലംഘനത്തിനു തയ്യാറായി. കൊല്ലം കന്റോൺമെന്റ് മൈതാനത്തായിരുന്നു കോൺഗ്രസ്സു കമ്മിറ്റി നിയമലംഘനയോഗം കൂടുവാൻ തീരുമാനിച്ചത്. എന്നാൽ ആ യോഗസ്ഥലത്ത് എത്തുന്നതിനുമുമ്പ് ശ്രീ. പി.കെ.യെ അറസ്റ്റു ചെയ്യണമെന്നതായിരുന്നു പോലീസുകാരുടെ നിശ്ചയം. വേഷപ്രച്ഛന്നനായി വന്ന പത്മനാഭപിള്ള ജനക്കൂട്ടത്തിനിടയിൽ പ്രത്യക്ഷപ്പെട്ടു. നിയമലംഘനപ്രസംഗം നടത്തി. പ്രസംഗത്തിന്റെ ചില ഭാഗങ്ങൾ ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള അദ്ദേഹത്തിന്റെ ആത്മകഥയിൽ ഇങ്ങനെ സ്മരിക്കുന്നു. “കൊല്ലം താലൂക്കിന്റെയും എന്റെ സഹപ്രവർത്തകരുടേയും പ്രതിനിധി എന്ന നിലയിൽ എന്നിൽ സമർപ്പിച്ചിരിക്കുന്ന ഈ പുഷ്പഹാരം ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ വിജയപ്രതീകമാണ്. എന്ന് ഞാൻ മനസ്സിലാക്കുന്നതോടൊപ്പം ഉദ്ദിഷ്ട ലക്ഷ്യത്തിലേക്ക് യാത്ര ചെയ്യുന്ന

എനിക്ക് ഇടയ്ക്കു തന്നെ എന്തു സംഭവിച്ചാലും അതെല്ലാം ഞാൻ അനുഭവിക്കാൻ തയ്യാറാണ്. നിങ്ങൾ എനിക്കു നൽകിയ ഈ സ്വീകരണം വ്യക്തിപരമായ ബഹുമതിയോ അംഗീകാരമോ അല്ല. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി പടപൊരുതുന്ന ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ ഒരെളിയ പടയാളിയായി ഞാൻ ഉയർന്നിരിക്കുന്നു. എനിക്കതിലഭിമാനവും അതിലധികം ആദരവുമുണ്ട്. ഒരുപക്ഷേ ഞാൻ ഈ പോരാട്ടത്തിൽ മരണപ്പെട്ടുപോയാലും എന്റെ ആത്മാവ് വിലപിക്കുകയില്ല. ഈ പോകുന്നപോക്കിൽ ചിലപ്പോൾ മരിച്ചെന്നുവരാം എനിക്കതിൽ സങ്കടമില്ല." പ്രസംഗം കഴിഞ്ഞയുടൻ ആ രാജ്യസ്നേഹിയെ അറസ്റ്റുചെയ്തു ശിക്ഷിച്ച് സെൻട്രൽ ജയിലിലേക്ക് കൊണ്ടുപോയി.

കന്റോൺമെന്റ് മൈതാനത്തിൽ ഉയർന്ന ആ വാക്കുകൾക്ക് വെടിയുണ്ടയെക്കാൾ ശക്തിയുണ്ടായിരുന്നു. അന്ന് അറസ്റ്റു ചെയ്യപ്പെട്ട ശ്രീ. പി.കെ. യുടെ മൃതദേഹമാണ് പിന്നീട് വീട്ടുകാർ കണ്ടത്. ശ്രീ.പി.കെ. പത്മനാഭപിള്ള കൊല്ലം കന്റോൺമെന്റ് മൈതാനത്തു നിന്നുകൊണ്ട് അവസാനമായി പറഞ്ഞ വാക്കുകൾ അവസാനത്തേതു തന്നെയായിരുന്നു. വിധിയുടെ ക്രൂരമായ പ്രവർത്തനം. 'അറം' പോലെ വന്നുഭവിച്ചു

1118 ചിങ്ങം 28-ാം തീയതിയാണ് ശ്രീ. പി.കെ. പത്മനാഭപിള്ളയെ അറസ്റ്റു ചെയ്തത്. കുടുംബഭാരം വളരെയേറെ ഉണ്ടായിരുന്നിട്ടും സ്വാതന്ത്ര്യസമരത്തിൽ പങ്കെടുക്കാനുള്ള ആവേശം മറ്റെല്ലാത്തിനേക്കാളേറെ അദ്ദേഹത്തിൽ വളർന്നിരുന്നു. "നട്ടെല്ലു വളച്ചു ജീവിക്കുന്നതിൽ ഭേദം നിവർന്നു നിന്നു മരുക്കുന്നതാണ് അഭിമാനം" എന്ന് ആ സ്മര്യപുരുഷൻ വിശ്വസിച്ചിരുന്നു. വളരെയധികം ചുമതലകളുണ്ടായിരുന്നിട്ടും അതെല്ലാം മാറ്റിവച്ചിട്ട് മാതൃരാജ്യത്തിനുവേണ്ടി നിയമനിഷേധം നടത്താൻ ഇറങ്ങിത്തിരിച്ച അർപ്പണ ചിന്തകനായ, ധിഷണാശാലിയായ ത്യാഗിയായ ആ പുരുഷസിംഹം വൃശ്ചികം നാലാം തീയതി സെൻട്രൽ ജയിലിലെ കരിങ്കൽ ഭിത്തികൾക്കുള്ളിൽ കിടന്ന് മരണപ്പെട്ടു. തടവുകാരനായി അടയ്ക്കപ്പെട്ടു അധികദിവസം കഴിയുന്നതിനു മുമ്പ് അദ്ദേഹം രോഗബാധിതനായി. കാര്യമായ ചികിത്സയൊന്നും ലഭിക്കാതെ സന്നിപാതജ്വരം മൂർദ്ധന്യ ദശയിൽ എത്തി. രോഗം വളരെയധികം മൂർച്ഛിച്ചതിനുശേഷമാണ് അദ്ദേഹത്തെ ജനറൽ ആശുപത്രിയിലേക്കു മാറ്റിയത്. കാര്യമായ ചികിത്സ കൊടുക്കുവാൻ ആശുപത്രി അധികൃതർ കൂട്ടാക്കിയില്ല. സർ. സിപി. യുടെ മിത്രമായ ഡോ. കുപ്പുസ്വാമിയായിരുന്നു മെഡിക്കൽ ആഫീസർ. ഒരു കോൺഗ്രസ്സുകാരൻ മരിച്ചാൽ അത്രയും വിഷമം തീർന്നു എന്നായിരുന്നു സി.പി. സർക്കാറിന്റെ നയം.

അത് ആശുപത്രിയിലും ആവർത്തിക്കപ്പെട്ടു. ഒരു പൗരൻ എന്ന നിലയിൽ കിട്ടാവുന്ന ശുശ്രൂഷയോ ബന്ധുക്കളുടെ പരിചരണമോ ഭാര്യയുടെയും മക്കളുടെയും സാമീപ്യമോ ഒന്നുമൊന്നുമില്ലാതെ ഒന്നുമൊന്നുമറിയാതെ ഭാരതാംബയുടെ ആ വീരപുത്രൻ അന്ത്യശ്വാസം വലിച്ചു. നാടിനു വേണ്ടി, ദേശത്തിനു വേണ്ടി, സ്വാതന്ത്ര്യത്തിനു വേണ്ടി എല്ലാം മറന്നിറങ്ങിത്തിരിച്ച ആ ധീരദേശാഭിമാനി അർഹിക്കുന്ന ചികിത്സ പോലും കിട്ടാതെ എന്നെന്നേക്കുമയിട്ടവസാനിച്ചു. മരിച്ച ദേഹത്തിനോടുപോലും ആശുപത്രി അധികൃതർ മാന്യത കാട്ടിയില്ല. മൃതദേഹം ആരുടേതാണെങ്കിലും അതു കൊണ്ടുപോകുന്നതിനുള്ള സഹായസഹകരണങ്ങൾ ചെയ്തു കൊടുക്കുക എന്നുള്ളത് ആശുപത്രി അധികൃതരുടെ കടമയും കർത്തവ്യവുമാണ്. എന്നാൽ ആശുപത്രിവക ആംബുലൻസു പോലും വിട്ടുതരാൻ അവർ തയ്യാറായില്ല. ജീവൻ പിരിഞ്ഞ ജഡത്തിനോടു പോലും രാഷ്ട്രീയവൈരനിര്യാതന ബുദ്ധിയുടെ പക അവർ കാണിച്ചു.

ജനറൽ ആശുപത്രിയിലുണ്ടായിരുന്ന കുമ്പളത്തു ശങ്കുപ്പിള്ളയും കൊല്ലത്തും കരുനാഗപ്പള്ളിയിലും മറ്റുമുള്ള കോൺഗ്രസ്സു നേതാക്കളും പത്മനാഭപിള്ളയുടെ മരണം തിരുവനന്തപുരത്തുള്ള കോൺഗ്രസ്സു നേതാക്കളെ അറിയിച്ചു. ശ്രീ.സി.കേശവൻ, ടി.എം.വർഗ്ഗീസ്, ജി.പി.നീലകണ്ഠപിള്ള, കെ.പി. നീലകണ്ഠപിള്ള, ടി.കെ.നാരായണപിള്ള തുടങ്ങിയവരുടെ നേതൃത്വത്തിൽ ശ്രീ. ഗംഗാധരമേനവന്റെ കാറിൽ, ശ്രീ. പി.കെ. പത്മനാഭപിള്ളയുടെ ഭൗതികശരീരം സ്വദേശമായ പ്രാക്കുളത്ത് കോട്ടൂർ വടക്കതിൽ എത്തിച്ചു. മൃതദേഹവും വഹിച്ചുകൊണ്ടുള്ള കാർ പ്രാക്കുളത്ത് എത്തിയപ്പോഴേയ്ക്കും കണ്ണുനീരിൽ കുതിർന്ന ഒരു നല്ല ജനസഞ്ചയം വീട്ടിലും പരിസരത്തുമായി നിറഞ്ഞുകഴിഞ്ഞിരുന്നു. ദേശസ്നേഹിയായ ശ്രീ പത്മനാഭപിള്ളയുടെ മൃതദേഹത്തിൽ അനേകം പേർ റീത്തുകളും ഹാരങ്ങളും അർപ്പിച്ചു.

മരണാനന്തര ക്രിയകളെല്ലാം പാതിരാത്രിയോടെ അവസാനിച്ചു. മണിക്കൂറുകൾക്കകം ദേശഭക്തനായ സ്വാതന്ത്ര്യസമര സേനാനിയായ ഭാരതാംബയുടെ വീരസന്താനമായ ശ്രീ. പി.കെ. പത്മനാഭപിള്ളയുടെ ചൈതന്യമറ്റ ഭൗതികദേഹം അഗ്നിക്കിരയായി.

സ്വാതന്ത്ര്യസമരത്തിൽ ജീവാർപ്പണം ചെയ്ത ശ്രീ പത്മനാഭപിള്ളയുടെ ദേഹവിയോഗത്തിൽ കോൺഗ്രസ് കമ്മിറ്റികൾ അനുശോചനം രേഖപ്പെടുത്തി. അദ്ദേഹത്തിന്റെ മരണദിവസം ജയിലിൽ കിടന്നിരുന്ന രാഷ്ട്രീയ തടവുകാർ നിരാഹാരവ്രതം അനുഷ്ഠിച്ചു. ശ്രീ. പി.കെ.യുടെ

ആകസ്മികമായുണ്ടായ മരണം അവരെ കൂടുതൽ ദു:ഖിതരാക്കി.

അങ്ങനെ വിധി വൈപരീത്യം കൊണ്ടോ ജയിലിലെ ജീവിതചര്യയിലുള്ള ന്യൂനതകൊണ്ടോ ഏതുവിധമായിരുന്നാലും ഞങ്ങൾക്ക് എന്നെന്നേക്കുമായി അച്ഛൻ നഷ്ടപ്പെട്ടു. ഒരുപക്ഷേ യഥാസമയം അച്ഛനെ ആശുപത്രിയിലാക്കിയെങ്കിൽ അസുഖം ഭേദമാക്കാൻ കഴിയുമായിരുന്നിരിക്കാം എന്നു ഞാൻ ആഗ്രഹിച്ചുപോകുന്നു. മരണമടഞ്ഞ ആ ധീരദേശാഭിമാനിയായ ഭർത്താവിനെക്കുറിച്ചോർത്ത് അമ്മ അഭിമാനം കൊണ്ടിരുന്നെങ്കിലും, ഭർത്താവിന്റെ മരണശയ്യയിൽ ഇരിക്കാനോ പരിചരിക്കാനോ വിധി അനുവദിക്കാത്ത എന്റെ അമ്മ എത്ര വേദനിച്ചിരിക്കും. അച്ഛന്റെ വാത്സല്യവും പരിരക്ഷയും കിട്ടാത്ത നാലു പെൺമക്കളെയും ഒരിക്കലും അച്ഛന്റെ മുഖം കാണാൻ അവസരം കിട്ടാത്ത കൊച്ചുമകനെയും ഓർത്ത് എന്തെന്തു കണ്ണുനീർ എന്റെ അമ്മ വാർത്തിരിക്കും. ഒരിക്കലും വറ്റാത്ത ആ കണ്ണുനീരുമായി എന്റെ അമ്മ മരണപര്യന്തം ജീവിച്ചു. എല്ലാ സൗഭാഗ്യങ്ങളും ചട്ടമ്പിസ്വാമി തിരുവടികൾ അമ്മയ്ക്ക് കനിഞ്ഞ് അനുഗ്രഹിച്ചുവെങ്കിലും അമ്മ എന്നും എന്റെ ഓർമ്മയിൽ ഒരു ദു:ഖപുത്രിയായിരുന്നു. ചട്ടമ്പിസ്വാമികൾ കുമ്പളത്തു വീട്ടീൽ താമസിക്കുമ്പോൾ 9 വയസ്സുള്ള എന്റെ അമ്മയെ മടിയിൽ ഇരുത്തി തിരുവടികൾ പറയുമായിരുന്നു “തങ്കം ഭാഗ്യവതിയാണ്... പക്ഷേ” എന്ന് അമ്മ പലപ്പോഴും സ്വാമികൾ പറഞ്ഞത് എന്നോട് പറഞ്ഞിട്ടുണ്ട്. ആ “പക്ഷേ” ആയിരുന്നിരിക്കാം നേരത്തേയുള്ള അച്ഛന്റെ വേർപാടും ഒരിക്കലും അവസാനിക്കാത്ത കണ്ണുനീരും.”. എന്നാൽ ഇന്ന് അമ്മ ഭാഗ്യവതിയായി ആ ധീരദേശാഭിമാനിയോടൊപ്പം കഴിയുന്നുവെന്ന് ഞാൻ സമാധാനപ്പെടുന്നു.

അച്ഛനെക്കുറിച്ച് ഞാൻ പറഞ്ഞ കാര്യങ്ങളെല്ലാം തന്നെ അനുഭവിച്ചറിഞ്ഞവയല്ലെന്നും മറ്റു ഗ്രന്ഥകാരന്മാരുടെ വാക്കുകളാണെന്നും, ബാക്കിയുള്ളവ കേട്ടറിവുകളാണെന്നും ഞാൻ ആദ്യമേ പറഞ്ഞുകഴിഞ്ഞു. അച്ഛൻ മരിക്കുമ്പോൾ കൗമാരപ്രായത്തിലേക്ക് കടന്ന എന്റെ അറിവുകൾ പരിമിതങ്ങളാണ്. ജയിൽവാസവും അജ്ഞാതവാസവും ഒക്കെയായി പ്രാക്കുളത്ത് കോട്ടൂർ വടക്കതിൽ കഴിഞ്ഞ കാലങ്ങൾ മങ്ങിയ ഓർമ്മകളാണ്. എങ്കിലും അവ എനിക്ക് ഒരിക്കലും മങ്ങൽ ഏൽക്കാത്ത തെളിഞ്ഞ ഓർമ്മകളാണ്. അച്ഛൻ അവസാനമായി ജയിലിൽ പോയപ്പോൾ ഒരിക്കലും പതിവില്ലാത്തതുപോലെ ഞങ്ങളെ അമ്മയുടെ തറവാടായ കുമ്പളത്തു വീട്ടിൽ കൊണ്ടാക്കിയിട്ടാണ് പോയത്. അങ്ങനെ അച്ഛന്റെ വീടിനെക്കുറിച്ചും അച്ഛനോടൊപ്പമുള്ള ജീവിതത്തെ

ക്കുറിച്ചും ചെറിയ ചെറിയ ഓർമ്മകളെ ഉള്ളൂവെങ്കിലും ഇന്ന് ആ ധീര ദേശാഭിമാനിയുടെ മകളാണ് എന്ന ഓർമ്മ എന്നെ വാനോളം ഉയർത്തിയിരിക്കുന്നു. " ആർഭാടരഹിതമായ ജീവിതവൃത്തി, ഉള്ളതുകൊണ്ട് തൃപ്തിപ്പെടുന്ന ശീലഗുണം, ആരുടെയും കടപ്പാടിൽ നിന്ന് അകന്ന ജീവിതം ആഗ്രഹിക്കുന്ന സ്വതന്ത്ര ചിന്തകൻ, സാഹിത്യപ്രേമി എന്നീ നിലകളിൽ ഉയർന്ന ഒരു വ്യക്തിയായിരുന്നു ശ്രീ.പി.കെ.പത്മനാഭപിള്ള" എന്ന ശ്രീ .കുമ്പളത്തു ശങ്കുപിള്ളയുടെ വിലയിരുത്തൽ എന്റെ അച്ഛന്റെ ഒരു സമ്പൂർണ ജീവചരിത്രം തന്നെയാണ്. ഒരു പ്രലോഭനത്തിനും വഴങ്ങാതെ "ജഡ്ജി പദവി" വരെ ഉപേക്ഷിച്ച് മാതൃരാജ്യത്തിനു വേണ്ടി മരണപര്യന്തം പോരാടിയ ആ മഹാത്മാവിന്റെ മകളാണ് എന്ന ഓർമ്മ തിളങ്ങി വിളങ്ങി എന്നെന്നും പ്രകാശിക്കും. മാതൃരാജ്യത്തിനു വേണ്ടി സ്വന്തം ജീവൻ ബലിയർപ്പിച്ച സ്വാതന്ത്ര്യസമര സേനാനിയായ അച്ഛന്റെ മകൾ എന്ന ഒരേയൊരു സ്ഥാനം മതി എനിക്കഭിമാനിക്കാൻ!!എന്നെന്നുമോർമ്മിക്കാൻ!!



മാമ്പുഴക്കളരി– മുമ്പിൽ നിൽക്കുന്നത് കൊച്ചനന്തരവനും
ആദ്ധ്യാത്മിക പ്രഭാഷകനുമായ പ്രാക്കുളം പി. പ്രഭാകരൻപിള്ള



കോട്ടൂർ വടക്കതിൽ വീട്ടിന്റെ ഒരു ഭാഗം

# തൃക്കരുവായുടെ രക്തതിലകം

## സ്വാതന്ത്ര്യസമരസേനാനി പ്രാക്കുളം പി.കെ.പത്മനാഭപിള്ള

**റ്റി.ഡി.സദാശിവൻ**

സങ്കുചിതമായ വ്യക്തി താല്പര്യങ്ങൾക്കോ ഇടുങ്ങിയ സാമുദായിക പ്രലോഭനങ്ങൾക്കോ ഒരിക്കലും അടിമപ്പെടാതെ രാജ്യത്തിന്റെ വിശാല താല്പര്യമായ സ്വാതന്ത്ര്യ സമ്പാദനം എന്ന ഏക ലക്ഷ്യത്തിൽ മനസ്സൂന്നി ആയുരന്തം അടിപതറാതെ ഉറച്ചു നിന്ന മഹാനായ നേതാവാണ് ശ്രീ.പ്രാക്കുളം പി.കെ.മദ്യവർജ്ജന പ്രക്ഷോഭണത്തിലൂടെ ഒരു സ്വാതന്ത്ര്യസമര സേനാനിയായി രംഗപ്രവേശം ചെയ്ത പ്രാക്കുളം പി.കെ. തിരുവിതാംകൂറിന്റെ രാഷ്ട്രീയ നഭോമണ്ഡലത്തിൽ ഒരു വ്യാഴവട്ടക്കാലം ജ്വലിച്ചു നിന്ന ശുക്രനക്ഷത്രമായിരുന്നു. ജീവിത മദ്ധ്യാഹ്നത്തിലെത്തും മുമ്പേ എരിഞ്ഞടങ്ങിയ ആ തേജോഗോളം ഇന്നാട്ടിന്റെ ആത്മാഭിമാനത്തിന്റെയും സ്വാതന്ത്ര്യബോധത്തിന്റെയും ഉജ്ജ്വല പ്രതീകമാണ്.

വിശ്വ മാനവികതയുടെ വിശാലവിഹായസ്സിൽ പൊങ്ങിപ്പറന്ന ഒരു രാജഹംസമായിരുന്നു പ്രാക്കുളം പി.കെ. മനുഷ്യത്വത്തിന്റെ . വെൺതൂവലുകളണിഞ്ഞ ആ ദിവ്യഹംസത്തിന്റെ ചിറകടികളിൽ അധഃസ്ഥിതർ പുളകം കൊള്ളുകയും ആത്മാഭിമാനികൾ ആനന്ദനിർവൃതിയടയുകയും ചെയ്തിരിക്കണം. സ്വാർത്ഥമോഹികളും യാഥാസ്ഥിതികരുമായ ജാത്യഭിമാനികൾക്ക് ആ ചിറകടി ശബ്ദം ഒരു പേടിസ്വപ്നം തന്നെയായിരുന്നു.

റ്റി.ഡി.സദാശിവൻ രചിച്ച ഈ ജീവചരിത്രം വായനക്കാർക്ക് വിലപ്പെട്ടതായിരിക്കും. കാരണം ഇത് ഒരു വ്യക്തിയുടെ ജീവിതചരിത്രമല്ല. മറിച്ച് ഇത് ഒരു ദേശത്തിന്റെ ചരിത്രമാണ്. ഇന്ത്യൻ നാഷണൽ കോൺഗ്രസിന്റെ ചരിത്രമാണ്. അന്നത്തെ സാമുദായിക സാമൂഹിക ചരിത്രത്തിന്റെ ചരിത്രമാണ്.